**iniyenth lavlin**
**lavlin iniyenth**

•

dr. t m thomas isaac

•

*first edition*
january 2012

•

*typesetting & published*
chintha publishers, thiruvananthapuram

•

*printed*
akshara offset, thiruvananthapuram

•

*cover*
vinod

•

*price*
rupees eighty only



***വിതരണം***

**ദേശാഭിമാനി ബുക്ക് ഹൗസ്**

HO തിരുവനന്തപുരം-695 035
www.chinthapublishers.com
chinthapublishers@gmail.com

***ബ്രാഞ്ചുകൾ***

ഹെഡ്ഡാഫീസ് ബ്രാഞ്ച് കുന്നുകുഴി • ഓവർബ്രിഡ്ജ് തിരുവനന്തപുരം • കെ എസ് ആർ ടി സി ബസ് സ്റ്റേഷൻ ആലപ്പുഴ • കെ എസ് ആർ ടി സി ബസ് സ്റ്റേഷൻ എറണാകുളം • മച്ചിങ്ങൽ ലെയ്ൻ തൃശൂർ • ഐ ജി റോഡ് കോഴിക്കോട് • മാവൂർ റോഡ് കോഴിക്കോട് • എൻ ജി ഒ യൂണിയൻ ബിൽഡിങ് കണ്ണൂർ • സെൻട്രൽ ബസ് ടെർമിനൽ കോംപ്ലക്സ് താവക്കര കണ്ണൂർ

CO - 1671 / 2820

# ഇനിയെന്ത് ലാവ്‌ലിൻ
# ലാവ്‌ലിൻ ഇനിയെന്ത്

ഡോ. ടി എം തോമസ് ഐസക്

ചിന്ത പബ്ലിഷേഴ്സ്
തിരുവനന്തപുരം-695 035
വില: ₹ 80

## ഡോ. ടി എം തോമസ് ഐസക്

1953 സെപ്തംബർ 26 ന് കൊടുങ്ങല്ലൂർ കോട്ടപ്പുറത്തു ജനിച്ചു. സ്കൂൾ വിദ്യാഭ്യാസം കൊടുങ്ങല്ലൂർ ഗവ. ബോയ്സ് ഹൈസ്കൂളിൽ. ബിരുദപഠനം എറണാകുളം മഹാരാജാസ് കോളേജിൽ. ജവഹർലാൽ നെഹ്റു സർവകലാശാലയിൽനിന്ന് പി എച്ച് ഡി. തിരുവനന്തപുരത്തെ സെന്റർ ഫോർ ഡവലപ്മെന്റ് സ്റ്റഡീസിൽ ഫെലോ ആയിരുന്നു. ഇപ്പോൾ ഓണററി ഫെലോ.

എസ് എഫ് ഐ സംസ്ഥാന പ്രസിഡന്റ് ആയിരുന്നു. ഇപ്പോൾ സി പി ഐ (എം) കേന്ദ്രക്കമ്മിറ്റി അംഗം.

സംസ്ഥാന ആസൂത്രണബോർഡ് അംഗമായി പ്രവർത്തിച്ചിട്ടുണ്ട്. കേരളത്തിലെ ധനകാര്യ മന്ത്രിയായിരുന്നു.

ജനകീയാസൂത്രണ പ്രസ്ഥാനത്തിന്റെ ശിൽപ്പികളിൽ പ്രമുഖൻ. 2001 മുതൽ കേരള നിയമസഭയിൽ മാരാരിക്കുളം നിയോജകമണ്ഡലത്തെ പ്രതിനിധീകരിക്കുന്നു.

*Democracy at Work: A study of Dinesh Beedi Workers Co-operative* (Cornell University Press), *Local Democracy and Local Development: Peoples' plan Campaign in Kerala* (Left Word) കൂടാതെ അമേരിക്കൻ, സ്പാനിഷ്, പോർച്ചുഗീസ് എഡിഷനുകളും, *Modernisation and Employment: Coir Industry in Kerala* (Sage), *ദാരിദ്ര്യത്തിന്റെ അർഥശാസ്ത്രം, അർഥശാസ്ത്രം ഹരിശ്രീ, ലോക മുതലാളിത്ത കുഴപ്പം, ലോകബാങ്കും നാണയ നിധിയും, വിമോചനസമരത്തിന്റെ കാണാപ്പുറങ്ങൾ, ആഗോള പ്രതിസന്ധിയും ആഗോളവൽക്കരണവും, ഭൂപരിഷ്കരണം ഇനി എന്ത്?, വ്യാജസമ്മതിയുടെ നിർമിതി മാധ്യമവിമർശം 2000–2009, അർഥശാസ്ത്രപ്രവേശിക, 99% വാൾസ്ട്രീറ്റ് കീഴടക്കുമ്പോൾ* (സഹഗ്രന്ഥകാരൻ) (*ചിന്ത പബ്ലിഷേഴ്സ്*) *കേരളം മണ്ണും മനുഷ്യനും, കരിയുന്ന കൽപ്പവൃക്ഷം, കീഴടങ്ങലിന്റെ അർഥശാസ്ത്രം* (കേരള *ശാസ്ത്രസാഹിത്യ പരിഷത്ത്*), *ജനകീയാസൂത്രണം സിദ്ധാന്തവും പ്രയോഗവും* (സംസ്ഥാന ആസൂത്രണ ബോർഡ്), *ജനകീയാസൂത്രണത്തിന്റെ രാഷ്ട്രീയം, മരുപ്പച്ചകൾ ഉണ്ടാകുന്നത്, സാമ്പത്തികബന്ധങ്ങൾ കേന്ദ്രവും കേരളവും* (*ഡി സി ബുക്സ്*) എന്നിവ പ്രധാന കൃതികൾ.

*കേരളം മണ്ണും മനുഷ്യനും* 1989 ലെ കേരളസാഹിത്യ അക്കാദമി അവാർഡ് നേടി.

# ഉള്ളടക്കം

# മുഖവുര

വ്യക്തിപരമായി താറടിക്കുക എന്ന ലക്ഷ്യത്തോടെ നടക്കുന്ന പ്രചരണമാണിത്. അത് നമ്മുടെ കേരളത്തിലെ ബൂർഷ്വാ രാഷ്ട്രീയത്തിന്റെ ആവശ്യമായിരുന്നു. ഈ രാഷ്ട്രീയത്തിൽ ചിലർ എല്ലാത്തരം വൃത്തികേടുകളുടെയും മൂർത്തീകരണമായി മാറിയവരാണ്.... അപ്പോൾ ആ സമൂഹത്തിൽ ഇത്തരക്കാരോടുള്ള അതൃപ്തി വളർന്നു വരുന്നുണ്ട്. ഈ അതൃപ്തി നിലനിൽക്കുമ്പോൾത്തന്നെ സമൂഹം മറ്റൊരു വിഭാഗത്തെ കാണുകയാണ്. അത് കമ്യൂണിസ്റ്റുകാരാണ്. കമ്യൂണിസ്റ്റുകാർ ഇതിൽനിന്നെല്ലാം വ്യത്യസ്തതയോടെ നിലനിന്നു പോകുന്നവരാണ്. അതുകൊണ്ട് അതിന്റേതായ ഒരു അംഗീകാരവും കമ്യൂണിസ്റ്റുകാർക്കു കിട്ടുന്നുണ്ട്. എന്നാൽ കമ്യൂണിസ്റ്റുകാരും കണക്കാണ്, വലിയ വ്യത്യാസമില്ല, അവരിൽ പലരും ഇതിന്റെയൊക്കെ ഭാഗമായി മാറിയിരിക്കുന്നു എന്ന് ആക്ഷേപിക്കാനാണ് എന്നെ വ്യക്തിപരമായി ആക്ഷേപിക്കുന്നത്..... ഇതിനെയൊക്കെ അതിജീവിക്കാൻ കഴിയില്ലെങ്കിൽപ്പിന്നെ കമ്യൂണിസ്റ്റായി നിന്നുപോവാൻ പറ്റുമോ? ഞാൻ വെറുമൊരു പാർട്ടി പ്രവർത്തകൻ എന്ന നിലയിൽനിന്ന് മാറി പാർട്ടി സെക്രട്ടറിയായി വരുമ്പോൾ ഒരു പാർട്ടി പ്രതീകമായി വരികയാണ്. വ്യക്തിപരമായി എന്നെ ടാർജറ്റ് ചെയ്ത് കരിവാരിത്തേച്ചാൽ, പാർട്ടിയെ ആകെ താറടിക്കാൻ കഴിയും എന്നാണ് ഇവരുടെ വിശ്വാസം. ജീവനുനേരെയുള്ള ആക്രമണങ്ങൾ നിരവധി അതിജീവിച്ചുപോന്ന എന്നെ സംബന്ധിച്ചിടത്തോളം അതിനേക്കാൾ വലുതല്ല ഇതൊന്നും.

തീരാത്ത പകയോടെ തന്നെയും സി പി ഐ (എം)യെയും മാധ്യമ

ങ്ങളും ഒരുസംഘം ഉപജാപകരും വേട്ടയാടുന്ന കാലത്ത് *മാതൃഭൂമി* ആഴ്ചപതിപ്പിനുനൽകിയ അഭിമുഖത്തിൽ സഖാവ് പിണറായി വിജയൻ പറഞ്ഞതാണ് മേലുദ്ധരിച്ച വാക്യങ്ങൾ. ഈയൊരു ആത്മവിശ്വാസത്തോടെയാണ് അപവാദപ്രചരണത്തിന്റെ സമാനതകളില്ലാത്ത വെല്ലുവിളിയെ കേരളത്തിലെ കമ്യൂണിസ്റ്റ് പ്രസ്ഥാനം അതിജീവിച്ചത്. ചായക്കടകളിലും വായനശാലകളിലും പണിസ്ഥലങ്ങളിലും നാൽക്കവലകളിലും നാട്ടുക്കൂട്ടങ്ങളിലും പൊതുയോഗങ്ങളിലും വാമൊഴിയായും, ലേഖനങ്ങളിലൂടെയും ലഘുഗ്രന്ഥത്തിലൂടെയും മറ്റും വരമൊഴിയായും വിമർശനങ്ങൾക്ക് മറുപടി പറയാൻ ലക്ഷക്കണക്കിനു പ്രവർത്തകരുടെ കൂട്ടായ്മയിൽ സി പി ഐ (എം)ക്കു മാത്രം കഴിയുന്ന വിധത്തിൽ പ്രതിരോധവും പ്രത്യാക്രമണവുമൊരുങ്ങി. ആഞ്ഞടിച്ച അപവാദക്കൊടുങ്കാറ്റിനെ സംഘടനയുടെ കരുത്തുകൊണ്ട് സി പി ഐ (എം) കീഴടക്കി.

2005 ലെ മലപ്പുറം സമ്മേളനകാലത്തെ മാധ്യമ പ്രചരണം ഒന്നോർത്തു നോക്കുക. 'സമ്മേളനം കഴിഞ്ഞാൽ പിണറായി വിജയൻ തിരികെ പിണറായിയിലേക്ക് പോകേണ്ടിവരും' എന്ന് തീർപ്പു കൽപ്പിക്കാൻ ഒരു മാധ്യമ പ്രവർത്തകൻ തുനിഞ്ഞിറങ്ങിയ കാലമാണത്. 'പിണറായി വിജയനെ വീട്ടിലിരുത്തും' എന്ന മാധ്യമഹുങ്കിന്റെ നെഞ്ചു പിളർക്കുന്നതായിരുന്നു മലപ്പുറം സമ്മേളനത്തിന്റെ അന്ത്യം. ആ അപ്രതീക്ഷിത പരാജയത്തിന്റെ നൈരാശ്യത്തിൽനിന്നാണ് ലാവ്‌ലിൻ അഴിമതിയെന്ന കള്ളക്കഥയ്ക്ക് തിരക്കഥയൊരുങ്ങിയത്. വ്യക്തിപരമായി താറടിക്കുക എന്ന ലക്ഷ്യത്തോടെ ആസൂത്രണം ചെയ്ത പ്രചരണമായിരുന്നു അത്. ഈ അപവാദപ്രചരണങ്ങൾ ഓരോന്നും ഈ ഗ്രന്ഥത്തിൽ തൊലിയുരിച്ചു കാണിക്കുന്നുണ്ട്.

യഥാർഥത്തിൽ ഇങ്ങനെയൊരു ഗ്രന്ഥത്തെക്കുറിച്ച് ചിന്തിച്ചിരുന്നില്ല. പക്ഷേ, സി ബി ഐയുടെ പുനരന്വേഷണ റിപ്പോർട്ടും അതേക്കുറിച്ചുള്ള മാധ്യമ റിപ്പോർട്ടുകളും കണ്ടപ്പോൾ ചില ഓർമപുതുക്കലുകൾ അനിവാര്യമാണെന്നു തോന്നി. പിണറായി വിജയൻ ഒരുതരത്തിലുള്ള സാമ്പത്തിക അഴിമതിയും നടത്തിയിട്ടില്ലെന്ന് സി ബി ഐയുടെ പുനരന്വേഷണ റിപ്പോർട്ട് അസന്ദിഗ്ധമായി വെളിപ്പെടുത്തിയിട്ടും ഒരു പത്രവും അർഹിക്കുന്ന പ്രാധാന്യത്തോടെ അക്കാര്യം റിപ്പോർട്ടു ചെയ്തില്ല. ഒരു ദശാബ്ദമായി അദ്ദേഹത്തെ വ്യക്തിപരമായി തേജോവധം ചെയ്യുന്നതിനും അപകീർത്തിപ്പെടുത്തുന്നതിനുംവേണ്ടി അപവാദക്കഥകൾക്കു എത്രയോ പേജുകൾ നീക്കിവെച്ചവരാണ് അവർ. ഓർത്തുനോക്കിയാൽ എഴുതിയവരും അച്ചടിച്ചവരുംപോലും നാണിച്ചുപോകുന്ന എത്രയെത്ര അപവാദകഥകൾ, വ്യാജപ്രചരണങ്ങൾ. അവയൊക്കെയും തെളിവു സഹിതമാണ് തുറന്നു കാണിക്കപ്പെട്ടത്. സംഘടിതമായി നടത്തിയ അപവാദപ്രചരണത്തെ തൊണ്ടിയോടെ പിടികൂടിയിട്ടും ആരും പൊതുവായോ വ്യക്തിപരമായോ ഇന്നോളം ഒരു വിശദീകരണവും നൽകിയിട്ടില്ല. തങ്ങൾ പിന്തുടർന്ന ഹീനകൃത്യത്തിന്റെ പ്രായശ്ചിത്തമായിട്ടു

പോലും സി ബി ഐയുടെ തുടരന്വേഷണ റിപ്പോർട്ടിനെ സത്യസന്ധമായി സമീപിക്കാൻ അവർക്കു കഴിഞ്ഞില്ല. ചരിത്രത്തിനും തലമുറകൾക്കും മുന്നിൽ കുറ്റവാളികളായി തുടരാൻ തീരുമാനിച്ചവരെ പുസ്തകമെഴുതി തിരുത്താമെന്ന വ്യാമോഹമൊന്നും ഈ സംരംഭത്തിനില്ല. അവർക്കുള്ള തിരിച്ചടി സമൂഹമാണ് നൽകേണ്ടത്. ഈ അപവാദക്കഥകളെ സി പി ഐ (എം) നിവർന്നുനിന്ന് അതിജീവിച്ചതുപോലെ, ചരിത്രബോധമുള്ള സമൂഹം നൽകുന്ന തിരിച്ചടിയെ നേരിടാൻ അവർക്കു കഴിയില്ല. ചരിത്രത്തിന്റെ ഈ ക്രോഡീകരണം ആ ലക്ഷ്യത്തിനുവേണ്ടിയുള്ള രാഷ്ട്രീയപ്രവർത്തനമാണ്.

ജനകീയാസൂത്രണം, വിദേശ ഫണ്ടിങ്, എ ഡി ബി ലോൺ, കോവളം കൊട്ടാരവിൽപ്പന, സ്മാർട്ട് സിറ്റി, കവിയൂർ-കിളിരൂർ സ്ത്രീപീഡനങ്ങൾ എന്നിങ്ങനെ പാർട്ടിയെ തകർക്കാൻ മെനഞ്ഞെടുത്ത എല്ലാ കള്ളക്കഥകളും പൊളിഞ്ഞു കഴിഞ്ഞു. വസ്തുതയുടെ കണികപോലുമില്ലാതെയാണ് ആ പ്രചരണങ്ങളൊക്കെയും അരങ്ങേറിയത് എന്ന് ഇന്നെല്ലാവർക്കുമറിയാം. ഈ പട്ടികയിൽ ഏറ്റവും കൂടുതൽ വിറ്റഴിഞ്ഞ ഇനമാണ് ലാവ്ലിൻ വിവാദം. ഈ അപവാദപ്രചരണങ്ങൾ സാമൂഹികമനസിൽ സൃഷ്ടിച്ചിരിക്കുന്ന മുൻവിധികളുടെ പ്രേതബാധയൊഴിപ്പിക്കുകയാണ് ഈ പുസ്തകത്തിന്റെ ലക്ഷ്യം.

വിവാദങ്ങളെ ആസ്പദമാക്കിയ എന്റെ നാലാമത്തെ ഗ്രന്ഥമാണിത്. 2005 ൽ പ്രസിദ്ധീകരിച്ച *ജനകീയാസൂത്രണത്തിന്റെ രാഷ്ട്രീയം* ആയിരുന്നു ആദ്യത്തേത്. ഈ ഗ്രന്ഥത്തിന്റെ അവസാന അധ്യായം ജനകീയാസൂത്രണ വിവാദത്തിൽ മാധ്യമങ്ങൾ വഹിച്ച പങ്കായിരുന്നു. ഇത് മാധ്യമരംഗത്തെക്കുറിച്ച് കൂടുതൽ ആഴത്തിലേക്കുള്ള പഠനത്തിലേക്കും *വ്യാജസമ്മതിയുടെ നിർമിതി - മാധ്യമവിമർശനം 2000-2009* എന്ന ഗ്രന്ഥത്തിലേക്കും നയിച്ചു. മൂന്നാമത്തെ ഗ്രന്ഥം ലോട്ടറി വിവാദത്തെക്കുറിച്ചുള്ളതായിരുന്നു. മാധ്യമ വിമർശന പഠനത്തിൽ ലാവ്ലിൻ വിവാദം ഒരു പ്രശ്നപഠനമായി എടുത്തിരുന്നു. ഒരുവർഷത്തെ തുടരന്വേഷണത്തിന്റെ പര്യവസാനത്തിൽ ഈ പുതിയ ലാവ്ലിൻ ഗ്രന്ഥം രൂപംകൊണ്ടു. സത്യം സമഗ്രമായി മനസിലാക്കുന്നതിനും രാഷ്ട്രീയ പ്രചരണത്തിനും ഈ ഗ്രന്ഥം സഹായകരമാകും എന്നു കരുതുന്നു.

*ദേശാഭിമാനി* അസോസിയേറ്റ് എഡിറ്റർ പി എം മനോജ്, അഡ്വ. സി പി പ്രമോദ്, കെ ജി ബിജു എന്നിവർ, ഓരോ അധ്യായവും എഴുതിത്തീരുന്ന മുറയ്ക്ക് അഭിപ്രായങ്ങളും നിർദേശങ്ങളും നൽകുകയും ചില ഭാഗങ്ങൾ തിരുത്തി എഴുതുകയും ചെയ്തിട്ടുണ്ട്. ഇവരോടു ഞാൻ പ്രത്യേകമായി കടപ്പെട്ടിരിക്കുന്നു. *ദേശാഭിമാനി* തിരുവനന്തപുരം ലൈബ്രറിയിലെ അനിൽ, സുമ എന്നിവരോടും നന്ദി രേഖപ്പെടുത്തുന്നു.

എറണാകുളം,
ഡിസംബർ 25, 2011

**ഡോ. ടി എം തോമസ് ഐസക്**

# 1

# ഓർമകൾ ഉണ്ടായിരിക്കണം

**ക**ഴിഞ്ഞ ഒരു ദശാബ്ദമായി കേരള രാഷ്ട്രീയത്തിലും മാധ്യമങ്ങളിലും നിറഞ്ഞുനിന്ന ലാവ്‌ലിൻ അപവാദപ്രചരണത്തിന്റെ തിരശ്ശീല വീണുകഴിഞ്ഞു. കോടതിയിലുള്ള കേസ് തുടരും. എന്നാൽ സി പി ഐ (എം) സംസ്ഥാന സെക്രട്ടറി പിണറായി വിജയൻ സാമ്പത്തികമായ എന്തെങ്കിലും നേട്ടത്തിനുവേണ്ടി അഴിമതി നടത്തിയതായി തെളിവുകളില്ല എന്ന് തുടരന്വേഷണ റിപ്പോർട്ടിൽ സി ബി ഐ തന്നെ ഔപചാരികമായി കോടതിയിൽ സാക്ഷ്യപ്പെടുത്തിയിരിക്കുന്നു.

ഒരു തവണയല്ല, നാലുവട്ടമാണ് ദുരാരോപണങ്ങൾക്ക് തെളിവില്ലെന്ന് സി ബി ഐ ഏറ്റുപറഞ്ഞത്.

> ഒന്ന്) ഈ ആരോപണങ്ങളിൽ ഒന്നുപോലും സ്ഥിരീകരണത്തെളിവിന്റെ അടിസ്ഥാനത്തിൽ സാധൂകരിക്കാൻ കഴിഞ്ഞില്ല. ശ്രീ. ടി പി നന്ദകുമാറിനുപോലും അദ്ദേഹം പെറ്റീഷനിൽ ഉന്നയിച്ച ആരോപണങ്ങളെ പിന്തുണയ്ക്കാൻ എന്തെങ്കിലും തെളിവ് ഹാജരാക്കാൻ കഴിഞ്ഞില്ല. (ഖണ്ഡിക 16).
>
> രണ്ട്) ദീപക് കുമാർ ഉയർത്തിയ ആരോപണങ്ങളെക്കുറിച്ചുള്ള തെളിവുകൾ ശേഖരിക്കുന്നതിനു തുടരന്വേഷണത്തിന്റെ ഭാഗമായി പരിശ്രമിക്കുകയുണ്ടായി. പലതവണ മൊഴിയെടുത്തപ്പോൾ ദീപക് കുമാർ പറഞ്ഞ കാര്യങ്ങൾ നിശിതമായ പരിശോധനയ്ക്കു വിധേയമാക്കി. എങ്കിലും ഈ ആരോപണങ്ങളിൽ ഏതെങ്കിലും ഒന്നുപോലും സ്ഥിരീകരിക്കുന്നതിനുള്ള തെളിവുകൾ ലഭ്യമായില്ല (ഖണ്ഡിക 17).
>
> മൂന്ന്) ശ്രീ. ടി പി നന്ദകുമാറും ശ്രീ. ദീപക് കുമാറും ചേർന്ന്

എസ് എൻ സി ലാവ്‌ലിന്റെ മുൻഡയറക്ടർ ശ്രീ. ദിലീപ് രാഹുലനും പിണറായി വിജയനും ജി കാർത്തികേയനും എതിരായും അവർ തമ്മിലുള്ള അവിശുദ്ധ ബന്ധത്തെക്കുറിച്ചും ആരോപണങ്ങൾ ഉന്നയിക്കുകയുണ്ടായി. ഇവയൊന്നും നിലനിൽക്കുന്നതല്ല (ഖണ്ഡിക 18).

നാല്) ശ്രീ. ടി പി നന്ദകുമാർ പിണറായി വിജയനെതിരെയും കാനഡയിലെ എസ് എൻ സി ലാവ്‌ലിന്റെ മുൻഡയറക്ടറായ ദിലീപ് രാഹുലനെതിരെയും ഉന്നയിച്ച ആരോപണങ്ങളും നിലനിൽക്കുന്നതല്ല. എസ് എൻ സി ലാവ്‌ലിനും കുറ്റാരോപിതരും തമ്മിലുള്ള ഇടനിലക്കാരനായി ദിലീപ് രാഹുലൻ പ്രവർത്തിച്ചു എന്ന അദ്ദേഹത്തിന്റെ ആരോപണവും നിലനിൽക്കുന്നതല്ല. വിശ്വാസയോഗ്യമായ സാക്ഷികളെക്കൊണ്ടോ രേഖകളുടെ അടിസ്ഥാനത്തിലോ ഉള്ള എന്തെങ്കിലും തെളിവുകളുടെ അടിസ്ഥാനത്തിൽ ശ്രീ. വി ദീപക് കുമാറും ശ്രീ. ടി പി നന്ദകുമാറും ഉന്നയിച്ച ഒരു ആരോപണവും സാധൂകരിക്കപ്പെടുന്നില്ല. ശ്രീ. ടി പി നന്ദകുമാറിനെയും ശ്രീ. വി ദീപക് കുമാറിനെയും തുടരന്വേഷണത്തിന്റെ ഭാഗമായി ചോദ്യം ചെയ്യുകയുണ്ടായി. തങ്ങളുന്നയിച്ച ഒരു ആരോപണവും തെളിയിക്കാൻ അവർക്കു കഴിഞ്ഞില്ല (ഖണ്ഡിക 21).

## *ക്രൈം വാരിക* പ്രചരിപ്പിച്ച ആരോപണങ്ങൾ

വിജിലൻസ് റിപ്പോർട്ടിലും സി ബി ഐ റിപ്പോർട്ടിലും വീണ്ടും പരാമർശിക്കപ്പെടുന്ന ആരോപണങ്ങളൊക്കെയും ടി പി നന്ദകുമാറിന്റെ *ക്രൈം വാരിക*യുടെ സൃഷ്ടിയാണ്. പ്രശസ്തിയും പ്രിയവും പ്രചാരവുമുള്ള പൊതു മാധ്യമങ്ങൾ ഇവ കോപ്പിയടിക്കുകയായിരുന്നു. പൊതുമാധ്യമങ്ങളുടെ മര്യാദകളൊന്നും ഒരശ്ലീല വാരികയ്ക്ക് ബാധകമല്ലെന്ന് തിരിച്ചറിഞ്ഞവരുടെ സർവസൈന്യാധിപനായിരുന്നു *ക്രൈം* നന്ദകുമാർ. 2001, 2005, 2006, 2007, 2009 വർഷങ്ങളിൽ *ക്രൈം വാരിക* പ്രസിദ്ധീകരിച്ച കഥകളിൽനിന്നും തങ്ങൾക്ക് എടുക്കാവുന്നവ എടുത്ത് ആഘോഷിക്കുകയാണ് യഥാർഥത്തിൽ പൊതുമാധ്യമങ്ങൾ ചെയ്തത്.
ആ ആരോപണങ്ങൾ ഇങ്ങനെ സംഗ്രഹിക്കാം.

1. പള്ളിവാസൽ, ചെങ്കുളം, പന്നിയാർ ഇടപാടിൽ 374.5 കോടി രൂപയുടെ അഴിമതി നടന്നു.
2. ദിലീപ് രാഹുലൻ വഴി എസ് എൻ സി ലാവ്‌ലിനിൽനിന്ന് പിണറായി വിജയന് 100 കോടി രൂപ ലഭിച്ചു. ഇതിനു പ്രത്യുപകാരമായിട്ടാണ് കരാറുകൾ ഒപ്പിട്ടത്.
3. അഴിമതിപ്പണം സിംഗപ്പൂരിലേക്ക് കടത്തി കമല എക്സ്‌പോർട്ട്സ് ഇന്റർനാഷണൽ എന്ന പേരിൽ പിണറായി സ്വന്തം കമ്പനി തുടങ്ങി. ആ കമ്പനിക്ക് 100 കോടി ടേൺ ഓവറുണ്ട്. സിംഗപ്പൂർ കിഡ്നി

ഫൗണ്ടേഷനുമായി ഈ കമ്പനിക്ക് ബന്ധമുണ്ട്. ഇരു കമ്പനികൾക്കും പൊതു ഡയറക്ടർമാരുണ്ട്, രണ്ടു കമ്പനികളും സഹോദരസ്ഥാപനങ്ങളാണ്. കമ്പനി ആവശ്യങ്ങൾക്കായി പിണറായി വിജയൻ നൂറോളം തവണ സിംഗപ്പൂർ, ദുബായ് എന്നീ രാജ്യങ്ങൾ സന്ദർശിച്ചിട്ടുണ്ട്.

4. സി പി ഐ (എം)ന്റെ ജനറൽ സെക്രട്ടറിയായിരുന്ന ഹർകിഷൻ സിങ് സുർജിത്തിന്റെ മകനാണ് ലാവ്‌ലിന്റെ ഇടനിലക്കാരൻ. സുർജിത്തിന്റെ കനഡ ബന്ധമാണ് ഇതിന് വഴിവെച്ചത്. സുർജിത്തിന്റെ മകനാണ് പിണറായിയെ അഴിമതിയിലേക്ക് നയിച്ചത്. സുർജിത്തിന്റെ മകന് 25 കോടി കമീഷൻ കിട്ടി.
5. കമീഷൻ വിഹിതം പാർട്ടി നേതാക്കൾക്കും കിട്ടി. പൊളിറ്റ് ബ്യൂറോ കോഴപ്പണത്തിന്റെ തടവറയിലാണ്.
6. മലബാർ കാൻസർ സെന്ററിന് കിട്ടിയ 9 കോടി ടെക്നിക്കാലിയ കമ്പനി വിഴുങ്ങി. ഇത് കടലാസ് കമ്പനിയാണ്. ഇത് പിണറായി വിജയന്റെ ബിനാമി കമ്പനിയാണ്. കനഡയിൽനിന്ന് പണം കിട്ടാൻ കാൻസർ സെന്റർ തുടങ്ങിയ അക്കൗണ്ടിൽ വന്നത് 300 രൂപ മാത്രം.
7. ലാവ്‌ലിൻ അഴിമതിപ്പണംകൊണ്ടാണ് കൈരളി ടി വി തുടങ്ങിയത്. അഴിമതിപ്പണത്തിൽ എട്ടു കോടി ഉപയോഗിച്ച് എ കെ ജി സെന്റർ നവീകരിച്ചു. അഴിമതിപ്പണം ഉപയോഗിച്ച് പാർട്ടി നേതാക്കൾക്ക് തിരുവനന്തപുരത്ത് എ സി സൗകര്യമുള്ള സുഖവാസമന്ദിരങ്ങൾ പണിതു.
8. പന്നിയാറിൽ പെൻസ്റ്റോക്ക് പൊട്ടി എട്ടുപേർ മരിച്ചത് ഇടപാടിലെ അഴിമതിയുടെ തെളിവ്. മോശം ഉപകരണങ്ങൾ ഉപയോഗിച്ചതുകൊണ്ടാണ് പൊട്ടിത്തെറിയുണ്ടായത്. അഴിമതി പുറത്താകാതിരിക്കാൻ നടത്തിയ അട്ടിമറിയാണ് പന്നിയാർ അപകടത്തിന് വഴിവെച്ചത്. അങ്ങനെ ലാവ്‌ലിൻ അഴിമതിക്കാർ എട്ടുപേരുടെ കൂട്ടക്കൊലയ്ക്ക് വഴിയൊരുക്കി.
9. പിണറായി വിജയൻ സ്വദേശമായ പിണറായിയിലെ പണ്ട്യാലമുക്കിൽ ഒരു കോടി രൂപ ചെലവിട്ട് മണിമാളിക വയ്ക്കുന്നു.
10. പിണറായിയുടെ മകൻ ബർമിങ്ഹാം സർവകലാശാലയിൽ പഠിക്കുന്ന കോഴ്സിന് ഒരു കോടിയാണ് ചെലവ്. മകളും ഒരു കോടി ചെലവു വരുന്ന കോഴ്സിനു പഠിക്കുന്നു.

ഈ ആരോപണങ്ങളിൽ ഒന്നുപോലും തെളിയിക്കാൻ വിജിലൻസിന്റെയോ സി ബി ഐയുടെയോ അന്വേഷണത്തിനു കഴിഞ്ഞിട്ടില്ല. ഇവിടെ പരാമർശിക്കപ്പെട്ടവരിൽ ഒരാൾപോലും കേസിൽ പിണറായി വിജയന്റെ കൂട്ടുപ്രതിയായിട്ടില്ല. സി ബി ഐ സമർപ്പിച്ച കുറ്റപത്രത്തിൽ മേൽപ്പറഞ്ഞ ആരോപണങ്ങളിലൊന്നിനെപ്പോലും പരാമർശിക്കുന്നില്ല. ഈ പശ്ചാത്തലത്തിലാണ് ഈ ആരോപണങ്ങൾ സംബന്ധിച്ച് അന്വേഷണം വേണമെന്ന് സി ബി ഐയോട് നിർദേശിക്കാൻ കോടതിയിൽ

ഹർജി നൽകിയത്. കോടതി ഇതു തള്ളി. അപ്പോഴാണ് ദൃക്സാക്ഷിയായ ദീപക് കുമാറിനെ രംഗത്തിറക്കിയത്. ഇവയൊക്കെ അടിസ്ഥാനരഹിതമെന്ന് സി ബി ഐ അന്വേഷണത്തിലൂടെ തെളിഞ്ഞിരിക്കുന്നു. തന്റെ കൈവശം തെളിവുകളൊന്നുമില്ലെന്ന് ആരോപണകർത്താവ് പണ്ടേ സി ബി ഐയോട് തുറന്നു പറഞ്ഞിരുന്നു. എന്നാൽ ആവർത്തിച്ചുള്ള ഹർജികൾ കോടതിയിലെത്തിയപ്പോഴൊന്നും ഇക്കാര്യം കോടതിയെ അറിയിക്കാൻ സി ബി ഐ തയാറായിരുന്നില്ല. തുടർഹർജികളിലൂടെ വ്യാജആരോപണങ്ങൾക്ക് പരമാവധി മാധ്യമശ്രദ്ധ ലഭിക്കാൻ സി ബി ഐ അറിഞ്ഞോ അറിയാതെ നിന്നുകൊടുക്കുകയായിരുന്നു. ഒടുവിൽ സഹികെട്ടപ്പോഴാകണം, ഒരു ആരോപണത്തിനും തെളിവില്ലെന്ന് അസന്ദിഗ്ധമായി കോടതിയെ അറിയിക്കാൻ സി ബി ഐ തയ്യാറായത്.

നമ്മുടെ മാധ്യമചരിത്രത്തിലെ കറുത്ത ഏടാണ്, ഒരു അശ്ലീല പ്രസിദ്ധീകരണം നയിച്ച വഴിയിലൂടെ എട്ടുകൊല്ലം ഒരു ഭാഷയിലെ മാധ്യമങ്ങൾ മുന്നോട്ടുപോയ ലജ്ജാകരമായ അനുഭവം. സി പി എമ്മിലെ ചില നേതാക്കളെ തിരഞ്ഞെടുത്ത് അവർക്കെതിരെയും ഇതോടൊപ്പം ഈ വാരിക സ്വഭാവഹത്യാപരമ്പരകൾ പ്രസിദ്ധീകരിച്ചു. തരംതാണ, ഒരു അശ്ലീല പ്രസിദ്ധീകരണത്തിന്റെ വിൽപ്പനസാധ്യത മാത്രം ലക്ഷ്യമിട്ട ആ ആരോപണങ്ങൾ ഉദ്ധരിക്കാൻ ഇതുപോലൊരു പുസ്തകത്തിന് കഴിയില്ല. ഇവയൊക്കെ ലേഖനങ്ങളിലൂടെയും മിഡിൽ പീസുകളിലൂടെയും കാർട്ടൂണുകളിലൂടെയും മുഖ്യധാരാ മാധ്യമങ്ങളിൽ ഇടം കണ്ടെത്തി. ചർച്ചയ്ക്കെത്തുന്ന നിരീക്ഷകരുടെ പരാമർശങ്ങളിലൂടെ വാർത്താചാനലുകൾ ഇതിൽ പലതിനും പ്രചാരം നൽകി. നാവിന്റെ എല്ലില്ലായ്മ എന്ന ഒറ്റ യോഗ്യതയിൽ ഒരു പറ്റം നേതാക്കൾ ചാനലുകളിലെ നിത്യഹരിതതാരങ്ങളായി. പത്രാധിപർ എന്ന വിലാസം നൽകി ഒരു അശ്ലീല പ്രസിദ്ധീകരണ ഉടമയെ വാർത്താ ചാനലുകൾ വീടുകളുടെ സ്വീകരണമുറികളിലേക്ക് ഒളിച്ചു കടത്തി. സ്വാതന്ത്ര്യസമരത്തിന്റെ ത്യാഗപൂർണമായ പാരമ്പര്യം അവകാശപ്പെടുന്ന *മാതൃഭൂമി*യെപ്പോലൊരു പ്രസിദ്ധീകരണത്തിന്റെ എഡിറ്റ് പേജിലെ എഴുത്തുകാരനായി ഇതേ അശ്ലീല വാരികക്കാരനെ കാണേണ്ട ഗതികേടും കേരളത്തിനുണ്ടായി. കേരളത്തിലെ മുതിർന്ന മാധ്യമ പ്രവർത്തകരിൽ പലരും ഉൽപ്പതിഷ്ണുക്കളെന്ന് സ്വയം വിശേഷിപ്പിച്ചിരുന്നവരിൽ ചിലർപോലും *ക്രൈമി*ന്റെ അപവാദ പാഠങ്ങളുടെ പ്രചാരകരായി എത്തുന്നത് നമുക്കു കാണേണ്ടിവന്നു.

## എന്തുകൊണ്ട് ഈ പുസ്തകം?

ഈ അപവാദപ്രചരണങ്ങളെല്ലാം ഒന്നിനു പുറകെ ഒന്നായി പൊളിഞ്ഞു പാളീസായി. ഞാൻ സി ഐ എ ചാരനും വിദേശഫണ്ടിംഗ് ഏജന്റും മറ്റുമാണെന്നുള്ള കുപ്രചരണങ്ങൾ ഇപ്പോൾ കേൾക്കാനില്ല. അനധികൃത സ്വത്തുസമ്പാദനത്തെക്കുറിച്ചുള്ള ആരോപണങ്ങൾ തള്ളിക്കളഞ്ഞുകൊണ്ട് ആദായനികുതിവകുപ്പുതന്നെ ഹൈക്കോടതിയിൽ

സത്യവാങ്മൂലം നൽകി. കിളിരൂർ കേസിലെ വി ഐ പി കള്ളക്കഥയും പൊളിഞ്ഞു. കവിയൂർ കേസിലെ പീഡനത്തിന്റെ യഥാർഥകഥ സി ബി ഐ തന്നെ പുറത്തുകൊണ്ടു വന്നു. ഒടുവിൽ ലാവ്‌ലിൻ കേസിലെ സാമ്പത്തിക അഴിമതി ഇല്ല എന്നു സി ബി ഐ വ്യക്തമാക്കിയിരിക്കുന്നു. അപവാദങ്ങൾ ഓരോന്നും പൊളിയുമ്പോഴും അതിന്റെ സ്രഷ്ടാക്കൾ നിശ്ശബ്ദതയുടെ മാളത്തിൽ ഒളിക്കും. പിന്നീട് ഒന്നും സംഭവിച്ചില്ല എന്ന മട്ടിൽ പുതിയ മേച്ചിൽസ്ഥലങ്ങൾ തേടിയിറങ്ങും. സി ബി ഐ തുടരന്വേഷണ റിപ്പോർട്ട് കോടതിയിൽ സമർപ്പിച്ചപ്പോൾ മാധ്യമങ്ങൾ പ്രതികരിച്ചത് എങ്ങനെ എന്ന് പരിശോധിക്കുന്നത് കൗതുകകരമായിരിക്കും.

സി ബി ഐ റിപ്പോർട്ടിൽ എന്തുപറഞ്ഞു എന്നതായിരുന്നില്ല 2011 ഡിംസബർ 20 ന്റെ വാർത്ത. കേസിന്റെ വിചാരണ തൃശൂർ കോടതിയിൽ നിന്ന് തിരുവനന്തപുരത്തേക്കു മാറ്റുന്നതിന്റെ പശ്ചാത്തലത്തിൽ പ്രതികൾ സ്വാഭാവികമായി വീണ്ടും കോടതിയിൽ ഹാജരാകേണ്ടതുണ്ട്. ഇതായി പത്രങ്ങളുടെ തലക്കെട്ടും മുഖ്യവാർത്തയും.

*മനോരമ*: 'ലാവ്‌ലിൻ: പിണറായി അടക്കമുള്ളവർ ഏപ്രിൽ പത്തിനു ഹാജരാകണം.'

*മാതൃഭൂമി*: 'ലാവ്‌ലിൻ: അന്വേഷണ റിപ്പോർട്ട് സമർപ്പിച്ചു; പിണറായി ഹാജരാകണം'.

*മാധ്യമം*: 'ലാവ്‌ലിൻ; പിണറായി കോടതിയിൽ ഹാജരാകണം.'

*മംഗളം*: 'ലാവ്‌ലിൻ: പിണറായി ഏപ്രിൽ 10ന് ഹാജരാകണം.'

*ദീപിക*: 'ലാവ്‌ലിൻ: പിണറായിക്കും കാർത്തികേയനും ആശ്വസിക്കാൻ വക.'

ദൃശ്യമാധ്യമങ്ങൾ കുറച്ചുകൂടി സത്യസന്ധത പുലർത്തി. പക്ഷേ, രണ്ടുചാനലുകളിൽ മാത്രമേ ഈ വിഷയം ചർച്ച ചെയ്തുള്ളൂ. ഇതിലൊന്നിൽ ഞാൻ ചെല്ലുമ്പോൾ കണ്ട കൗതുകകരമായ കാര്യം തിരഞ്ഞെടുപ്പു പരാജയങ്ങളുടെ കാരണം സംബന്ധിച്ച് പത്തനംതിട്ട പാർട്ടി സമ്മേളനത്തിൽ വി എസ് അച്യുതാനന്ദന്റെ പരാമർശം ആദ്യത്തെ ചർച്ചാവിഷയമായി മാറിയതാണ്.

ലാവ്‌ലിൻ കരാറിൽ സാമ്പത്തിക അഴിമതി നടന്നിട്ടുണ്ടാകാം, പക്ഷേ, തെളിവുകളില്ല എന്നു മാത്രമാണ് റിപ്പോർട്ടെന്നുമാണ് ചില മാധ്യമങ്ങളെങ്കിലും നടത്തിയ വ്യാഖ്യാനം. തെളിവു ഹാജരാക്കേണ്ടതിന്റെ ചുമതല ആരോപണമുന്നയിക്കുന്നവർക്കല്ല, ആരോപണ വിധേയർക്കാണ് എന്ന വിചിത്രമായ വാദവും അവരുന്നയിച്ചു. *മംഗളം പത്രം* ഒരുപടി കൂടി കടന്നു. അവരാണ് (ഡിസംബർ 21) സാമ്പത്തിക അഴിമതിക്ക് തെളിവില്ലെങ്കിലും മലബാർ കാൻസർ സെന്ററിന്റെ പണം എവിടെപ്പോയി എന്നുള്ള ചോദ്യം ഉന്നയിച്ചത്. ധാരണപ്രകാരമുള്ള പണം പൂർണമായും കാനഡ നൽകിയെന്നും എന്നാൽ 12 കോടിയുടെ ബാക്കി തുക എവിടെപ്പോയി എന്നതിന് തെളിവില്ല എന്നുമാണ് സിബിഐ പറഞ്ഞതത്രേ!

ലാവ്‌ലിൻ കേസ് ഇല്ലാതായിട്ടില്ല എന്ന് മറ്റാരെക്കാളും നന്നായി

ഞങ്ങൾക്കറിയാം. സി ബി ഐ കോടതിയിൽ ചാർജ് ചെയ്തിരിക്കുന്ന കേസ് തുടരട്ടെ. സംസ്ഥാനത്തിന് ധനനഷ്ടം ഉണ്ടാക്കുന്നതിനും ലാവ്‌ലിനു നേട്ടമുണ്ടാക്കുന്നതിനും പിണറായി വിജയനും മറ്റുള്ളവരും കൂടി ഗൂഢാലോചന നടത്തി എന്നാണല്ലോ കുറ്റാരോപണം. വ്യക്തിപരമായ സാമ്പത്തികനേട്ടം ഉണ്ടാക്കിയിട്ടില്ലെന്ന് ഒടുവിൽ സി ബി ഐ തന്നെ സമ്മതിച്ചല്ലോ. പിന്നെന്തിനു വേണ്ടിയായിരുന്നു ഗൂഢാലോചന? സ്വന്തം മണ്ഡലമുൾപ്പെടുന്ന ജില്ലയിൽ ഒരു കാൻസർ ആശുപത്രി സ്ഥാപിക്കാനോ? ജനാധിപത്യമാർഗങ്ങളിലൂടെ തിരഞ്ഞെടുക്കപ്പെട്ട ഒരു മന്ത്രി സ്വന്തം ജില്ലയിൽ സർക്കാർ ഉടമസ്ഥതയിൽ ഒരാശുപത്രി സ്ഥാപിക്കാൻ വേണ്ടി ഗൂഢാലോചന നടത്തി എന്ന ആരോപണത്തിന്റെ നിലനിൽപ്പ് എത്രകാലം ഉണ്ടാകുമെന്ന് നമുക്കു കാത്തിരുന്നു കാണാം. ആശുപത്രിക്കു ലഭ്യമാകുമെന്നു പറഞ്ഞ വിദേശസഹായം ഉറപ്പുവരുത്തുന്നതിൽ പരാജയപ്പെട്ടത് ആര് എന്നും കോടതിയിൽ വ്യക്തമാകും. അങ്ങനെയെങ്കിൽ പിന്നെന്തിനാണ് ഈയൊരു പുസ്തകം?

സമീപകാലത്ത് എനിക്കുണ്ടായ ഒരനുഭവം ഈ സന്ദർഭത്തിൽ സ്മരണീയമാണ്. *ചങ്ങാത്ത മുതലാളിത്തത്തിന്റെ അഴിമതിപർവം* എന്ന തലക്കെട്ടിൽ ഒരു പുസ്തകം ഞാനെഴുതിക്കൊണ്ടിരിക്കുകയാണ്. സൈബർ ലോകത്തും ആശയപ്രചരണം ശക്തമാകുന്ന ഇക്കാലത്ത് ആ പുസ്തകരചനയ്ക്ക് പുതിയൊരു രീതിയാണ് സ്വീകരിച്ചിട്ടുള്ളത്. എഴുതിത്തീരുന്ന മുറയ്ക്ക് ഓരോ അധ്യായവും എന്റെ ബ്ലോഗിൽ അപ്‌ലോഡ് ചെയ്യും. ഇന്റർനെറ്റിൽ സജീവമായി ഇടതുപക്ഷ ആശയപ്രചരണത്തിൽ ഏർപ്പെടുന്ന വലിയൊരു സംഘത്തിന്റെ കൂട്ടായ്മയെ ഉപയോഗപ്പെടുത്തി ഇന്ററാക്ടീവ് മീഡിയയുടെ ഒരു സാധ്യത പരീക്ഷിക്കുക എന്ന ലക്ഷ്യവും ഈ സംരംഭത്തിനു പിന്നിലുണ്ട്. അവരുടെ നിർദേശങ്ങളും കൂട്ടിച്ചേർക്കലുകളുംവഴി പുസ്തകം വികസിക്കും.

ബ്ലോഗിൽ പ്രസിദ്ധീകരിച്ച ഒന്നാം അധ്യായത്തിൽ പുസ്തകത്തിന്റെ ലക്ഷ്യം, തുടർന്നുള്ള അധ്യായങ്ങളുടെ ഉള്ളടക്കം എന്നിവ വിശദമാക്കിയിട്ടുണ്ട്. ഇതിൽ ലാവ്‌ലിൻ കേസിനെക്കുറിച്ച് പന്ത്രണ്ടാം അധ്യായത്തിൽ പരാമർശിക്കുന്നു എന്നു വ്യക്തമാക്കിയിട്ടുണ്ട്. അതിങ്ങനെയാണ്...

> അഴിമതിക്കെതിരായ സമരം കേരളത്തിന്റെ അനുഭവം: ഇടതുപക്ഷമൊഴികെ ഇന്ത്യയിലെ മുഖ്യധാരാ പാർട്ടികൾക്കൊന്നിനും അഴിമതിവിരുദ്ധ പോരാട്ടത്തിൽ വിശ്വാസ്യതയില്ല. ലാവ്‌ലിന്റെ രാഷ്ട്രീയകള്ളക്കഥ മാറ്റിനിർത്തിയാൽ ഇന്ത്യയിലെ ഇടതുപക്ഷ പാർട്ടികൾക്കെതിരെ ഒരു ആരോപണംപോലും നിലനിൽക്കുന്നില്ല. 35 വർഷത്തെ ബംഗാൾ ഭരണത്തെക്കുറിച്ച് പല വിമർശനങ്ങളുമുണ്ട്. പക്ഷേ, അഴിമതി നടത്തിയെന്ന് ആരും പറഞ്ഞിട്ടില്ല. കോൺഗ്രസിന്റെ അഴിമതികളെ ന്യായീകരിക്കാൻ ലാവ്‌ലിൻ കേസാണ് അവരുയർത്തുന്നത്. അതുകൊണ്ട് ഈ അധ്യായത്തിൽ

> ലാവ്‌ലിൻ കേസിന്റെ പൊള്ളത്തരം ഒരിക്കൽക്കൂടി തുറന്നു കാണിക്കുന്നു (അടിവര കൂട്ടിച്ചേർത്തത്). അതോടൊപ്പം കഴിഞ്ഞ എൽ ഡി എഫ് സർക്കാർ അഴിമതി ഇല്ലാതാക്കുന്നതിന് നടത്തിയ ദേശവ്യാപക പ്രസക്തിയുള്ള പരീക്ഷണങ്ങൾ വിശദീകരിക്കുകയും ചെയ്യുന്നു. ലോക്പാൽ കൊണ്ടു മാത്രം അഴിമതിയില്ലാതാവില്ല. അതിനോടൊപ്പം നിലവിലുള്ള ഭരണസംവിധാനത്തെ അടിമുടി പരിഷ്കരിക്കാനുണ്ട്.

ഇതുവായിച്ച ജയചന്ദ്രൻ ഇലങ്കത്ത് എന്ന ലേഖകൻ ഡോ. തോമസ് ഐസക്കിന്റെ പുസ്തകത്തിൽ ലാവ്‌ലിൻ കേസ് വൻ അഴിമതി പട്ടികയിൽ എന്ന തലക്കെട്ടിൽ *മനോരമ*യിൽ ഒരു വാർത്തയെഴുതി. മേൽ ഉദ്ധരണിയിലെ ഏതാണ്ട് എല്ലാവാചകങ്ങളും അദ്ദേഹത്തിന്റെ റിപ്പോർട്ടിലുണ്ട്, അടിവരയിട്ട വാചകമൊഴികെ. സമർഥമായി ഒഴിവാക്കിയ വാചകം തനിക്കു തോന്നിയപടി വ്യാഖ്യാനിച്ച് അദ്ദേഹം വായനക്കാരുടെ മുന്നിലേക്ക് ഇങ്ങനെ വിളമ്പി:

"പാർട്ടി സമ്മേളനങ്ങളുടെ വേളയിൽ അഴിമതിക്കഥകളുടെ കൂട്ടത്തിൽ ലാവ്‌ലിൻ കേസും ചർച്ചാവിഷയമാക്കണമെന്ന 'സൂചന'യും ഐസക് നൽകുന്നുണ്ട്." വേറൊരു വാചകമിങ്ങനെ: "... പുതിയ പുസ്തകത്തിൽ ഐസക്കിന്റെ നേതൃത്വത്തിൽ സി പി എമ്മിന്റെ ഔദ്യോഗിക ചേരിയിൽ രൂപമെടുത്ത പുതിയ ധ്രുവീകരണത്തിന്റെ സൂചനകളുമുണ്ട്." വാർത്തയുടെ അവസാനഭാഗത്തും 'സൂചന'യുടെ തെരുക്കൂത്തുണ്ട്. അതിങ്ങനെ. "..ഐസക് ഈ വിഷയത്തിൽ വി എസ് അനുകൂലികളുടെ ഇന്റർനെറ്റ് കൂട്ടായ്മയും ലക്ഷ്യമിടുന്നുവെന്നാണ് സൂചന." ഹൊ. എത്ര സൂചനകൾ. എന്തൊരു ഘ്രാണശക്തി. ലാവ്‌ലിൻ കേസിലെ പൊള്ളത്തരം തുറന്നു കാട്ടും എന്നു പറഞ്ഞതിനെ, 'ഐസക് ഇതാ വൻ അഴിമതിക്കഥകളുടെ കൂട്ടത്തിൽ ലാവ്‌ലിനെയും ഉൾപ്പെടുത്തി' എന്നു വ്യാഖ്യാനിച്ച പത്രം പണം കൊടുത്തു വാങ്ങി വായിക്കേണ്ടി വന്നവരോടു സഹതപിക്കുകയേ വഴിയുള്ളൂ.

*മനോരമാ* ആഴ്ചപതിപ്പിലേക്കു വേണ്ട പൈങ്കിളിനോവലുകളിലേക്കുള്ള വിഭവങ്ങൾ മെനഞ്ഞെടുക്കുന്ന അതേ ഭാവന ഉപയോഗിച്ച് രാഷ്ട്രീയാവലോകനങ്ങൾ ചുട്ടെടുക്കുന്നവർക്ക് ചിലരെയെങ്കിലും തെറ്റിദ്ധരിപ്പിക്കാൻ കഴിഞ്ഞേക്കാം. ചിലരുടെയെങ്കിലും മനസിലെ തെറ്റിദ്ധാരണ മാത്രമേ അവർ ആഗ്രഹിക്കുന്നുമുള്ളൂ. പക്ഷേ, പരിമിതവിഭവരായ ഈ കുബുദ്ധികൾ ഒരുക്കുന്ന ചതിക്കുഴിയിൽ വീഴാതിരിക്കണമെങ്കിൽ പ്രശ്നങ്ങളെ സംബന്ധിച്ച് സമഗ്രമായ ധാരണ ആവശ്യമാണ്. ഒരു പത്രവായനക്കാരനും തീയതിയും തലക്കെട്ടും അവയിലെ വിവരങ്ങളും സഹിതം എല്ലാ വാർത്തയും ഓർത്തിരിക്കാനാവില്ല. വാർത്തയെ സംബന്ധിക്കുന്ന രേഖകളും വിവരങ്ങളുമൊന്നും അന്വേഷിച്ചു പോയി, ശരിയോ തെറ്റോ എന്നു പരിശോധിക്കാനും വായനക്കാരനു കഴിയില്ല.

പക്ഷേ, വായിച്ചു മറന്ന ചില തലക്കെട്ടുകളും ചില 'സൂചന'കളുമൊക്കെ വായനക്കാരന്റെ തലച്ചോറിൽ അവിടവിടെ പറ്റിപ്പിടിച്ചു കിടന്നേക്കാം. അങ്ങനെ കിടക്കുന്ന ചിലതിനെ സമർഥമായി ഉപയോഗപ്പെടുത്തിയാണ് പത്രങ്ങൾ രാഷ്ട്രീയലക്ഷ്യത്തോടെ അപവാദങ്ങൾ പ്രചരിപ്പിക്കുന്നത്. ഈ പുസ്തകത്തിൽ സാമാന്യം വിശദമായി പ്രതിപാദിക്കുന്ന 'വരദാചാരിയുടെ തലപരിശോധനക്കഥ' അതിനു തെളിവാണ്. രാഷ്ട്രീയലക്ഷ്യത്തോടെ തയാറാക്കി മാധ്യമങ്ങൾ പ്രചരിപ്പിക്കുന്ന അപവാദ പ്രചരണങ്ങളെ വസ്തുതകളുടെ സഹായത്തോടെ തെളിവുസഹിതം തുറന്നു കാണിക്കുക എന്ന ദൗത്യം കൊണ്ടുമാത്രമേ വായനക്കാരനെ ജാഗരൂഗനാക്കാൻ കഴിയൂ. അങ്ങനെ മാധ്യമസാക്ഷരത നേടുന്ന സമൂഹത്തിനുമുന്നിൽ നുണപ്രചരണം നടത്തി സർക്കുലേഷൻ വർധിപ്പിക്കാനാവില്ല എന്ന അവസ്ഥയിലേക്ക് മാധ്യമങ്ങളെയും എത്തിക്കണം.

ആ ലക്ഷ്യമാണ് ഇത്തരമൊരു നീണ്ട വിശദീകരണം പ്രസക്തമാക്കുന്നത്. ഏതാണ്ട് ഒരു ദശാബ്ദക്കാലം എത്രയോ മണിക്കൂറുകളും താളുകളും ആഘോഷിച്ച ആരോപണങ്ങൾ അടിസ്ഥാനരഹിതമാണ് എന്ന് തെളിവുസഹിതം വ്യക്തമാക്കുന്നത് സത്യസന്ധതയോടും ഉത്തരവാദിത്തത്തോടും കൂടിയുള്ള മാധ്യമപ്രവർത്തനത്തിനു വേണ്ട രാഷ്ട്രീയപോരാട്ടമാണ്. മാധ്യമങ്ങളോടോ മാധ്യമപ്രവർത്തകരോടോ ഉള്ള പകപോക്കലല്ല, മാധ്യമങ്ങളെ നശിപ്പിക്കുകയല്ല, അവരെ തിരുത്തലിനു പ്രേരിപ്പിക്കുകയാണ് ഈ ഗ്രന്ഥത്തിന്റെ ലക്ഷ്യം.

## ഇനിയുള്ള അധ്യായങ്ങൾ

ഈ ഗ്രന്ഥത്തെ മൂന്നു ഭാഗങ്ങളായി തിരിക്കാം. ആദ്യത്തെ മൂന്ന് അധ്യായങ്ങൾ ആമുഖ അധ്യായങ്ങളാണ്. ലാവ്‌ലിൻ കരാറിൽ ധാരണാപത്രം, കൺസൾട്ടന്റിന്റെ സേവനങ്ങൾക്കായുള്ള കരാർ, അനുബന്ധക്കരാർ എന്നിങ്ങനെ മൂന്ന് ആവിഷ്കാരഘട്ടങ്ങളുണ്ട്. ഇതിനുശേഷമാണ് നിർവഹണം. ഇവയെക്കുറിച്ചുള്ള ലളിതമായ ഒരു പൊതുവിവരണം നൽകുന്നുണ്ട് (അധ്യായം 2).

മേൽപ്പറഞ്ഞ അധ്യായത്തിൽ വസ്തുനിഷ്ഠമായ സംഭവവിവരണമാണെങ്കിൽ ഇവയുമായി ബന്ധപ്പെട്ട് 2001 മുതലുള്ള ഒരു പതിറ്റാണ്ടു കാലത്ത് നടന്ന മാധ്യമവിചാരണയുടെ ഒരു അനുക്രമ പട്ടികയാണ് അടുത്ത അധ്യായത്തിൽ നൽകുന്നത്. വിശദാംശങ്ങളിലേക്കു കടക്കാതെ ലാവ്‌ലിൻ വിവാദം സംബന്ധിച്ച ഒരു വിഹഗവീക്ഷണം ഇവിടെ നൽകുന്നു. (അധ്യായം 3).

രണ്ടാം ഭാഗത്താണ് ലാവ്‌ലിൻ വിവാദത്തിൽ പ്രചരിപ്പിക്കപ്പെട്ട അടിസ്ഥാനരഹിതമായ അപവാദങ്ങളോരോന്നിനെയും തുറന്നു കാണിക്കുന്നത്. കാലാനുക്രമമായ പ്രതിപാദനത്തിന് ശ്രമിച്ചിട്ടില്ല. കമല ഇന്റർനാഷണൽ, ടെക്നിക്കാലിയ കമ്പനി, അനധികൃത സ്വത്തുസമ്പാദനം തുടങ്ങി *ക്രൈം വാരിക* പിണറായി വിജയനെതിരെ ഉന്നയിച്ച അപവാദ

ങ്ങളെ തുറന്നു കാണിക്കുന്നു. (അധ്യായം 4).

ഏറ്റവും അവസാനം രംഗപ്രവേശം ചെയ്ത ദീപക് കുമാർ അഴിമതിപ്പണം കൈപ്പറ്റിയതിനു ദൃക്സാക്ഷി മാത്രമായിരുന്നില്ല, ഒരു കൊലപാതകത്തിന്റെ തെളിവുംകൂടി ഹാജരാക്കി. (അധ്യായം 5).

ഈ ഗ്രന്ഥത്തിൽ പരിശോധിക്കുന്ന മറ്റു പ്രധാനപ്പെട്ട അപവാദവിഷയങ്ങൾ ഇവയാണ്: ലാവ്‌ലിൻ കരാറിനെ എതിർത്ത വരദാചാരിയുടെ തല പരിശോധിക്കാൻ പിണറായി വിജയൻ എഴുതിയെന്നു പറയുന്ന കുറിപ്പ് (അധ്യായം 6), സെക്രട്ടേറിയറ്റിൽനിന്നും വൈദ്യുതി ബോർഡിൽനിന്നും മുക്കിയ നിർണായകമായ ഫയലുകളെക്കുറിച്ചുള്ള കള്ളക്കഥകൾ (അധ്യായം 7), മുൻ വൈദ്യുതി ബോർഡ് ചെയർമാന്റെ മരണത്തിനും പന്നിയാർ അപകടത്തിനും ലാവ്‌ലിൻ കരാറുമായി ബന്ധം (അധ്യായം 8), സി എ ജി, സി ബി ഐ, ഗവർണർ, എ ജി തുടങ്ങിയ ഓഫീസുകളിൽനിന്നും ചോർത്തിയ സംഭ്രമജനകമായ രഹസ്യങ്ങൾ (അധ്യായം 9).

മൂന്നാം ഭാഗത്താണ് ഇപ്പോഴും കോടതിയിൽ തുടരുന്ന ഗൂഢാലോചനക്കേസിന്റെ നാനാവശങ്ങളെ പരിശോധിക്കുന്നത്. ലാവ്‌ലിൻ കരാർ ആവിഷ്കരിച്ചതിന് ഉത്തരവാദിയാര് എന്നതു തന്നെയാണ് കേന്ദ്രപ്രശ്നം. എം ഒ യു റൂട്ട് സംബന്ധിച്ച് നയപരമായ തീരുമാനമെടുക്കുകയും എല്ലാ ജലവൈദ്യുത പദ്ധതികളും നവീകരിക്കുന്നതിന് ലാവ്‌ലിനുമായി ധാരണയിലെത്തുകയും അതിന്റെ ആദ്യപടിയായി പള്ളിവാസൽ – ചെങ്കുളം – പന്നിയാർ പദ്ധതികൾക്ക് ധാരണാപത്രവും അതിന്റെ അടിസ്ഥാനത്തിൽ കൺസൾട്ടന്റ് എന്ന നിലയിൽ ലാവ്‌ലിൻ കമ്പനി നൽകേണ്ട നാനാവിധ സേവനങ്ങളെക്കുറിച്ച് കരാറുണ്ടാക്കുകയും ചെയ്ത യു ഡി എഫ് സർക്കാരിനാണോ ഉത്തരവാദിത്വം? അതോ കൺസൾട്ടന്റ് കരാർ പ്രകാരം സാധനങ്ങൾ വാങ്ങിനൽകുന്നതിന് ചുമതലപ്പെട്ട ലാവ്‌ലിന് നിലവിലുണ്ടായിരുന്ന വ്യവസ്ഥകൾ കേരളത്തിന് കുറച്ചുകൂടി അനുകൂലമാക്കി അനുബന്ധകരാറിലേർപ്പെട്ട എൽ ഡി എഫ് സർക്കാരാണോ ഉത്തരവാദി? (അധ്യായം 10).

ജി കാർത്തികേയന്റെ ബന്ധം വിച്ഛേദിച്ച് പുതിയൊരു ഗുഢാലോചനയായി പിണറായി വിജയന്റെ കാലത്തെ നടപടികളെ മാറ്റുന്നതിനു വേണ്ടിയാണ് ബാലാനന്ദൻ റിപ്പോർട്ടിന്റെ ശുപാർശകൾ മറികടന്നു എന്ന ആക്ഷേപം ഉന്നയിച്ചിരിക്കുന്നത്. ഇതിന്റെ നിജസ്ഥിതി സാമാന്യം വിശദമായിത്തന്നെ പരിശോധിക്കുന്നുണ്ട്. (അധ്യായം 11).

വ്യക്തിപരമായി സാമ്പത്തികനേട്ടം പിണറായി വിജയനുണ്ടായില്ലെങ്കിലും മലബാർ കാൻസർ ആശുപത്രി തലശ്ശേരിയിൽ സ്ഥാപിക്കുകയായിരുന്നത്രേ അദ്ദേഹത്തിന്റെ ഉന്നം. ഈ ആശുപത്രിക്ക് വാഗ്ദാനം ചെയ്യപ്പെട്ട കനേഡിയൻ സഹായം നഷ്ടപ്പെട്ടതിന് ഉത്തരവാദിയാര്? (അധ്യായം 12).

അപവാദപ്രചരണകാലത്ത് 374 കോടി രൂപയുടെ അഴിമതിക്കേസാ

യിട്ടാണ് ലാവ്‌ലിൻ വിശേഷിപ്പിക്കപ്പെട്ടിരുന്നത്. സി എ ജി റിപ്പോർട്ടിലെ ഒരു ആനുഷംഗിക പരാമർശത്തെ അടിസ്ഥാനമാക്കിയായിരുന്നു ഈ അപവാദക്കഥ കെട്ടിപ്പൊക്കിയത്. ഇതിന്റെ നിജസ്ഥിതി പരിശോധിക്കുന്നു (അധ്യായം 13).

അവസാന അധ്യായത്തിൽ മേൽപ്പറഞ്ഞ വസ്തുതകളുടെ അടിസ്ഥാനത്തിൽ പിണറായി വിജയനുമേൽ ആരോപിച്ച ഗൂഢാലോചന ക്കുറ്റം നിലനിൽക്കുമോ എന്നാണ് പരിശോധിക്കുന്നത്. ഒരുകാര്യം തീർച്ച. ഗൂഢാലോചന നടന്നിട്ടുണ്ടെങ്കിൽ പ്രതിസ്ഥാനത്ത് യു ഡി എഫ് സർക്കാരിലെ മന്ത്രിമാരായിരിക്കും (അധ്യായം 14).

സാമ്പത്തിക അഴിമതിയാരോപണങ്ങളടക്കമുള്ള അപവാദപ്രച രണം ഇനി കേരളത്തിൽ ക്ലച്ചുപിടിക്കാൻ പോകുന്നില്ല. ഇവയുടെ പ്രചാ രണമവസാനിച്ചാലും ഒരു ദശാബ്ദം നീണ്ട അപവാദപ്രചരണം സൃഷ്ടിച്ച മുൻവിധികൾ സമൂഹത്തിന്റെ ഉപബോധ മനസിൽ തുടരും. ഇതു തന്നെ യാണ് അപവാദ പ്രചാരകരുടെ ലക്ഷ്യവും. ഈ പ്രേതബാധയൊഴിപ്പി ക്കുന്നതിന് ദുരാരോപണങ്ങൾ ഓരോന്നിനെയും യുക്തിഭദ്രമായ രീതി യിൽ തുറന്നു കാണിക്കേണ്ടത് ആവശ്യമാണ്. മുഖ്യധാരാ മാധ്യമങ്ങ ളുടെ പിന്തുണയില്ലാത്തത് ഇത് ശ്രമകരമാക്കുന്നുണ്ട്. കേരളത്തിലെ ഇട തുപക്ഷ പ്രസ്ഥാനത്തോട് ആഭിമുഖ്യം പുലർത്തുന്ന വർഗബഹുജന സംഘടനകളും സാംസ്കാരിക സ്ഥാപനങ്ങളുമെല്ലാം പൊതുവേദികളിൽ ദൈനംദിനം നടത്തുന്ന സംവാദങ്ങളിലൂടെയേ പാർട്ടി നേതൃത്വത്തിനെ തിരെ ഒരു പതിറ്റാണ്ടുകാലം നീണ്ട അപവാദപ്രചാരണത്തിന്റെ ബാധ യൊഴിപ്പിക്കാനാവൂ. ഇതിന് ഈ ഗ്രന്ഥം സഹായകമാകുമെന്നു കരു തുന്നു.

# 2

## എന്താണ് ലാവ്‌ലിൻ കരാർ?

**കേ**രളത്തിലെ വൈദ്യുതി ഉൽപ്പാദനം മുഖ്യമായും ജലവൈദ്യുത പദ്ധതികളെയാണ് ആശ്രയിക്കുന്നത്. താപനിലയങ്ങളെയും ആണവ നിലയങ്ങളെയും അപേക്ഷിച്ച് വളരെ കുറഞ്ഞ ചെലവിൽ വൈദ്യുതി ഉൽപ്പാദിപ്പിക്കാം എന്നതാണ് ജലവൈദ്യുത പദ്ധതികളുടെ ആകർഷണം. 1940 ൽ സർ സി പി രാമസ്വാമി അയ്യർ പള്ളിവാസൽ ജലവൈദ്യുത പദ്ധതി സ്ഥാപിച്ചതോടെയാണ് തിരുവിതാംകൂറിൽ ആധുനിക വ്യവസായങ്ങൾ രൂപംകൊള്ളാൻ തുടങ്ങിയത്. 1951 ആയപ്പോഴേക്കും പള്ളിവാസൽ പദ്ധതിയുടെ വികസനം പൂർത്തിയായി. ഇതിന്റെ സ്ഥാപിതശേഷി 37.5 മെഗാവാട്ടാണ്. പെരിയാർ ബേസിനിൽ തന്നെ സ്ഥാപിച്ചിട്ടുള്ള മറ്റു രണ്ടു ജലവൈദ്യുത പദ്ധതികളാണ് ചെങ്കുളവും (1954) പന്നിയാറും (1964). ഇവയുടെ സ്ഥാപിതശേഷി യഥാക്രമം 48 മെഗാവാട്ടും 30 മെഗാവാട്ടുമാണ്. അങ്ങനെ കേരളത്തിലെ ഏറ്റവും പഴക്കമുള്ള ജലവൈദ്യുത പദ്ധതികളിൽ ഉൾപ്പെടുന്നവയാണ് ഇവ.

ജലവൈദ്യുത പദ്ധതികളുടെ ആവർത്തനച്ചെലവ് താരതമ്യേന താഴ്ന്നതാണ്, പ്രവർത്തനായുസ് താരതമ്യേന ദീർഘവും. എങ്കിലും 35 വർഷം കഴിയുമ്പോൾ ഇവ സമൂലമായി പുനരുദ്ധരിക്കേണ്ടതാണ് എന്നാണ് വിദഗ്ധമതം. ഫലപ്രദമായ അറ്റകുറ്റപ്പണികളും ഭാഗികമായ നവീകരണംകൊണ്ടും പ്രവർത്തനായുസ്സ് നീട്ടാവുന്നതാണ്. പക്ഷേ, പഴക്കമേറുന്തോറും ഉൽപ്പാദനസ്തംഭനവും അപകടസാധ്യതകളും ഏറിക്കൊണ്ടിരിക്കും. ഇതുമൂലമുണ്ടാകാനിടയുള്ള നഷ്ടം കണക്കിലെടുക്കുമ്പോൾ ജലവൈദ്യുത പദ്ധതികൾ സമൂലമായി പുനരുദ്ധരിക്കേണ്ടത് ആവശ്യമാണ് എന്ന നിഗമനത്തിൽ 1991–96 കാലത്തെ എ കെ ആന്റണി സർക്കാർ എത്തിച്ചേർന്നു.

ജലവൈദ്യുത പദ്ധതികളുടെ നവീകരണത്തിന് അതിഭീമമായ

മുതൽമുടക്കുവേണം. വിദേശത്തുനിന്ന് യന്ത്രങ്ങളും മറ്റും ഇറക്കുമതി ചെയ്യേണ്ടിവന്നാൽ വിദേശനാണയവും കണ്ടെത്തണം. ഇത്രയും വിഭവങ്ങൾ കണ്ടെത്തുക ബുദ്ധിമുട്ടായിരിക്കും എന്നുള്ളതായിരുന്നു പൊതു അഭിപ്രായം. അതുകൊണ്ട് സാധാരണഗതിയിൽ നിർമ്മാണപ്രവർത്തനങ്ങളും മറ്റും നടത്തുമ്പോൾ ചെയ്യുന്നതു പോലെ ടെൻഡർ വിളിച്ച് കരാർ കൊടുക്കുകയും നിർമ്മാണം പൂർത്തീകരിച്ചു കഴിഞ്ഞാൽ സർക്കാർ പണം നൽകുകയും ചെയ്യുന്ന രീതി അവലംബിക്കുക ബുദ്ധിമുട്ടായിരിക്കും. ഇതിനുപകരം ജലവൈദ്യുത പദ്ധതികളുടെ നിർമ്മാണ നവീകരണപ്രവർത്തനങ്ങൾക്ക് സ്വന്തമായി പണം കണ്ടെത്തുകയോ വിദേശവായ്പ തരപ്പെടുത്തിക്കൊടുക്കുകയോ ചെയ്യുന്ന കമ്പനികളെ കണ്ടെത്തി ഉഭയകക്ഷി ചർച്ചയിലൂടെ കരാറിലേർപ്പെടുക എന്ന സമ്പ്രദായത്തെ പ്രോത്സാഹിപ്പിക്കാൻ കേന്ദ്രസർക്കാർ തീരുമാനിച്ചു. ആവശ്യമായ പ്രചാരണം നൽകിയശേഷം നവീകരണപ്രവർത്തനം ഏറ്റെടുക്കാൻ മുന്നോട്ടുവരുന്ന കമ്പനികളുമായി ചർച്ച ചെയ്ത് അവരുമായി ധാരണാപത്രത്തിൽ (മെമ്മോറാണ്ടം ഓഫ് അണ്ടർസ്റ്റാൻഡിംഗ് അഥവാ എം ഒ യു) ഒപ്പുവെയ്ക്കും. അതുകൊണ്ട് ഈ സമ്പ്രദായത്തിന് എം ഒ യു റൂട്ട് എന്ന പേരും വീണു. എം ഒ യു റൂട്ടിലൂടെ കേരളത്തിലെ ജലവൈദ്യുത പദ്ധതികൾ നവീകരിക്കുന്നതിനും പുതിയ താപനിലയങ്ങൾ സ്ഥാപിക്കുന്നതിനും ആന്റണി സർക്കാരാണ് തീരുമാനിച്ചു.

### കരാറിന്റെ മൂന്നുഘട്ടങ്ങൾ

നേരത്തെ പറഞ്ഞതുപോലെ കരാറിന്റെ ആദ്യഘട്ടം ധാരണാപത്രം ഒപ്പുവെയ്ക്കലാണ്. ധാരണാപത്രത്തിൽ പദ്ധതിയേതെന്നും അതിന്റെ നിർമ്മാണ നവീകരണപ്രവർത്തനങ്ങൾ എന്തൊക്കെയെന്നും എത്ര ചെലവാകുമെന്നും പറഞ്ഞിരിക്കും. വിശദമായ പരിശോധനയുടെ അടിസ്ഥാനത്തിൽ ഇവയ്ക്ക് മാറ്റം വരുത്താവുന്നതാണ്. പദ്ധതി നടത്തിപ്പിനുള്ള കൺസൾട്ടന്റ് കമ്പനി ഏതെന്നും വ്യക്തമായിരിക്കും. അതുപോലെതന്നെ പ്രോജക്ടിന് ആവശ്യമായ പണം എവിടെനിന്ന് വായ്പയായി ലഭ്യമാകുമെന്നും വ്യക്തമാക്കിയിരിക്കും.

കരാറിന്റെ രണ്ടാം ഘട്ടം പദ്ധതിയുടെ കൺസൾട്ടന്റിന്റെ ചുമതലകൾ കൃത്യമായി നിർവചിച്ചുകൊണ്ടുള്ള 'കൺസൾട്ടന്റിന്റെ സേവനങ്ങൾക്കായുള്ള കരാർ' ഒപ്പുവെയ്ക്കലാണ്. പദ്ധതിയുടെ ആവിഷ്കരണം, ഡിസൈനിംഗ്, ടെൻഡർ വിളിക്കൽ, യന്ത്രസാമഗ്രികൾ വാങ്ങൽ, സ്ഥാപിക്കൽ, പദ്ധതി മേൽനോട്ടം, കമീഷൻചെയ്യൽ, വിദേശ വായ്പ ലഭ്യമാക്കൽ എന്നിവയൊക്കെയാണ് കൺസൾട്ടന്റ് കമ്പനി നൽകേണ്ട സേവനങ്ങൾ. ഉപകരണങ്ങളുടെ വിശദാംശങ്ങളും വിലകളും ഈ കരാറിൽതന്നെ ഉണ്ടായിരിക്കും.

കരാറിന്റെ മൂന്നാംഘട്ടത്തിന് ഔദ്യോഗികമായ പേര് അഡെൻഡം കരാർ അഥവാ അനുബന്ധകരാർ എന്നാണ്. ചിലർ ഇതിനെ സപ്ലൈ കരാർ എന്നും വിളിക്കും. കൺസൾട്ടന്റിന്റെ സേവനങ്ങൾ സംബന്ധിച്ച കരാറിൽ

പറഞ്ഞിരിക്കുന്ന മാനദണ്ഡങ്ങൾക്ക് അനുസൃതമായി യന്ത്രസാമഗ്രികൾ സ്ഥാപിച്ച് പ്രവർത്തിപ്പിക്കുന്നതിനുള്ള അനുമതിയാണ് ഈ മൂന്നാംഘട്ടത്തിലെ കരാർ. ഇതോടെ കരാർ പ്രക്രിയ പൂർത്തിയാകും. പദ്ധതി നിർവഹണത്തിലേയ്ക്കു നീങ്ങും. നിർവഹണവേളയിൽ കരാർ പ്രകാരമുള്ള പണികൾ കൺസൾട്ടന്റ് പൂർത്തീകരിച്ചോ എന്നു നമ്മുടെ ഉദ്യോഗസ്ഥർ പരിശോധിച്ചശേഷം അവരുടെ ബില്ലുകളനുസരിച്ച് തുക നൽകും. ഇതിനുള്ള വായ്പ കൺസൾട്ടന്റു തന്നെ അതിനകം തരപ്പെടുത്തിത്തന്നിരിക്കും.

യു ഡി എഫ് ഭരണകാലത്ത് ഉണ്ടാക്കിയ 13 വൈദ്യുത പദ്ധതി കരാറുകളും ധാരണാപത്രരീതിയാണ് അവലംബിച്ചത്. ഇതിൽ മൂന്നെണ്ണം ജലവൈദ്യുത പദ്ധതികളായിരുന്നു. ഒന്നാമത്തേത്, 1995-ൽ കരാർ ഒപ്പിട്ട കുറ്റ്യാടി എക്സ്ടെൻഷൻ പദ്ധതിയാണ്. സി വി പത്മരാജൻ വൈദ്യുത മന്ത്രിയായിരിക്കുന്ന കാലത്താണ് ഇതിനുള്ള ധാരണാപത്രവും കൺസൾട്ടന്റിന്റെ സേവനങ്ങൾക്കുള്ള കരാറും ഒപ്പുവെച്ചത്. സപ്ലൈ കരാർ അഥവാ അനുബന്ധ കരാറിൽ ഒപ്പുവെച്ചത് ജി കാർത്തികേയൻ മന്ത്രിയായതിനു ശേഷമാണ്. എസ്എൻസി ലാവ്‌ലിൻ ആയിരുന്നു കൺസൾട്ടന്റ്. നേരിയമംഗലം പദ്ധതിയുടെ നവീകരണം എബിബി എന്ന സ്വിസ് കമ്പനിയെ ഏൽപ്പിക്കുന്നതിനാണ് യു ഡി എഫ് സർക്കാർ തീരുമാനിച്ചത്. ഇതിനുള്ള ധാരണാപത്രം സി വി പത്മരാജൻ മന്ത്രിയായിരിക്കെ ഒപ്പുവെയ്ക്കുകയുണ്ടായി. ഇവരുമായുള്ള കൺസൾട്ടന്റ് സേവനങ്ങൾക്കുള്ള കരാർ ഒപ്പിടാൻ കഴിയുന്നതിനു മുമ്പ് യു ഡി എഫ് ഭരണം അവസാനിച്ചു.

## പള്ളിവാസൽ-ചെങ്കുളം-പന്നിയാർ പദ്ധതികളുടെ പുനരുദ്ധാരണം

എം ഒ യു റൂട്ട് പ്രകരമുള്ള ജലവൈദ്യുത പദ്ധതികളുടെ പുനരുദ്ധാരണത്തിനായി അടുത്തതായി തിരഞ്ഞെടുത്തത് പള്ളിവാസൽ - ചെങ്കുളം - പന്നിയാർ ജലവൈദ്യുത പദ്ധതികളെയാണ്. മൂന്നും എസ് എൻ സി ലാവ്‌ലിൻ കമ്പനി വഴി നടപ്പാക്കാനാണ് ധാരണാപത്രത്തിൽ തീരുമാനിച്ചത്. ഇടുക്കി പദ്ധതിയടക്കം കേരളത്തിലെ ജലവൈദ്യുത മേഖലയിൽ ഈ കാനഡാ കമ്പനിയ്ക്കുള്ള ദീർഘകാല പരിചയം പരിഗണിച്ചുകൊണ്ട് ഈ മൂന്ന് ജലവൈദ്യുത നിലയങ്ങൾ മാത്രമല്ല, കാലാവധി പൂർത്തിയാക്കിയ എല്ലാ നിലയങ്ങളും എസ്എൻസി ലാവ്‌ലിൻ വഴി പുനരുദ്ധാരണം നടത്താം എന്ന് ധാരണാപത്രത്തിന്റെ ആമുഖത്തിൽ എടുത്തു പറഞ്ഞിട്ടുണ്ട്. ഇതിന്റെ ആദ്യ ഗഡുവായിട്ടായിരുന്നു പിഎസ്പി പദ്ധതികളെ ലാവ്‌ലിനെ ഏൽപ്പിച്ചുകൊടുക്കാനുള്ള ധാരണാപത്രം. നവീകരണ പുനരുദ്ധാരണ പദ്ധതികൾ ഏറ്റെടുക്കുന്നതിന് എസ്എൻസി ലാവ്‌ലിനും കെ എസ് ഇ ബിയുമായി സംയുക്തസംരംഭം രൂപീകരിക്കാമെന്ന് യു ഡി എഫ് കാലത്ത് തയ്യാറാക്കിയ ധാരണാപത്രത്തിൽ പറഞ്ഞിരുന്നു.

1995 ആഗസ്റ്റ് 10ന് നവീകരണത്തിനുവേണ്ടി എസ് എൻ സി ലാവ്‌ലിനുമായി ധാരണാപത്രം ഒപ്പിട്ടു. തുടർന്ന് വിശദാംശങ്ങൾ രൂപപ്പെടുത്താൻ ജി കാർത്തികേയൻ 1995 ഒക്ടോബർ മാസത്തിൽ കാനഡ സന്ദർശിച്ചു. 1996 ഫെബ്രുവരി 26ന് അദ്ദേഹത്തിന്റെ കാലത്തു

തന്നെ കൺസൾട്ടന്റിന്റെ സേവനങ്ങൾക്കു വേണ്ടിയുള്ള കരാറുകളും ഒപ്പു വെച്ചു. ഇതിൽ യന്ത്രസാമഗ്രികൾ ആഗോള ടെൻഡർ വഴി വാങ്ങ ണമെന്നു വ്യവസ്ഥ ചെയ്തിരുന്നില്ല. വായ്പ നൽകുന്ന കാനഡയിലെ കമ്പനികളിൽ നിന്നു തന്നെ വാങ്ങണമെന്നായിരുന്നു നിബന്ധന. ഇവ രിൽ നിന്ന് ടെൻഡർ അടിസ്ഥാനത്തിൽ ഇവ വാങ്ങേണ്ടതിന്റെ ചുമതല എസ്എൻസി ലാവ്‌ലിനായിരുന്നു. യന്ത്രസാമഗ്രികൾ ഓരോന്നിന്റെയും സൂചനാവിലകൾ കരാറിൽ വ്യവസ്ഥ ചെയ്തിരുന്നു.

1996 മെയ് മാസത്തിൽ കേരളത്തിൽ ഭരണമാറ്റമുണ്ടായി. ഇ കെ നായനാരുടെ നേതൃത്വത്തിൽ എൽ ഡി എഫ് മന്ത്രിസഭ അധികാരമേറ്റു. പിണറായി വിജയൻ വൈദ്യുത മന്ത്രിയായി. ജി കാർത്തികേയന്റെ കാലത്ത് ഒപ്പിട്ട കരാറിൽ നിന്ന് ഈ സർക്കാരിന് പിന്മാറാനാകുമായിരു ന്നില്ല. അനുബന്ധകരാർ ഒപ്പിട്ടുകൊണ്ട് പദ്ധതി നിർവഹണവുമായി മുന്നോട്ടു പോകുക മാത്രമേ കെ എസ് ഇ ബിയ്ക്ക് സാധ്യമായിരുന്നുള്ളൂ. അങ്ങനെ, 1997 ഫെബ്രുവരി 10ന് മേൽപ്പറഞ്ഞ കരാറുകളുടെ തുടർ നടപടിയായി അനുബന്ധകരാറുകളും ഒപ്പു വെച്ചു. എന്നാൽ കാനഡ യിൽ ഇറക്കുമതി ചെയ്യേണ്ട കുറവ് വരുത്താനും 1996-ലെ വിലയിൽ തന്നെ 2001-ൽ സാധനങ്ങൾ ലഭ്യമാക്കണമെന്ന് വ്യവസ്ഥ ചെയ്യാനും പിണറായി വിജയന്റെ കാലത്ത് കഴിഞ്ഞു. ഇതുമൂലം വിദേശത്തുനിന്ന് ഇറക്കുമതി ചെയ്യുന്ന യന്ത്രസാമഗ്രികൾക്കായി ചെലവിടുന്ന തുകയിൽ ജി കാർത്തികേയന്റെ കാലത്ത് സമ്മതിച്ചതിൽ നിന്നും 32 കോടിയില ധികം രൂപയുടെ കുറവു വരുത്തി. കാനഡയിലെ ഇ ഡി സിയിൽ (എ ക്സ്പോർട്ട് ഡെവലപ്പ്മെന്റ് കോർപറേഷൻ) നിന്നും ലഭ്യമാക്കുന്ന വായ്പയുടെ നിരക്കുകളിൽ കുറവു വരുത്താനും പിണറായി വിജയന്റെ നേതൃത്വത്തിൽ കാനഡ സന്ദർശിച്ച ഔദ്യോഗിക സംഘത്തിന് കഴിഞ്ഞു.

**ലാവ്‌ലിൻ കരാറിൽ യു ഡി എഫ് ഉണ്ടാക്കിയ വ്യവസ്ഥകളും എൽ ഡി എഫ് വരുത്തിയ മാറ്റങ്ങളും:**

| ഇനം | യു ഡി എഫ് ഉണ്ടാക്കിയ കരാറിലെ വ്യവസ്ഥകൾ | എൽ ഡി എഫ് വരുത്തിയ മാറ്റങ്ങൾ |
|---|---|---|
| സാധന സാമഗ്രികളുടെ വില | 157 കോടി | 131 കോടി |
| കൺസൾട്ടൻസി ഫീസ് | 24 കോടി | 17 കോടി |
| പലിശ | 7.8 ശതമാനം | 6.8 ശതമാനം |
| കമിറ്റ്മെന്റ് ചാർജ് | 0.5 ശതമാനം | 0.375 ശതമാനം |
| അഡ്മിനിസ്ട്രേഷൻ ഫീസ് | 0.75 ശതമാനം | 0.5 ശതമാനം |
| എക്സ്പോഷർ ഫീ | 5.8 ശതമാനം മുതൽ 6.25 ശതമാനം വരെ | 4.76 ശതമാനം |
| സാമൂഹ്യ ആവശ്യങ്ങൾക്കുള്ള ഗ്രാന്റ് | 46 കോടി | 98 കോടി |

## മലബാർ കാൻസർ സെന്ററിനുള്ള ധാരണാപത്രം

മേൽ കൊടുത്തിരിക്കുന്ന പട്ടികയിൽ സാമൂഹ്യ ആവശ്യങ്ങൾക്കുള്ള ഗ്രാന്റ് എന്നൊരു ഇനമുണ്ട്. ഇത് യഥാർത്ഥത്തിൽ വൈദ്യുതി പുനരുദ്ധാരണ കരാറുകളുമായി നേരിട്ട് ബന്ധപ്പെട്ടുള്ളവയല്ല. വിദേശത്തു നിന്നുള്ള ഓർഡറുകൾ കാനഡയിലെ കമ്പനികൾക്ക് ലഭിക്കുന്നത് പ്രോത്സാഹിപ്പിക്കുന്നതിനുവേണ്ടി കാനഡ സർക്കാരിന്റെ ഏജൻസികൾ അവികസിത രാജ്യങ്ങൾക്കു ധനസഹായം നൽകാറുണ്ട്. ഗ്രാന്റ് ആയിട്ടാണ് ഇവ പലപ്പോഴും നൽകുക. പാശ്ചാത്യരാജ്യങ്ങൾ ഇത്തരത്തിൽ എല്ലാവർഷവും ഒരുതുക അവികസിത രാജ്യങ്ങളെ സഹായിക്കാനായി നീക്കിവെയ്ക്കാറുണ്ട്. ഇപ്പോഴത് സർക്കാരുകൾക്കല്ല, സന്നദ്ധസംഘടനകൾക്കാണ് കൂടുതൽ വിതരണം ചെയ്യുന്നത്. ഈ സംഭാവന പലപ്പോഴും പാശ്ചാത്യരാജ്യങ്ങളുടെ കോർപറേറ്റുകളെ പ്രോത്സാഹിപ്പിക്കുന്നതിനു വേണ്ടി ഉപയോഗിക്കാറുണ്ട്. വിദേശ ധനസഹായം സംബന്ധിച്ച് വളരെ വ്യാപകമായ ഒരു വിമർശനമാണിത്. ഇപ്രകാരം ലാവ്‌ലിൻ പോലുള്ള കമ്പനികൾക്കു കരാർ നൽകുന്നതിനു സമാന്തരമായി കേരളത്തിലും വികസന പ്രവർത്തനങ്ങൾക്ക് ഗ്രാന്റുകൾ നൽകിയിട്ടുണ്ട്.

കുറ്റ്യാടി പദ്ധതിയുടെ കാലത്ത് വൈദ്യുതി വിതരണ ശൃംഖല ശക്തിപ്പെടുത്തുന്നതിനാണ് കനേഡിയൻ ഗ്രാന്റ് ലഭിച്ചത്. എന്നാൽ 1996 മാർച്ചിൽ ജി കാർത്തികേയൻ എസ്എൻസി ലാവ്‌ലിൻ വൈസ് പ്രസിഡന്റ് ക്ലോസ് ട്രെൻഡലിനെഴുതിയ കത്തിൽ കേരളത്തിൽ ആശുപത്രി, ടെക്നിക്കൽ ട്രെയിനിംഗ് കോളജ്, വാട്ടർ ട്രീറ്റ്മെന്റ് പ്ലാന്റ്, പദ്ധതി പ്രദേശത്തെ റോഡുകളുടെ പുനരുദ്ധാരണം, കുടിവെള്ള പദ്ധതി തുടങ്ങിയവയ്ക്ക് വിദേശ ധനസഹായം ലഭ്യമാക്കണമെന്ന് അഭ്യർത്ഥിച്ചിട്ടുണ്ട്. മന്ത്രിയുടെ കാനഡ സന്ദർശനത്തിനു ശേഷമായിരുന്നു ഈ കത്തെഴുതിയത്. കത്തിന്റെ ഉള്ളടക്കത്തിൽ നിന്ന് ഒരു കാര്യം വ്യക്തമാണ്. ഗ്രാന്റിനെ സംബന്ധിച്ച് കാനഡയിൽ വെച്ചു നടത്തിയ ചർച്ചകളുടെ തുടർച്ചയായിരുന്നു ഈ കത്ത്.

ഇ കെ നായനാരുടെ നേതൃത്വത്തിൽ പിണറായി വിജയൻ അടക്കമുള്ള പ്രതിനിധിസംഘം കാനഡ സന്ദർശിച്ചപ്പോൾ സ്വാഭാവികമായും കനേഡിയൻ ധനസഹായത്തെക്കുറിച്ചും ചർച്ചവന്നു. മലബാറിൽ അത്യന്താധുനിക കാൻസർ ആശുപത്രി സ്ഥാപിക്കുന്നതിന് വിദേശസഹായം ലഭ്യമാക്കുന്നതിന് തങ്ങൾ പരിശ്രമിക്കാമെന്ന് ഈ സന്ദർഭത്തിലാണ് ആദ്യമായി ലാവ്‌ലിൻ നിർദേശിക്കുന്നത്. 1996 മാർച്ചിലെ ജി കാർത്തികേയന്റെ അഭ്യർഥനയോടുള്ള പ്രതികരണം കൂടിയായിരുന്നു ഈ നിർദേശം. പി എസ് പി കരാറിന്റെ ഭാഗമായല്ല, മറിച്ച് അവരുമായി ഇടുക്കി പദ്ധതിനിർവഹണ സമയത്തുതന്നെ ആരംഭിച്ച ദീർഘകാല ബന്ധത്തിന്റെ അടിസ്ഥാനത്തിലായിരുന്നു കാനഡയിൽനിന്നുള്ള വിദേശ ധനസഹായം. ലാവ്‌ലിൻ കമ്പനി നേരിട്ട് ധനസഹായം ലഭ്യമാക്കാമെ

ന്നല്ല, മറിച്ച് കാനഡയിലെ സർക്കാർ ഏജൻസികളിൽ നിന്നടക്കം പണം സമാഹരിച്ച് ആശുപത്രി സ്ഥാപിക്കാമെന്നാണ് എസ്എൻസി ലാവ്‌ലിൻ വാഗ്ദാനം നൽകിയത്. ഇതുസംബന്ധിച്ചും ഒരു ധാരണാപത്രം ഒപ്പുവെച്ചു. ആശുപത്രിയുടെ വിശദാംശങ്ങൾ തീരുമാനിച്ചശേഷം അന്തിമകരാറിൽ ഒപ്പിടാമെന്നായിരുന്നു ധാരണ.

2001 മെയ് മാസത്തിൽ അധികാരത്തിൽ വന്ന എ കെ ആന്റണി മന്ത്രിസഭയുടെ കാലത്താണ് കരാർ പ്രകാരം നിർമാണ ജോലികൾ പൂർത്തിയായത്. അന്ന് കടവൂർ ശിവദാസനായിരുന്നു വൈദ്യുതി മന്ത്രി. പദ്ധതിയുടെ നിർമാണ പ്രവൃത്തികൾക്കുള്ള പണം പൂർണമായി നൽകിയത് ആര്യാടൻ മുഹമ്മദ് വൈദ്യുതിമന്ത്രിയായിരിക്കുന്ന കാലത്താണ്. ഇവരുടെ കാലത്താണ് മലബാർ കാൻസർ സെന്റർ സംബന്ധിച്ച ധാരണാപത്രം പുതുക്കാതെ കാലഹരണപ്പെട്ടത്. കരാറിലെ ചില വാചകങ്ങൾ സംബന്ധിച്ചുള്ള തർക്കം മൂലമാണ് ഒപ്പുവെയ്ക്കൽ നീണ്ടുപോയത്. പക്ഷേ, ഇതിനിടെയിൽ ധാരണാപത്രം പുതുക്കുന്നതിൽ യുഡി എഫ് ഉപേക്ഷ കാണിച്ചു. 98 കോടി തരേണ്ടതിൽ 12 കോടി മാത്രമേ ലാവ്‌ലിൻ കനേഡിയൻ ധനസഹായ ഏജൻസികളിൽ നിന്നു വാങ്ങിത്തന്നുള്ളൂ. കേരള സർക്കാരിന്റെ നിസ്സഹകരണം മൂലം അവർ ഈ ചുമതലയിൽ നിന്നും പിൻവാങ്ങി.

ഈ സന്ദർഭത്തിൽ ഒരു കാര്യം കൂടി വ്യക്തമാക്കാനുണ്ട്. സി വി പത്മരാജന്റെയും ജി കാർത്തികേയന്റെയും പിണറായി വിജയന്റെയും കാലത്ത് ഒപ്പുവെച്ച കരാറുകൾ എന്നു പറയുമ്പോൾ അവർ നേരിട്ട് ഒപ്പുവെച്ചു എന്നു ധരിക്കരുത്. ഈ കരാറുകളിലെല്ലാം ഒപ്പുവെച്ചിട്ടുള്ളത് വൈദ്യുതി ബോർഡാണ്. പിണറായി വിജയൻ ഒപ്പുവെച്ച കരാർ വായ്പ സംബന്ധിച്ചുള്ളതാണ്. കുറ്റ്യാടി പദ്ധതിയ്ക്കും പള്ളിവാസൽ - ചെങ്കുളം - പന്നിയാർ പദ്ധതികൾക്കുമുള്ള കനേഡിയൻ വായ്പ കേരള സർക്കാർ വഴിയാണ് ലഭ്യമായത്. മറ്റു സാങ്കേതിക കാര്യങ്ങളെല്ലാം ബന്ധപ്പെട്ട വിദഗ്ധരാണ് തീരുമാനമെടുക്കുകയും കരാറുകളിൽ ഏർപ്പെടുകയും ചെയ്തത്.

കരാറുകൾ വിഭാവനം ചെയ്തതു മുതൽ നടപ്പാക്കിയതു വരെയുള്ള നീണ്ട കാലത്ത് നാല് മന്ത്രിസഭകളിലായി അഞ്ച് മന്ത്രിമാർ വൈദ്യുതി ബോർഡിനെ നയിച്ചു. എന്നാൽ ഏതാനും ഉദ്യോഗസ്ഥരെ മാറ്റി നിർത്തിയാൽ വിവാദത്തിന്റെ ഇരയായ രാഷ്ട്രീയ നേതാവ് സി പി ഐ (എം) സംസ്ഥാന സെക്രട്ടറി പിണറായി വിജയൻ മാത്രമാണ് എന്നത് വിവാദത്തിന്റെ രാഷ്ട്രീയ ഉന്നം വ്യക്തമാക്കുന്നു.

# 3

# ലാവ്‌ലിൻ വിവാദത്തിന്റെ നാൾവഴി

**കേ**രളം കടുത്ത വൈദ്യുതിക്ഷാമത്തെ നേരിടുന്ന ഘട്ടത്തിലാണ് 1996 ലെ ഇ കെ നായനാർ മന്ത്രിസഭ അധികാരമേറ്റത്. 24 ദിവസത്തേക്ക് വേണ്ട വൈദ്യുതി ഉണ്ടാക്കാനുള്ള വെള്ളമേ കേരളത്തിലെ എല്ലാ അണക്കെട്ടുകളിലും കൂടി ഉണ്ടായിരുന്നുള്ളൂ. പവർകട്ട് കൂട്ടണമെന്നാവശ്യപ്പെട്ട് വൈദ്യുതി ബോർഡിലെ ഐ എൻ ടി യു സി യൂണിയൻ പോലും പ്രസ്താവനയിറക്കിയ കാലമായിരുന്നു അത്. ആ കാലത്തിന്റെ ഇരുണ്ട ഓർമ്മയെ ചരിത്രത്തിൽ കൊത്തിവെച്ചുകൊണ്ട് 1998 ൽ ശ്രീനിവാസൻ തന്റെ പ്രസിദ്ധമായ 'ചിന്താവിഷ്ടയായ ശ്യാമള' എന്ന ചിത്രത്തിന്റെ തുടക്കം ഇരുണ്ട സ്ക്രീനിൽ നിന്നാക്കി. പുതിയ വൈദ്യുത പദ്ധതികൾക്കുവേണ്ടി മാധ്യമങ്ങളിൽ മുറവിളി ഉയർന്നു.

ഈ ഭൗതിക സാഹചര്യങ്ങൾ ഉയർത്തിയ വെല്ലുവിളി പിണറായി വിജയൻ സധൈര്യം ഏറ്റെടുത്തു. അപാരമായ ഇച്ഛാശക്തിയും നേതൃഗുണവും കൊണ്ട് അദ്ദേഹം വൈദ്യുത പ്രതിസന്ധികളെ മറികടക്കുക തന്നെ ചെയ്തു. അദ്ദേഹത്തിന്റെ ഭരണകാലം വൈദ്യുതി ബോർഡിന്റെ ചരിത്രത്തിലെ ഏറ്റവും തിളക്കമുള്ള കാലമായി വിലയിരുത്തപ്പെട്ടു. സി പി ഐ (എം) സംസ്ഥാന സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെട്ടതിനെ തുടർന്ന് മന്ത്രിപദമൊഴിഞ്ഞ പിണറായി വിജയനെക്കുറിച്ച് മാതൃഭൂമി എഴുതിയ മുഖപ്രസംഗം അദ്ദേഹത്തിന്റെ ഭരണനൈപുണ്യത്തിനു തെളിവാണ്. ആ മുഖപ്രസംഗത്തിൽ നിന്ന്:

> വൈദ്യുതി ഉൽപ്പാദന വിതരണ രംഗങ്ങളിൽ ഗണ്യമായ നേട്ടങ്ങൾ വിജയന്റെ കാലത്തുണ്ടായിട്ടുണ്ട്. എല്ലാം അദ്ദേഹം മുൻകയ്യെടുത്തു ചെയ്തുവെന്നല്ല; തുടങ്ങിവെച്ചവയും പണിതീരാതെ അനന്തമായി നീളുന്നവയുമായ പദ്ധതികൾക്കും പരിപാടികൾക്കും

> വേണ്ടിയിരുന്നത് ഒരു ഉന്ത് ആണ്. അതദ്ദേഹം കൊടുത്തു. ലോവർ പെരിയാറിൽനിന്നും ബ്രഹ്മപുരത്തുനിന്നും വൈദ്യുതി കിട്ടാൻ തുടങ്ങി. കക്കാട് പദ്ധതിക്ക് പുനരുജ്ജീവനമായി. ആതിരപ്പള്ളിയും കുറ്റ്യാടി എക്സ്റ്റൻഷനും വീണ്ടും ചലിച്ചുതുടങ്ങി. കേരളത്തിനു വേണ്ടി ഒരു വൈദ്യുതി വികസനനയം പ്രഖ്യാപിച്ചത് വിജയനാണ്. അത് പൊതുമേഖലയ്ക്കും സ്വകാര്യമേഖലയ്ക്കും പരിമിതമായ വിദേശമൂലധനത്തിനും സ്ഥാനം നൽകുന്ന ഒന്നായിരുന്നു. വിമർശനങ്ങളെ അവഗണിച്ച്, കോഴിക്കോട് ഡീസൽ വൈദ്യുതികേന്ദ്രം സ്ഥാപിക്കുന്ന ജോലി അദ്ദേഹം തുടങ്ങിവെച്ചു. ചീനയിൽനിന്നുള്ള സഹായസഹകരണങ്ങളോടെ ചെറുകിട വൈദ്യുത പദ്ധതികൾ തുടങ്ങാൻ പരിപാടിയുണ്ടാക്കി... വിജയൻ മന്ത്രിയാകുന്ന സമയത്ത് വ്യവസായങ്ങൾക്ക് നൂറുശതമാനം പവർകട്ട് ആയിരുന്നു. വീടുകൾക്ക് ലോഡ്ഷെഡിങ് വേറെ. ധാരാളം മഴകിട്ടി; വൈദ്യുതി ഉൽപ്പാദനം മെച്ചപ്പെട്ടു; ഒന്നുരണ്ടു പദ്ധതികൾ ഉൽപ്പാദനക്ഷമങ്ങളായി; കിഴക്കൻ ഗ്രിഡിൽനിന്ന് വൈദ്യുതി വാങ്ങാൻ മന്ത്രി ഏർപ്പാടുമുണ്ടാക്കി. എല്ലാംകൂടി, മൂന്നുകൊല്ലത്തിന്നകം, വ്യവസായങ്ങൾക്കുള്ള പവർകട്ട് മുഴുവൻ നീക്കാൻ വിജയനു കഴിഞ്ഞു; ജില്ലാ ആസ്ഥാനങ്ങളിൽ ലോഡ് ഷെഡിങ്ങും നിർത്തി... (മാതൃഭൂമി 1998 ഒക്ടോബർ 22, വ്യാഴം).

കേരളത്തിലെ വൈദ്യുതി പ്രതിസന്ധിയുടെ രൂക്ഷത കൂടി കണക്കിലെടുത്തു തന്നെയാണ് 1996 ലെ എ കെ ആന്റണി സർക്കാരിന്റെ കാലത്ത് ഒപ്പുവെച്ച പി എസ് പി പദ്ധതികളുമായി മുന്നോട്ടു പോകാൻ നായനാർ സർക്കാർ തയ്യാറായത്. ഇതിനെതിരെ വയലാർ രവിയെയും കെ സി വണുഗോപാലിനെയും പോലുള്ളവർ ചില ഒളിയമ്പുകളെയ്തു നോക്കിയെങ്കിലും അതൊന്നും ആരും ഗൗനിച്ചില്ല. പിൽക്കാലത്ത് വിവാദത്തിന്റെ മുഖ്യ ആയുധമായി ഉപയോഗിക്കപ്പെട്ട ബാലാനന്ദൻ കമ്മിറ്റി റിപ്പോർട്ടും അക്കാലത്തു തന്നെയാണ് പുറത്തുവന്നത്. അവയിലെ പരാമർശങ്ങൾ പി എസ് പി പദ്ധതിക്കെതിരെ ഉപയോഗിക്കാൻ മാധ്യമങ്ങൾ തയ്യാറായിരുന്നില്ല എന്നു മാത്രമല്ല, ആ റിപ്പോർട്ടിലെ നിർദ്ദേശങ്ങൾ സ്വീകരിക്കുന്നത് പി എസ് പി പദ്ധതികളുടെ ഉൽപ്പാദന ശേഷിയെ ബാധിക്കും എന്നു വിമർശിക്കുകയും ചെയ്തു. കേരളത്തിലെ വൈദ്യുതി പ്രതിസന്ധി പരിഹരിക്കുന്നതിൽ നിർണായകമായപങ്ക് പി എസ് പി പുനരുദ്ധാരണത്തിനുണ്ടെന്ന പൊതുധാരണ കേരളത്തിൽ നിലനിന്നിരുന്നു. അതുകൊണ്ടാണ് 'ഈ കരാർ സി ബി ഐ അന്വേഷിക്കണ'മെന്ന നിയമസഭയിലെ തിരുവഞ്ചൂർ രാധാകൃഷ്ണന്റെ ആവശ്യം (2001 ഒക്ടോബർ 16) തൊട്ടുപിറ്റേന്നത്തെ പത്രങ്ങളിൽ ഒരു പെട്ടിക്കോളം വാർത്ത മാത്രമായത്. തിരുവഞ്ചൂരിന്റേത് വെറുമൊരു കുസൃതി മാത്രമായിരുന്നുവെന്ന് അന്നത്തെ മാതൃഭൂമി റിപ്പോർട്ടു ചെയ്തിട്ടുണ്ട്. തിരു

വഞ്ചൂരിന്റെ ആരോപണവും പ്രതിപക്ഷനേതാവിന്റെ പ്രതികരണവും മുഖ്യമന്ത്രിയുടെ മറു പ്രതികരണവും ചിരിയാണ് നിയമസഭയിൽ സൃഷ്ടിച്ചത്.

നിയമസഭയിൽ അംഗങ്ങൾ പറഞ്ഞു ചിരിച്ച ഒരു തമാശ മാത്രമായിരുന്നു ലാവ്‌ലിൻ അഴിമതി. പിന്നീട് അതെങ്ങനെയാണ് സ്വതന്ത്ര ഇന്ത്യ കണ്ട ഏറ്റവും വലിയ അഴിമതിയായത്? അങ്ങനെയാക്കാൻ ആരൊക്കെയാണ് അധ്വാനിച്ചത്? എന്തായിരുന്നു അവരുടെ ലക്ഷ്യം?

## വിവാദം ആരംഭിക്കുന്നു: സബ്ജക്ട് കമ്മിറ്റിയും വിജിലൻസ് അന്വേഷണവും

വ്യക്തമായ ലക്ഷ്യങ്ങളുള്ള ഒരു ഉപജാപക സംഘത്തിന്റെ മുഖപത്രമായി ക്രൈം വാരിക മാറിയതോടെയാണ് യഥാർഥ ലാവ്‌ലിൻ കേസ് ജന്മമെടുത്തത്. 2001 ജൂണിൽ പി എസ് പി ഇടപാടിൽ അഴിമതി ആരോപിച്ച് ഒരു  അന്വേഷണാത്മക റിപ്പോർട്ട് പ്രസിദ്ധീകരിച്ചു. പിന്നാലെ 36 യു ഡി എഫ് എം എൽ എമാർ ഇതിൽ അന്വേഷണം ആവശ്യപ്പെട്ടു. വിഷയം നിയമസഭാ സബ്ജക്ട് കമ്മിറ്റിയ്ക്കു വിട്ടു.

പിണറായി വിജയനെതിരെ വിജിലൻസ് അന്വേഷണം ആവശ്യപ്പെട്ട സബ്ജക്ട് കമ്മിറ്റിയിൽ കോടിയേരി ബാലകൃഷ്ണൻ വിയോജനക്കുറിപ്പ് രേഖപ്പെടുത്തിയിട്ടില്ലെന്ന് പിൽക്കാലത്ത് യു ഡി എഫ് ശക്തമായ പ്രചരണം അഴിച്ചുവിട്ടിരുന്നു. കോടിയേരി ബാലകൃഷ്ണൻ അംഗമായ സബ്ജക്ട് കമ്മിറ്റിയാണ് പിണറായിക്കെതിരെ അന്വേഷണം ശുപാർശ ചെയ്തതെന്നും ആവർത്തിച്ചു പ്രചരിപ്പിക്കപ്പെട്ടു. പ്രതിപക്ഷ നേതാവായിരിക്കെ ഉമ്മൻചാണ്ടി തന്നെ നേരിട്ട് അത്തരമൊരു ആരോപണം ഉന്നയിച്ചിട്ടുമുണ്ട്. 2009 ജനുവരി 31 ന് ഉമ്മൻചാണ്ടിയുടെ പ്രസ്താവനയുടെ മനോരമയിലെ തലക്കെട്ട് ഇപ്രകാരമായിരുന്നു: ‘ലാവ്‌ലിൻ - കോടിയേരി വിസമ്മതക്കുറിപ്പ് രേഖപ്പെടുത്തിയിട്ടില്ലെന്ന് ഉമ്മൻചാണ്ടി’

ലാവ്‌ലിൻ കേസ് വിജിലൻസിനു വിട്ടതിൽ പങ്കില്ലെന്ന കോടിയേരി ബാലകൃഷ്ണന്റെ പ്രസ്താവനയ്ക്കുള്ള മറുപടിയായിരുന്നു ഉമ്മൻചാണ്ടിയുടേത്.  കോടിയേരിയുടെ വാക്കുകൾ ഇങ്ങനെയായിരുന്നു:

> അനവധി സിറ്റിങ്ങുകൾക്കുശേഷം ഇതുസംബന്ധിച്ച് ഉയർന്നുവന്ന അഭിപ്രായങ്ങൾ പരിശോധിച്ച് നിർദേശം സമിതിയെ അറിയിക്കാൻ ചെയർമാനായ ടി എം ജേക്കബിനെ ചുമതലപ്പെടുത്തുകയായിരുന്നു. എന്നാൽ ജേക്കബ് വിജിലൻസ് അന്വേഷണ ശുപാർശ ഏകപക്ഷീയമായി നൽകുകയായിരുന്നു. തന്റെ വിയോജനം രേഖപ്പെടുത്താനുള്ള അവസരം നഷ്ടപ്പെടുത്തിയത് ചൂണ്ടിക്കാട്ടി അന്നുതന്നെ സ്പീക്കർക്ക് കത്തു നൽകിയിരുന്നുവെന്നും കോടിയേരി അറിയിച്ചു.

ഉമ്മൻചാണ്ടിയുടെ വാദങ്ങൾ എന്തായിരുന്നു എന്നു പരിശോധിക്കാം:

> 2002 ജനുവരി 11-ന് നിയമസഭാ കോംപ്ലക്സിൽ നടന്ന യോഗത്തിൽ കോടിയേരി അടക്കം ഒമ്പത് എം എൽ എമാർ പങ്കെടുത്തിരുന്നു. അന്വേഷണം വേണമോ എന്ന കാര്യം ചെയർമാനായ ടി എം ജേക്കബിനെ അറിയിക്കാൻ സമിതി തീരുമാനിച്ചതുപ്രകാരമാണ് വിജിലൻസ് അന്വേഷണത്തിന് വിട്ടത്. ഇതുമായി ബന്ധപ്പെട്ട് ഒരു വിസമ്മതക്കുറിപ്പും ആരും രേഖപ്പെടുത്തിയിട്ടില്ല.

കോടിയേരി പറഞ്ഞതിനല്ല ഉമ്മൻചാണ്ടി മറുപടി പറഞ്ഞത്. തന്റെ വിയോജനം രേഖപ്പെടുത്താനുള്ള അവസരം നഷ്ടപ്പെടുത്തിയതിൽ സ്പീക്കർക്ക് പരാതി നൽകിയെന്നായിരുന്നു കോടിയേരിയുടെ ആരോപണം. വിജിലൻസ് അന്വേഷണതീരുമാനം ഏകപക്ഷീയമായി തീരുമാനിച്ചത് സമിതി ചെയർമാൻ ടി എം ജേക്കബാണെന്നും കോടിയേരി വെളിപ്പെടുത്തിയിരുന്നു. അക്കാലത്തെ പത്രങ്ങൾ പരിശോധിച്ചാൽ ഇക്കാര്യം വ്യക്തമാകും.

'സബ്ജക്ട് കമ്മിറ്റി അന്വേഷണം തീരുമാനിച്ചില്ല - പ്രതിപക്ഷം' എന്ന തലക്കെട്ടിൽ 2002 മാർച്ച് 13-ന്റെ മാതൃഭൂമി പ്രസിദ്ധീകരിച്ച വാർത്ത നോക്കുക.

> പള്ളിവാസൽ - ചെങ്കുളം - പന്നിയാർ നവീകരണവുമായി ബന്ധപ്പെട്ട് യാതൊരന്വേഷണവും നടത്താൻ നിയമസഭാ സബ്ജക്ട് കമ്മിറ്റി തീരുമാനിച്ചിട്ടില്ലെന്ന് സമിതിയിൽ പ്രതിപക്ഷാംഗങ്ങളായ കോടിയേരി ബാലകൃഷ്ണൻ, കെ പി രാജേന്ദ്രൻ, സി കെ നാണു, രാജു എബ്രഹാം, വി കെ ചന്ദ്രൻ എന്നിവർ വ്യക്തമാക്കി.

ഇതു സംബന്ധിച്ച വാർത്ത 2002 ജനുവരി 12-ലെ മനോരമയിൽ നിന്ന്.

> അന്വേഷണത്തിനുള്ള നീക്കം രാഷ്ട്രീയ പ്രേരിതമാണെന്നും നിയമസഭാ സമിതിയെ കരുവാക്കുകയാണെന്നും ചൂണ്ടിക്കാട്ടി നാല് പ്രതിപക്ഷാംഗങ്ങളും ശക്തമായി എതിർത്തു. എന്നാൽ രണ്ട് മന്ത്രിമാരും അഞ്ച് എം എൽ എമാരുമുള്ള ഭരണപക്ഷത്തിനായിരുന്നു യോഗത്തിൽ മുൻതൂക്കം. ഭരണപ്രതിപക്ഷാംഗങ്ങൾ തമ്മിലുള്ള ചൂടേറിയ വാദപ്രതിവാദത്തിനു ശേഷമാണ് യോഗം പിരിഞ്ഞത്.

അത്യന്തം കലുഷിതമായിരുന്നു 2003-ലെ കേരളരാഷ്ട്രീയം. സ്വയം സൃഷ്ടിച്ച ഊരാക്കുടുക്കുകളിൽക്കിടന്ന് യു ഡി എഫ് ശ്വാസം മുട്ടി. മുത്തങ്ങയിൽ ആദിവാസികൾക്കെതിരെ നടന്ന വെടിവെപ്പ് എ കെ ആന്റണി സർക്കാരിന് രാജ്യാന്തര അപകീർത്തി സമ്മാനിച്ചു. സർക്കാർ അന്വേ

പ്രതിരോധത്തിലായി. മുത്തങ്ങ സമരത്തിന് പിന്തുണ നൽകിക്കൊണ്ട് ഇടതുപക്ഷ എം എൽ എമാർ നിയമസഭയ്ക്കു മുന്നിലും പിന്നീട് സെക്രട്ടേറിയറ്റിനു മുന്നിലും സത്യഗ്രഹമാരംഭിച്ചു. പിടിച്ചു നിൽക്കാൻ ലാവ്‌ലിൻ കരാറിനെ ആയുധമാക്കാമെന്നായിരുന്നു യു ഡി എഫിലെ ബുദ്ധികേന്ദ്രങ്ങളുടെ തീരുമാനം. അങ്ങനെയാണ് ലാവ്‌ലിൻ കരാർ സംബന്ധിച്ച് എ കെ ആന്റണി മന്ത്രിസഭ വിജിലൻസ് അന്വേഷണത്തിന് ഉത്തരവിടുന്നത്. അങ്ങനെ 2001 മുതൽ യു ഡി എഫ് മെനഞ്ഞ ലാവ്‌ലിൻ രാഷ്ട്രീയ തിരക്കഥയ്ക്ക് ആദ്യ വഴിത്തിരിവായി.

ഈ ഘട്ടത്തിലാണ് പൊതുധാരാ മാധ്യമങ്ങൾ ലാവ്‌ലിൻകേസ് ഏറ്റെടുക്കുന്നത്. പി എസ് പി ഇടപാട് സി പി ഐ എമ്മിനെതിരെയുള്ള ആയുധമാണ് എന്ന തിരിച്ചറിവ് മാധ്യമങ്ങൾക്കുണ്ടായി. തങ്ങൾ അകപ്പെട്ട രാഷ്ട്രീയക്കുരുക്കിൽ നിന്ന് രക്ഷപ്പെടാൻ കോൺഗ്രസ് സർക്കാർ കൈക്കൊണ്ട തന്ത്രത്തിന് മാധ്യമങ്ങളിൽനിന്നും അകമഴിഞ്ഞ പിന്തുണ കിട്ടി. പഴയ വാർത്തകൾ തിരുത്തിയെഴുതിയും പുതിയ കഥകൾ സ്വന്തമായി നിർമിച്ചും മാധ്യമങ്ങൾ കോൺഗ്രസിന് വിടുപണി ചെയ്തു. വിവാദങ്ങൾക്കിടെ 2003 മാർച്ചിൽ ആന്റണി മന്ത്രിസഭ വിജിലൻസ് അന്വേഷണത്തിന് ഉത്തരവിട്ടു.

## സി എ ജിയുടെ കരടു റിപ്പോർട്ട്

2005 ജൂലായിലാണ് ലാവ്‌ലിൻ വിവാദത്തിന് വീണ്ടും തീവ്രതയേറുന്നത്. സി എ ജിയുടെ ഡ്രാഫ്റ്റ് റിവ്യൂ ചോർന്ന് എല്ലാ പത്രങ്ങളിലും വാർത്തയായി. സി എ ജി റിപ്പോർട്ട് പിണറായി വിജയനെതിരെ വിരൽചൂണ്ടി എന്ന ധ്വനിയോടു കൂടിയായിരുന്നു വാർത്തകൾ. വിജിലൻസ് അന്വേഷണത്തിന്റെ ഗതിവിഗതികളും ഫലവും തീരുമാനിക്കാനെന്നവണ്ണമാണ് സി എ ജി ഡ്രാഫ്റ്റ് റിവ്യൂവിന്റെ ചോർച്ച സംവിധാനം ചെയ്യപ്പെട്ടത്. സി എ ജി ബന്ധപ്പെട്ട വകുപ്പിനോട് വിവരങ്ങൾ തേടുന്നതിന് തയാറാക്കുന്ന കുറിപ്പാണ് ഉപജാപകർ സി എ ജിയുടെ അന്തിമ റിപ്പോർട്ടായി വ്യാഖ്യാനിച്ച് പ്രചരിപ്പിച്ചത്. ഇതുവഴി 374.5 കോടി രൂപയുടെ കുംഭകോണമായി ലാവ്‌ലിൻകേസ് പരിണമിച്ചു. പ്രതിക്കൂട്ടിൽ പിണറായി വിജയനെ പ്രതിഷ്ഠിക്കുകയും ചെയ്തു.

2006 ഫെബ്രുവരിയിൽ കേസിൽ സി ബി ഐ അന്വേഷണത്തിന് പോകേണ്ടെന്ന് യു ഡി എഫ് തീരുമാനിച്ചു. ഇക്കാര്യം സത്യവാങ്മൂലത്തിലൂടെ ഹൈക്കോടതിയെ അറിയിക്കുകയും ചെയ്തു. വിജിലൻസ് അന്വേഷണം തൃപ്തികരമായി മുന്നോട്ടുപോകുന്നുണ്ട് എന്നായിരുന്നു സർക്കാർ നിലപാട്.

അതേ മാസം തന്നെ വിജിലൻസിന്റെ അന്വേഷണ റിപ്പോർട്ട് കോടതിയിൽ സമർപ്പിച്ചു. ലാവ്‌ലിൻ കേസിൽ നടന്ന വിവാദത്തിന്റെ ആന്റി ക്ലൈമാക്സായി അത്. പിണറായി വിജയനെതിരായ ഒരു ആരോപണവും ശരിയാണെന്ന് അന്വേഷണത്തിൽ കണ്ടെത്തിയില്ല. കരാറിൽ അഴിമതി

യുണ്ടെന്നോ ആരെങ്കിലും അനർഹമായ ആനുകൂല്യങ്ങൾ നേടിയെന്നോ അതിനായി ആരെങ്കിലും കുറ്റകരമായ കൃത്യങ്ങളിലേർപ്പെട്ടുവെന്നോ ഉള്ള സംശയത്തിന്റെ നേരിയ ലാഞ്ചനപോലും വിജിലൻസ് അന്വേഷണ റിപ്പോർട്ടിൽ ഇല്ലായിരുന്നു. സാങ്കേതിക കാരണങ്ങൾ നിരത്തി ഏതാനും ഉദ്യോഗസ്ഥർക്കെതിരെ മാത്രമാണ് വിജിലൻസ് നിയമനടപടിക്ക് ശുപാർശ ചെയ്തത്. സത്യത്തിൽ ആണ്ടുകളായി ഉപജാപകർ പിണ റായി വിജയനെതിരെ മെനഞ്ഞെടുത്ത വിവാദത്തിന്റെ സ്വാഭാവിക അന്ത്യം ആവേണ്ട ഘട്ടമായിരുന്നു അത്. എന്നാൽ വിവാദകുതുകികൾ നിരാശരായില്ല.

ഈ വിജിലൻസ് റിപ്പോർട്ട് യു ഡി എഫിനും വൻതിരിച്ചടിയായി. പിണറായി വിജയനെതിരെ പരാമർശമുണ്ടാകുമെന്നും അതു വെച്ച് 2006 ലെ നിയമസഭാ തിരഞ്ഞെടുപ്പിൽ ജനങ്ങളിലേക്ക് പോകാമെന്നും കരുതിയ യു ഡി എഫിന്റെ രാഷ്ട്രീയസ്വപ്നങ്ങൾക്കാണ് സ്വന്തം ഭരണത്തിനുകീഴിൽ നടന്ന വിജിലൻസ് അന്വേഷണത്തിന്റെ പരിസമാപ്തി അന്ത്യംകുറിച്ചത്. അതോടെ അവർ ഛർദിച്ചത് ഭക്ഷിക്കാൻ തീരുമാനിച്ചു. പ്രശ്നം സി ബി ഐ അന്വേഷണത്തിന് വിട്ട് അടുത്ത തിരഞ്ഞെടുപ്പിലെ തുറുപ്പുചീട്ടാക്കാൻ യു ഡി എഫിന്റെ നികുംഭിലകളിൽ പദ്ധതി തയാറായി. ഉമ്മൻചാണ്ടി മന്ത്രിസഭ യോഗംചേർന്ന് ലാവ്‌ലിൻ കേസ് സി ബി ഐയ്ക്ക് വിടാൻ തീരുമാനിച്ച ദിവസം 2006 ലെ നിയമസഭാ തിരഞ്ഞെടുപ്പ് പ്രഖ്യാപിച്ച ദിവസം തന്നെയായി. കേരളത്തിന്റെ രാഷ്ട്രീയ ചരിത്രത്തിൽ ഒരിക്കലുമില്ലാത്ത വൈര്യനിര്യാതന നടപടിയായി അങ്ങനെ യു ഡി എഫിന്റെ തീരുമാനം മാറി.

## സി ബി ഐ അന്വേഷണം

2006 ൽ ഇടതുപക്ഷ ജനാധിപത്യമുന്നണി അധികാരത്തിലെത്തി. ഇതോടെ ഉപജാപകരുടെ ആശ്രയം കോടതി മാത്രമായി. കേസ് സി ബി ഐക്ക് വിടണമെന്ന് ആവശ്യപ്പെട്ട് ടി പി നന്ദകുമാറും സംഘവും ഹൈക്കോടതിയെ സമീപിച്ചു. ഈ ഹർജിയിൽ വാദം കേൾക്കവെ ഹൈക്കോടതി സംസ്ഥാന സർക്കാരിന്റെ അഭിപ്രായം ആരാഞ്ഞു. വിജിലൻസ് റിപ്പോർട്ടിന്റെ പശ്ചാത്തലത്തിൽ, കരാറിൽ അഴിമതിയില്ലെന്നും സി ബി ഐ അന്വേഷണം ആവശ്യമില്ലെന്നുമുള്ള നിലപാടാണ് സ്വാഭാവികമായും കേരള സർക്കാർ കൈക്കൊണ്ടത്. ഈ കേസ് അന്വേഷിക്കാൻ മാത്രം ഗൗരവം തങ്ങൾ കാണുന്നില്ലെന്ന് വിജിലൻസ് അന്വേഷണത്തിന്റെ പശ്ചാത്തലത്തിൽ സി ബി ഐയും കോടതിയെ ബോധിപ്പിച്ചു. എന്നാൽ പത്രവാർത്തകൾ തെളിവു സാമഗ്രികളായി അണിനിരത്തപ്പെട്ട രംഗങ്ങളുടെ അവസാനം കേസ് സി ബി ഐക്ക് വിടാൻ ഹൈക്കോടതി ഉത്തരവായി.

സി ബി ഐ അന്വേഷണം ഏറ്റെടുത്തെങ്കിലും ഉപജാപകർ തൃപ്തരായില്ല. അന്വേഷണം ശരിയായ വഴിക്കല്ല എന്ന വിചിത്രമായ വാദവു

മായി വീണ്ടും നന്ദകുമാറും കൂട്ടരും ഹൈക്കോടതിയെ സമീപിച്ചു. കേസ ന്വേഷണം ഹൈക്കോടതിയുടെ മേൽനോട്ടത്തിൽ വേണമെന്നായിരുന്നു ഇത്തവണത്തെ ആവശ്യം. അത് കോടതി തള്ളി.

ലാവ്‌ലിൻ വിവാദത്തിന്റെ അടുത്തഘട്ടം 2009 ലെ ലോകസഭാ തിര ഞ്ഞെടുപ്പുമായി ബന്ധപ്പെട്ട് നടന്ന പ്രചാരവേലകളാണ്.

2009 ജനുവരി 22 ന് സി ബി ഐ കോടതിയിൽ അന്വേഷണ റിപ്പോർട്ട് നൽകി. പിണറായി വിജയൻ കേസിൽ ഒമ്പതാം പ്രതിയായി. എംഒയുവും അടിസ്ഥാന കരാറും ഒപ്പിട്ട ജി കാർത്തികേയനെ കേസിൽ നിന്ന് ഒഴിവാക്കി. ലാവ്‌ലിൻ ഇടപാടിൽ ഗൂഢാലോചന നടന്നു എന്ന് സി ബി ഐ കുറ്റപത്രത്തിൽ പറഞ്ഞു. ഗൂഢാലോചനയുടെ പിതാവ് ജി കാർ ത്തികേയനാണെന്ന് വിരൽചൂണ്ടിപ്പറഞ്ഞ ശേഷമാണ് അദ്ദേഹത്തെ പ്രതിപ്പട്ടികയിൽനിന്ന് ഒഴിവാക്കിയത്. ഗൂഢാലോചനയുടെ ഗുണഫലം കാർത്തികേയന് കിട്ടിയിട്ടില്ലെന്നും അദ്ദേഹം ആനുകൂല്യങ്ങൾ പറ്റിയിട്ടി ല്ലെന്നുമാണ് ഇതിന് സി ബി ഐ പറഞ്ഞ ന്യായം.

പിണറായി വിജയനെ പ്രോസിക്യൂട്ട് ചെയ്യാൻ അനുമതി നൽകണ മെന്നാവശ്യപ്പെട്ട് സി ബി ഐ ഗവർണർക്കും ചീഫ് സെക്രട്ടറിക്കും കത്തയച്ചു. ഗവർണർ കത്ത് മന്ത്രിസഭക്ക് കൈമാറി. മന്ത്രിസഭ ഇക്കാര്യം അഡ്വക്കേറ്റ് ജനറലിന്റെ നിയമോപദേശത്തിനു വിട്ടു. പിണറായി വിജയനെ പ്രോസിക്യൂട്ട് ചെയ്യാൻ തെളിവുകളില്ലെന്ന് 2009 മെയ് രണ്ടിന് അഡ്വക്കേറ്റ് ജനറൽ സർക്കാരിന് നിയമോപദേശം നൽകി. എ ജിയുടെ നിയമപോദേശത്തിന്റെ അടിസ്ഥാനത്തിൽ പിണറായിയെ പ്രോസിക്യൂട്ട് ചെയ്യാൻ അനുവാദം നൽകേണ്ടെന്ന് മെയ് മൂന്നിന് മന്ത്രിസഭായോഗം തീരുമാനിച്ചു. മന്ത്രിസഭാ തീരുമാനത്തെ മറികടന്ന് 2009 ജൂൺ ഏഴിന് ഗവർണർ പിണറായി വിജയനെ പ്രോസിക്യൂട്ട് ചെയ്യാൻ സി ബി ഐക്ക് അനുവാദം നൽകി.

ജൂൺ 24ന് പിണറായി വിജയന് കോടതി സമൻസയച്ചു. എന്നാൽ ജി കാർത്തികേയനെ കുറ്റവിമുക്തനാക്കുന്ന സി ബി ഐ നിരീക്ഷണം പ്രത്യേക സി ബി ഐ ജഡ്ജി നിരാകരിച്ചു. കാർത്തികേയന്റെ പങ്ക് വീ ണ്ടും അന്വേഷിക്കാൻ കോടതി ഉത്തരവിട്ടു. ലാവലിൻ വിവാദത്തിൽ അര പ്പതിറ്റാണ്ടുകാലം ഉപജാപകർ അംഗീകരിക്കാതിരുന്ന കാര്യമാണ് ഇത്.

പിണറായി വിജയൻ കേസിൽ പ്രതിയാക്കപ്പെട്ടുവെങ്കിലും വിവാദ ത്തിലുടനീളം അദ്ദേഹത്തിനെതിരെ ചൊരിയപ്പെട്ട അപവാദകഥകളിൽ ഒന്നുപോലും തെളിയിക്കാൻ രാജ്യത്തെ പരമോന്നത അന്വേഷണ ഏജൻ സിക്ക് കഴിഞ്ഞില്ല. അതുകൊണ്ടുതന്നെ അവയൊന്നും തെളിവായി കോടതിക്ക് മുമ്പിലില്ല. കോടതിക്കുമുമ്പിൽ ഇപ്പോഴുള്ളത് പിണറായി വിജയൻ ലാവ്‌ലിൻ കരാർ നടപ്പാക്കാൻവേണ്ടി ഗൂഢാലോചന നടത്തി യെന്നും അതിലൂടെ സംസ്ഥാനത്തെ വഞ്ചിച്ചുവെന്നുമാണ്. തല ശ്ശേരിയിൽ മലബാർ കാൻസർ ഇൻസ്റ്റിറ്റ്യൂട്ട് സ്ഥാപിക്കുക എന്നതാ യിരുന്നു പിണറായി വിജയന്റെ 'സ്വകാര്യ' താൽപ്പര്യമായി കുറ്റപത്രം

ആരോപിക്കുന്നത്.

സി ബി ഐ സാമ്പത്തിക അഴിമതി കുറ്റപത്രത്തിൽ ഉൾപ്പെടുത്താത്തതിൽ ഖിന്നരായ ഉപജാപകസംഘം ദീപക്കുമാറെന്ന ദൃക്സാക്ഷിയെ രംഗത്തിറക്കി. പുനരന്വേഷണവേളയിൽ ദീപക്കുമാർ ഉന്നയിച്ച ആരോപണങ്ങളെക്കുറിച്ചും സി ബി ഐ വേണ്ടുവോളം അന്വേഷിച്ചു. പക്ഷേ, അന്വേഷണഫലം ഉപജാപക സംഘത്തിന് കനത്ത തിരിച്ചടിയായി. ഈ അന്വേഷണ റിപ്പോർട്ടിൽ നിന്നാണ് ഈ ഗ്രന്ഥത്തിന്റെ ഒന്നാം അധ്യായം ആരംഭിച്ചത്.

കേരള രാഷ്ട്രീയചരിത്രത്തിലെ ഒട്ടേറെ പ്രത്യേകതയുള്ള അധ്യായമാണ് ലാവ്‌ലിൻ കേസ്. ഭരണാധികാരം ഉപയോഗിച്ച് രാഷ്ട്രീയ എതിരാളിയെ വേട്ടയാടാനിറങ്ങിയ കോൺഗ്രസിനെയും ഒരു വ്യക്തിയെ നശിപ്പിക്കാൻ വർഷങ്ങളോളം ഒരു പ്രശ്നത്തിന് പിറകെ നടന്ന ഉപജാപകരെയും അവരുടെ കയ്യിലെ പാവകളായി മാറിയ മാധ്യമങ്ങളെയും ഈ കേസ് ചരിത്രത്തിൽ അടയാളപ്പെടുത്തുന്നു. സംസ്ഥാനത്തെ ഏറ്റവും വലിയ രാഷ്ട്രീയപ്പാർട്ടിയായ സി പി ഐ (എം) അതിന്റെ നാലരപ്പതിറ്റാണ്ട് നീണ്ട ചരിത്രത്തിലെ ഏറ്റവും വലിയ അഗ്നിപരീക്ഷകളിലൊന്നാണ് ഇക്കാലത്ത് അതിജീവിച്ചത്. ഭരണഘടനാസ്ഥാപനങ്ങളും നീതിന്യായപീഠങ്ങളും വ്യാജമായി നിർമിക്കപ്പെട്ട പൊതുബോധ്യത്തിന്റെ അടിമകളായപ്പോൾ ഏതൊരു രാഷ്ട്രീയകക്ഷിക്കും കാലിടറേണ്ടതാണ്. എന്നാൽ ഈ പൊതുബോധത്തെ വെല്ലുവിളിച്ചുകൊണ്ട് സി പി ഐ (എം) നടത്തിയ ചെറുത്തുനിൽപ്പ് വീരോചിതമായിരുന്നുവെന്ന് കേരളം തിരിച്ചറിയും.

# 4

# ആരോപണങ്ങൾ കൊട്ടനിറയെ... മരുന്നിനുപോലും തെളിവില്ല

**ലാ**വ്‌ലിൻ കേസ് സംബന്ധിച്ച സി ബി ഐയുടെ തുടരന്വേഷണ റിപ്പോർട്ട് വന്ന ദിവസം ഒരു ന്യൂസ് ചാനൽ ചർച്ചയിൽ ഞാനും പങ്കെടുത്തിരുന്നു. മറുഭാഗത്ത് കോൺഗ്രസ് എം എൽ എ വി ഡി സതീശൻ. പിണറായി വിജയനെതിരെ ഉപജാപകസംഘം പാടിപ്പരത്തിയ അപവാദകഥകളുടെ കണക്കുകൾ ഞാൻ എണ്ണിപ്പറഞ്ഞപ്പോൾ സതീശൻ പ്രതിവചിച്ചു, "ആ ആരോപണങ്ങളൊന്നും കോൺഗ്രസ് ഉന്നയിച്ചിട്ടില്ല". അത്രയും നന്ന്. സാമ്പത്തിക അഴിമതി സംബന്ധിച്ച ആരോപണങ്ങൾ കോൺഗ്രസ് പോലും ഉപേക്ഷിച്ചിരിക്കുന്നു. പക്ഷേ, തെരുവായ തെരുവുകൾതോറും പിണറായി വിജയനെതിരെ കോൺഗ്രസുകാർ ആരോപിച്ചു നടന്നതൊന്നും ആരും മറന്നുപോയിട്ടില്ല. കെ സുധാകരൻ അടക്കമുള്ളവർ പിണറായിക്കെതിരെ നടത്തുന്ന വ്യക്തിഹത്യയുടെ ദൃശ്യങ്ങൾ യുട്യൂബിൽ സുലഭമാണ്. നിയമസഭയെപ്പോലും ഇതിനുള്ള വേദിയാക്കിയിട്ടുണ്ട്.

2006 ഫെബ്രുവരി 22 ന്റെ മനോരമയിൽ ലാവ്‌ലിൻ അഴിമതി : പിണറായി ഒന്നാം പ്രതിയെന്നു ഹസൻ എന്ന തലക്കെട്ടിൽ ആറുകോളം വാർത്തയുണ്ട്. പി എസ് പി പദ്ധതികളുടെ പുനരുദ്ധാരണം സംബന്ധിച്ച സിഎജി റിപ്പോർട്ടിനെക്കുറിച്ച് റൂൾ 58 പ്രകാരം നിയമസഭയിൽ ചർച്ച നടന്നിരുന്നു. ആ ചർച്ചയുടെ റിപ്പോർട്ടാണ് മനോരമ നൽകിയത്. ഇന്നത്തെ ഇടുക്കി എംപിയും എഐസിസി മെമ്പറുമായ പി ടി തോമസും അന്നു ചർച്ചയിൽ പങ്കെടുത്തിരുന്നു. അദ്ദേഹത്തിന്റെ പ്രസംഗത്തിന്റെ പ്രസക്തഭാഗങ്ങൾ  ഈ റിപ്പോർട്ടിലുണ്ട്;

> പിണറായി കുറ്റവാളിയാണെന്നു ചരിത്രം ചിത്രീകരിക്കുമെന്ന് പി ടി തോമസ് ആരോപിച്ചു. വിവേക് തായക്കണ്ടി എന്ന വിദ്യാർത്ഥി 46 ലക്ഷം രൂപ മുടക്കിയാണ് ബർമ്മിംഗ്ഹാം യൂണിവേഴ്സിറ്റി

> യിൽ പഠിക്കുന്നത്. അതു പിണറായിയുടെ മകനല്ലെങ്കിൽ തനിക്കൊന്നും പറയാനില്ലെന്ന് പി ടി തോമസ് പറഞ്ഞു. സിംഗപ്പൂരിലെ കമല ഇന്റർനാഷണൽ ആരുടേതാണെന്നു വ്യക്തമാക്കണമെന്നും പി ടി തോമസ് ആവശ്യപ്പെട്ടു.

കേരള നിയമസഭയിൽത്തന്നെ കോൺഗ്രസ് നേതാക്കൾ ക്രൈം പ്രചരിപ്പിച്ച ആരോപണങ്ങൾ ഏറ്റുപാടിയിട്ടുണ്ട്. ക്രൈം വാരിക മുടങ്ങാതെ വായിക്കുകയും അതിൽ അച്ചടിക്കുന്ന വിവരങ്ങൾ നിയമസഭയ്ക്കകത്തും പുറത്തും പ്രചരിപ്പിക്കുകയും ചെയ്യുന്നതിൽ കോൺഗ്രസിന്റെ എ ഐ സി സി അംഗങ്ങൾ വരെയുണ്ട് എന്നറിയുന്നത് വി ഡി സതീശനെ സംബന്ധിച്ച് കൗതുകകരമാണോ ആവോ?

## കമല ഇന്റർനാഷണൽ എക്സ്പോർട്സ് എന്ന കള്ളക്കഥ

ക്രൈമിന്റെ പേജുകളിൽ നട്ടു നനച്ച് വളർത്തിയ മഹാസ്ഥാപനമാണ് കമല ഇന്റർനാഷണൽ എക്സ്പോർട്ട്സ്. സിംഗപ്പൂരിലാണത്രേ ഈ സ്ഥാപനം. സിംഗപ്പൂരിലെവിടെ എന്നു മാത്രം ആരും ചോദിച്ചില്ല. എക്സ്പോർട്ട് ചെയ്യുന്നത് എന്താണെന്നോ എവിടേയ്ക്കാണെന്നോ ചോദ്യമുയർന്നില്ല. ഓഫീസ് എവിടെ, എംഡി ആര്, രജിസ്റ്റർ ചെയ്തത് എവിടെ, ബാലൻസ് ഷീറ്റ് എങ്ങനെയിരിക്കും എന്നൊക്കെയുള്ള അടിസ്ഥാന ചോദ്യങ്ങളും വിഴുങ്ങി. എന്നിട്ടും കാറ്റ് കാതുകളിലേയ്ക്കും നാവ് നാൽക്കവലകളിലേയ്ക്കും ഈ സ്ഥാപനത്തിന്റെ പെരുമയെത്തിച്ചു. ഒടുവിൽ കേരള ഹൈക്കോടതിയിലും കമല ഇന്റർനാഷണൽ എക്സ്പോർട്ട്സ് പ്രത്യക്ഷപ്പെട്ടു.

"സി പി ഐ (എം) സംസ്ഥാന സെക്രട്ടറി പിണറായി വിജയൻ, സംസ്ഥാന സെക്രട്ടേറിയറ്റ് അംഗങ്ങളായ ഡോ. തോമസ് ഐസക്, കേന്ദ്ര സെക്രട്ടേറിയറ്റ് അംഗവും മുൻ രാജ്യസഭാ അംഗവുമായ എം എ ബേബി എന്നിവരുടെ അവിഹിതസ്വത്തു സമ്പാദ്യങ്ങളെയും ദേശവിരുദ്ധ പ്രവർത്തനങ്ങളെയും നികുതി വെട്ടിപ്പുകളെയും കുറിച്ച് അന്വേഷിക്കണമെന്ന് ആവശ്യപ്പെട്ട് ക്രൈം പത്രാധിപർ ടി പി നന്ദകുമാർ അഡ്വക്കേറ്റ് കെ രാംകുമാർ മുഖേനെ" 2006 ഏപ്രിൽ 5 ന് കേരള ഹൈക്കോടതിയിൽ ഹർജി നൽകി.

ആ ഹർജിയിലെ ആരോപണങ്ങൾ ഇങ്ങനെ പോയി.

> സിംഗപ്പൂർ ആസ്ഥാനമാക്കി പ്രവർത്തിക്കുന്ന കമല ഇന്റർനാഷണൽ എക്സ്പോർട്ടേഴ്സ് എന്ന സ്ഥാപനം സി പി ഐ (എം) സംസ്ഥാന സെക്രട്ടറി പിണറായി വിജയന്റെ പേരിലുള്ളതാണ്. സിംഗപ്പൂർ കേന്ദ്രീകരിച്ച് എക്സ്പോർട്ട് ബിസിനസ് നടത്തുന്ന ഈ സ്ഥാപനത്തിന്റെ നടത്തിപ്പു നിർവഹിക്കുന്നത് പിണറായി വിജയന്റെ മകനും ഇംഗ്ലണ്ടിൽ ബർമിംഗ്ഹാം യൂണിവേഴ്സിറ്റിയിൽ വിദ്യാർത്ഥിയുമായ വിവേക് തൈക്കണ്ടിയാണ്.

കോടിക്കണക്കിനു രൂപയാണ് കമല ഇന്റർനാഷണൽ എക്സ്പോർട്ടേഴ്സിൽ മുടക്കിയിട്ടുള്ളതെന്നും പിണറായി വിജയൻ വൈദ്യുതി വകുപ്പു മന്ത്രിയായിരിക്കുമ്പോഴും തുടർന്നും അദ്ദേഹം ഭാര്യയുമൊത്ത് പല തവണ സിംഗപ്പൂർ സന്ദർശിച്ചതായി ഹർജിക്കാരനു ലഭിച്ച വിവരങ്ങളിൽ നിന്നും അറിവാകുന്നുണ്ട്.

കമല ഇന്റർനാഷണൽ എക്സ്പോർട്ട്സ് ബിസിനസ് കേന്ദ്രീകരിച്ചിട്ടുള്ള സിംഗപ്പൂരിൽ പിണറായി വിജയനും ഭാര്യ കമലയ്ക്കും മകൻ വിവേകിനുമുള്ള ബിസിനസ് നികുതി വെട്ടിക്കുന്നതിനുമാണ്... എസ്എൻസി ലാവ്‌ലിൻ ഉൾപ്പെടെയുള്ള വിദേശസ്ഥാപനങ്ങളുമായി ഉണ്ടാക്കിയ കരാർ ഇടപാടിൽ 270 കോടിയോളം രൂപ ബ്രോക്കർ ഫീസായി നൽകപ്പെട്ടുവെന്നും 200 കോടിയോളം രൂപ സംസ്ഥാന ഖജനാവിന് നഷ്ടം വന്നുവെന്നും ഇതിനകം അംഗീകരിക്കപ്പെട്ട വസ്തുതയാണ്. അവിഹിത കരാർ ഇടപാടിലൂടെ വിവിധ വ്യക്തികൾക്ക് ബ്രോക്കർ ഫീസായി ലഭിച്ച തുക കമല ഇന്റർനാഷണൽ എക്സ്പോർട്ട്സിൽ നിക്ഷേപിച്ചു എന്നു വിശ്വസിക്കാൻ മതിയായ കാരണങ്ങളുണ്ട്.... ".

ഈ കഥ കേരളത്തിൽ ഒരുപാടു പാണന്മാർ പാടി നടന്നിട്ടുണ്ട്. ആദായനികുതി വകുപ്പ് അഡീഷണൽ ഡയറക്ടർ ആർ മോഹൻ കേരള ഹൈക്കോടതിയിൽ സമർപ്പിച്ച സത്യവാങ്മൂലം ഈ ആരോപണത്തിന്റെ കള്ളി പൊളിച്ചു. 2007 ഡിസംബർ 12 ന് സമർപ്പിക്കപ്പെട്ട സത്യവാങ്മൂലത്തിന്റെ ഖണ്ഡിക 20 ൽ ഈ ആരോപണത്തെക്കുറിച്ച് ഇങ്ങനെ പറയുന്നു:

നാലാം കക്ഷി സിംഗപ്പൂരിലെ കമല ഇന്റർനാഷണൽ എക്സ്പോർട്ടേഴ്സ് എന്ന സ്ഥാപനത്തിൽ കോടികൾ നിക്ഷേപിച്ചു എന്ന് ഹർജിക്കാരൻ ആരോപിച്ചിട്ടുണ്ട്. എന്നാൽ ആരോപണവിധേയമായ കമ്പനിയുടെ വിലാസം നൽകിയിട്ടില്ല. ആരോപണമാകട്ടെ, അവ്യക്തവുമാണ്. എന്തായാലും പ്രശ്നം സെൻട്രൽ ബ്യൂറോ ഓഫ് ഡയറക്ട് ടാക്സസിന്റെ ശ്രദ്ധയിൽ പെടുത്തിയിട്ടുണ്ട്.

സെൻട്രൽ ബ്യൂറോ ഓഫ് ഡയറക്ട് ടാക്സസ് (CBDT) നടത്തിയ അന്വേഷണത്തിന്റെ ഫലം 2008 ജൂലൈ 24 ന് അഡീഷണൽ സോളിസിറ്റർ ജനറൽ പി പരമേശ്വരൻ നായർ വഴി കേരള ഹൈക്കോടതിയിൽ സമർപ്പിക്കപ്പെട്ടു. സിംഗപ്പൂരിൽ അങ്ങനെയൊരു സ്ഥാപനമേയില്ല എന്ന് സിംഗപ്പൂർ ഫോറിൻ ടാക്സ് ഡിവിഷൻ അറിയിച്ച വിവരമാണ് കേന്ദ്ര സർക്കാർ കോടതിയെ അറിയിച്ചത്. അങ്ങനെ 'കമല ഇന്റർനാഷണൽ എക്സ്പോർട്ട്സ്' എന്ന കള്ളം പൊളിഞ്ഞു. അനധികൃത സ്വത്തുസമ്പാദനത്തിനോ നികുതിവെട്ടിപ്പിനോ തെളിവില്ലെന്നും ആദായനികുതി വകുപ്പ് വ്യക്തമാക്കി.

വസ്തുതാപരമായി മാത്രമാണ് ഈ കള്ളം പൊളിഞ്ഞത്. പത്രങ്ങ

ളുടെ ഉൾപ്പേജുകളിൽ ഒതുങ്ങിപ്പോയ ഈ വാർത്തയ്ക്ക് പരിമിതിയുണ്ട്. അപവാദം നട്ടുനനച്ചവരുടെ ലക്ഷ്യവും അത്രമാത്രമായിരുന്നു. ഹൈക്കോടതിയിലെ ഹർജി, അതുവഴി കിട്ടുന്ന വാർത്താ പ്രാധാന്യം! കവലകൾതോറും പാടിപ്പൊലിപ്പിക്കാൻ പി ടി തോമസുമാരെപ്പോലുള്ളവരുള്ളപ്പോൾ സി പി ഐ (എം) സംസ്ഥാന സെക്രട്ടറി തന്റെ ഭാര്യയുടെ പേരിൽ സിംഗപ്പൂരിൽ ഒരു വൻവ്യവസായസ്ഥാപനം നടത്തിയിരുന്നു എന്ന കള്ളക്കഥയ്ക്ക് ലഭിക്കുന്ന നാടോടിക്കഥയുടെ പരിവേഷം മാത്രമാണ് ഈ കഥയുടെ സൃഷ്ടാക്കൾ ആഗ്രഹിച്ചത്.

ഇതുപോലെ മറ്റൊരു കള്ളപ്രചാരണമായിരുന്നു ചെന്നൈയിലെ 'ടെക്നിക്കാലിയ' എന്ന സ്ഥാപനം പിണറായി വിജയന്റെ ബിനാമിയാണ് എന്നത്. ക്രൈം ഉടമയുടെ ഹർജിയിൽ നിന്ന് –

> ടെക്നിവാലിയ എന്ന സ്ഥാപനം ചില രാഷ്ട്രീയക്കാരുടെ ഒരു ബിനാമി ഓർഗനൈസേഷനാണ് എന്ന് വിശ്വസിക്കാൻ മതിയായ കാരണങ്ങളുണ്ട്. ഇതുസംബന്ധിച്ച് ലാവ്‌ലിൻ അന്വേഷണവുമായി ബന്ധപ്പെട്ട് ഇപ്പോൾ നടന്നുവരുന്ന അന്വേഷണം കൂട്ടിച്ചേർത്ത് മറ്റൊരു അന്വേഷണം കൂടി നടത്തിയാൽ സി പി ഐ (എം) സംസ്ഥാന സെക്രട്ടറി പിണറായി വിജയന് സിംഗപ്പൂരിലെ കമല ഇന്റർനാഷണൽ എക്സ്പോർട്ട്സിൽ മാത്രമല്ല, ടെക്നിവാലിയയിലും സജീവ പങ്കാളിത്തമുള്ളതായി തെളിയും.

ടെക്നിക്കാലിയ ആണ് ഇവിടെ ടെക്നിവാലിയ ആയി മാറിയത്. യഥാർത്ഥത്തിൽ ടെക്നിക്കാലിയയെ ആദ്യമായി കേരളത്തിലെത്തിച്ചത് പരിയാരം മെഡിക്കൽ കോളജ് നിർമ്മിക്കാൻ എം വി രാഘവനാണ്. പുട്ടപർത്തിയിലെ സത്യസായി ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഹയർ മെഡിസിൻ, പുട്ടപർത്തിയിലെ തന്നെ സത്യസായി ഹോസ്പിറ്റൽ, ചെന്നൈയിലെ അഡയാർ കാൻസർ ഇൻസ്റ്റിറ്റ്യൂട്ട്, വിവിധ സംസ്ഥാനങ്ങളിലെ അസംഖ്യം മെഡിക്കൽ കോളജുകൾ എന്നിവയൊക്കെ പണിത ഈ സ്ഥാപനം ഒരു കടലാസ് കമ്പനിയാണ് എന്ന് പ്രചരിപ്പിക്കാനും നമ്മുടെ മുഖ്യധാരാ മാധ്യമങ്ങൾ തയ്യാറായി.

### സിംഗപ്പൂർ യാത്രകൾ..

കോടികൾ മുടക്കി സിംഗപ്പൂരിൽ കെട്ടിപ്പെടുത്ത കമല ഇന്റർനാഷണൽ എക്സ്പോർട്ട്സിലേയ്ക്ക് നൂറിലേറെ തവണ പിണറായി വിജയൻ യാത്ര നടത്തിയിട്ടുണ്ട് എന്നതാണ് മറ്റൊരു കഥ. ക്രൈമിൽ അച്ചടിച്ച ആ ആരോപണം ഹൈക്കോടതിയിലെ ഹർജിയിലും ആവർത്തിച്ചു. എന്നാൽ ഒരു തെളിവും ഹാജരാക്കാൻ കഴിഞ്ഞില്ല. സ്വാഭാവികമായും അന്വേഷണ ഏജൻസികൾ ആരോപണം അവഗണിച്ചു.

താൻ ഉന്നയിച്ച ആരോപണങ്ങളിൽ ഒന്നുപോലും സി ബി ഐ യുടെ അന്വേഷണ റിപ്പോർട്ടിൽ ഇടംപിടിക്കാത്തതിൽ നിരാശനായ ക്രൈം

ഉടമ 2009 ആഗസ്റ്റ് 4 ന് സി ബി ഐയുടെ ചെന്നൈ ഓഫീസിലേയ്ക്ക് ഒരു പരാതിയയച്ചു. ആ പരാതിയിലെ ആരോപണം ഇങ്ങനെയായിരുന്നു.

> Mr. Pinarayi Vijayan had made more than 100 visits to Singapore and Dubai secretly for the transaction of bribery money and for his other business deals (most of which is illicit). You can get a clear picture of the travel details if you go through the passport details of Pinarayi Vijayan between 1996 and 2009. I have information that Vijayan has two passports, a Kochi based one and the other based out of Chennai. I also have information about Vijayan surrendering one of his passports as soon as the CBI investigation against him started.

സിംഗപ്പൂരിലേയ്ക്കും ദുബായിയിലേയ്ക്കും പിണറായി നൂറിലേറെ രഹസ്യയാത്രകൾ നടത്തി, അദ്ദേഹത്തിന്റെ പാസ്പോർട്ടു പരിശോധിച്ചാൽ അതിന്റെ വിവരങ്ങൾ ലഭിക്കും, പിണറായിക്ക് രണ്ട് പാസ്പോർട്ട് ഉള്ളതായി തനിക്ക് വിവരം ലഭിച്ചിട്ടുണ്ട് എന്നൊക്കെയായിരുന്നു ആരോപണങ്ങൾ. ഈ കത്തും 2009 സെപ്തംബർ 5 ന് അയച്ച ഓർമ്മപ്പെടുത്തലും സി ബി ഐ അവഗണിച്ചു. തുടർന്ന് 2010 ജനുവരി 28 ന് ഇക്കാര്യങ്ങൾ ഹർജിയായി കേരള ഹൈക്കോടതിയിൽ സമർപ്പിച്ചു. ഹൈക്കോടതി സിബിഐയോട് വിശദീകരണം ചോദിച്ചു.

2010 ഏപ്രിൽ 17 ന് സമർപ്പിച്ച സത്യവാങ്മൂലത്തിൽ ഈ ആരോപണത്തെക്കുറിച്ച് സി ബി ഐ ഇങ്ങനെ പ്രതികരിച്ചു.

> Further regarding the alleged kickbacks and frequent visits of Pinarayi to Singapore and Dubai, that too more than 100 times, for which the petitioner claims to have represented before IA, divulging the details and the same was ignored by the agency is also far from truth. No valid details or clues in this aspect were furnished so as to form the basis of collecting evidence in this regard.

പിണറായിയുടെ യാത്രയെക്കുറിച്ചുള്ള രഹസ്യവിവരങ്ങൾ താൻ വെളിപ്പെടുത്തിയിട്ടും അന്വേഷണ ഏജൻസി അതൊന്നും അന്വേഷിച്ചില്ലെന്നായിരുന്നു ക്രൈം ഉടമയുടെ പരാതി. അതിനു സി ബി ഐ പറഞ്ഞ മറുപടി അർത്ഥവത്താണ്. 'സാധുവായ വിശദാംശങ്ങളോ സൂചനകളോ സമർപ്പിക്കപ്പെട്ടില്ല' എന്ന്. ഒരു തെളിവുമില്ലാതെ കുറേ ആരോപണങ്ങൾ വെള്ളക്കടലാസിൽ എഴുതി പരാതിയെന്ന പേരിൽ അയയ്ക്കുക. അതന്വേഷിക്കുന്നില്ല എന്ന മുറവിളി കൂട്ടി കോടതിയെ സമീപിക്കുക. അതിലൂടെ കുറേ വാർത്ത വരുത്തുക. വേറൊന്നുമല്ല ലക്ഷ്യം.

## 'കോടി'കളുടെ വിദ്യാഭ്യാസവും മണിമാളികയും

പിണറായി വിജയന്റെ മക്കൾ കോടികൾ മുടക്കി ഉന്നത വിദ്യാഭ്യാസം നേടുന്ന എന്നാണ് മറ്റൊരു കഥ.

കേരള ഹൈക്കോടതിയിൽ നൽകിയ ഹർജിയിലെ പരാതി ഇങ്ങനെയായിരുന്നു

"പിണറായി വിജയന്റെ രണ്ടുമക്കളും അഡ്മിഷനു തന്നെ ഉയർന്ന തുക മുടക്കേണ്ട ഉയർന്ന തലത്തിലുള്ള സ്ഥാപനങ്ങളിലാണ് പഠിക്കുന്നത്. വിജയന്റെ മകൻ വിവേക് ഇംഗ്ലണ്ടിലെ ബർമ്മിംഗ്ഹാം യൂണിവേഴ്സിറ്റിയിലാണ് പഠിക്കുന്നത്. ഇവിടെ പഠനം പൂർത്തിയാക്കാൻ ഒരു കോടി രൂപയെങ്കിലും മുടക്കണം".

ആദായനികുതി വകുപ്പ് അഡീഷണൽ ഡയറക്ടർ ആർ മോഹൻ സമർപ്പിച്ച സത്യവാങ്മൂലത്തിലെ പതിമൂന്നാം ഖണ്ഡികയിൽ ഈ ആരോപണം ഇങ്ങനെ പൊളിഞ്ഞു:

കളമശ്ശേരിയിലെ എസ് സി എം എസ് കോളേജിൽ വിവേക് 2001–03 ൽ പഠിച്ചതിന് ചെലവ് 2.73 ലക്ഷം രൂപയാണ്. അതിനായി എസ് ബി ടിയിൽ നിന്ന് വിദ്യാഭ്യാസ വായ്പ എടുത്തിട്ടുണ്ട്. തുക തിരിച്ചടയ്ക്കുന്നത് പിണറായിയുടെയും ഭാര്യയുടെയും വരുമാനത്തിൽ നിന്നാണ്. 61,000 രൂപ ഇതുവരെ തിരിച്ചടച്ചു. എസ് സി എം എസിലെ പഠനത്തിനുശേഷം രണ്ട് വർഷം വിവേക് അബുദാബിയിൽ ജോലി നോക്കി. അതിനു ശേഷമാണ് ബർമിങ്ഹാമിൽ പഠിക്കാൻ പോയത്. പിണറായിയുടെ മകൾ 2001–04 വരെ കോയമ്പത്തൂർ അമൃത സ്കൂൾ ഓഫ് എൻജിനീയറിംഗിൽ പഠിച്ചതിനും രണ്ട് ലക്ഷം രൂപ ബാങ്കിൽ നിന്ന് വായ്പയെടുത്തിട്ടുണ്ട്.

## കോടികൾ വിലമതിക്കുന്ന മണിമാളിക

അറ്റ്‌ലാന്റിക് സമുദ്രത്തിലെ ബർമുഡാ ട്രയാംഗിളിനെക്കാൾ നിഗൂഢതയായിരുന്നു എത്രയോ കാലം പിണറായി വിജയന്റെ വീടിനെ ചുറ്റിപ്പറ്റി കേരളത്തിൽ നിലനിന്നത്. ആ വീടു കണ്ടു ബോധ്യപ്പെടാൻ പാർട്ടി സഖാക്കൾ കണ്ണൂരിലേയ്ക്കു പഠനയാത്ര നടത്തുന്നു. വീടിനു പരിസരത്തെത്തിയവർക്കു നേരെ അന്തരീക്ഷത്തിൽ നിന്ന് ആക്രമണം ഉയരുന്നു. ബർമുഡാ ട്രയാംഗിളിൽ കപ്പലുകളും വിമാനങ്ങളുമാണ് അപ്രത്യക്ഷമാകുന്നതെങ്കിൽ, പിണറായി വിജയന്റെ വീടിനു സമീപമെത്തുമ്പോൾ ചാനൽ കാമറകൾ നിശ്ചലമാകുന്നു. ന്യൂസ് ഫോട്ടോഗ്രാഫർമാരുടെ കാമറകളിൽ പടം പതിയുന്നില്ല... അങ്ങനെയെന്തെല്ലാം.. എന്തെല്ലാം നിഗൂഢതകൾ.

പിണറായി വിജയന്റെ വീടിനെക്കുറിച്ച് ക്രൈം പ്രചരിപ്പിച്ച കഥയിതാണ്. നേരത്തെ പറഞ്ഞ ഹൈക്കോടതിയിലെ ഹർജിയിൽ നിന്ന്...

പിണറായി വിജയൻ കണ്ണൂർ ജില്ലയിലെ പിണറായിയിൽ നിർമ്മിച്ചുകൊണ്ടിരിക്കുന്ന പടുകൂറ്റൻ വീടിനെക്കുറിച്ച് അന്വേഷണം ആരംഭിച്ചിട്ടുള്ളതാണ്. ഈ വീടിന്റെ പണി പൂർത്തിയാക്കാൻ ഒരു കോടി രൂപയെ

ങ്കിലും വേണമെന്നാണ് കണക്കാക്കിയിട്ടുള്ളത്. ഇതുസംബന്ധിച്ച വാർത്ത 27-3-2006 ലെ പയനിയർ പത്രത്തിൽ വന്നതാണ്.

എന്തൊരു കഷ്ടമെന്നു നോക്കൂ. കേരളത്തിലെ ഒരു ഗ്രാമത്തിലെ വീടിനെക്കുറിച്ചു തെളിവു നൽകാൻ നമ്മുടെ മഹാമാധ്യമങ്ങളൊന്നുമല്ല ക്രൈം ഉടമ തപ്പിപ്പിടിച്ചെടുത്തത്. 'ദി പയനീർ' എന്ന ഇംഗ്ലീഷ് പത്രം. ഏഷ്യാനെറ്റ്, ഇന്ത്യാ വിഷൻ, മനോരമ എന്നിങ്ങനെ മൂന്ന് മഹാ വാർത്താ ചാനലുകൾ, മനോരമയും മാതൃഭൂമിയുമടക്കം അസംഖ്യം പത്രങ്ങൾ, സി പി ഐ (എം) ന്റെ രാഷ്ട്രീയ ശത്രുക്കളായ കോൺഗ്രസിനു തന്നെ സ്വന്തം ചാനലും പത്രവും... എന്നിവയൊക്കെ ഉണ്ടായിട്ടും ആരും പിണറായി വിജയന്റെ 'കോടികൾ വിലമതിക്കുന്ന മണിമാളിക'യുടെ പടം പ്രസിദ്ധീകരിച്ചില്ല. മിഴിവേറിയ ചിത്രങ്ങളെടുക്കാൻ പ്രാപ്തിയുള്ള മൊബൈൽ ഫോണുകൾ അസംഖ്യം വിപണിയിലെത്തിയിട്ടും പിണറായി ടൗണിൽ നിന്ന് മമ്പറത്തേയ്ക്കുള്ള വഴിയിൽ പാണ്ട്യാലമുക്ക് എന്ന സ്ഥലത്തുള്ള പിണറായിയുടെ വീടിന്റെ പടം മാത്രം ആർക്കും കിട്ടിയില്ല.

കോടികൾ ചെലവിട്ടു നിർമിക്കുന്നു എന്നു ക്രൈം ഉടമ വിശേഷിപ്പിച്ച ഈ വീടിനെക്കുറിച്ചും ആദായ നികുതി വകുപ്പ് അന്വേഷിച്ചു. ആദായനികുതിവകുപ്പ് ഹൈക്കോടതിയിൽ സമർപ്പിച്ച സത്യവാങ്മൂലത്തിന്റെ പതിനാറാം ഖണ്ഡിക ഇങ്ങനെ:

> 1977 ൽ പണിത വീട് 11 ലക്ഷം രൂപ ചെലവിൽ പിണറായി പുതുക്കിയിട്ടുണ്ട്. പതിനൊന്നു ലക്ഷത്തിന്റെ വിശദവിവരം – 5.6 ലക്ഷം രൂപ എസ്.ബി.ഐയിൽ നിന്ന് പിണറായി വായ്പ എടുത്തു. ഭാര്യയുടെ പി എഫിൽ നിന്ന് 1.98 ലക്ഷം രൂപ. 2 ലക്ഷം രൂപ മകൾ വായ്പ എടുത്തു. 1.42 ലക്ഷവും ഇത് കൂടാതെ മകൾ നൽകി. പുതിയ വീട് പിണറായി പണിതിട്ടില്ലെന്നും നിലവിലുള്ള വീടിന്റെ ഒന്നാം നില പുതുക്കിയത് മാത്രമാണെന്നും അന്വേഷണത്തിൽ അറിയാൻ കഴിഞ്ഞു.

ഈ വീടിനെക്കുറിച്ച് ഉപജാപകർ പരത്തിയ കെട്ടുകഥ വിശ്വസിച്ച കുറേപ്പേർ സൗദി അറേബ്യയിൽ ജോലി ചെയ്യുന്ന ഒരു കുന്നംകുളം സ്വദേശിയുടെ മണിമാളികയുടെ ചിത്രത്തിന് തൊഴിലാളി വർഗനേതാവിന്റെ കൊച്ചു കുടിൽ എന്ന അടിക്കുറിപ്പു നൽകി പ്രചരിപ്പിക്കുകയും അറസ്റ്റിലാവുകയും ചെയ്ത സംഭവവും ഉണ്ടായി.

ഇതിനിടെ മലയാളത്തിലെ പത്രങ്ങൾക്കും ചാനലുകൾക്കും ബർമുഡാ ട്രയാംഗിളായ പിണറായിയിലെ പാണ്ട്യാലമുക്കിൽ ഒരു വനിതാ പത്രപ്രവർത്തക അതിസാഹസികമായി പറന്നിറങ്ങി. മൊബൈലിൽ വീടിന്റെ പടമെടുത്തു. ആ സാഹസികയുടെ പേര് അഹല്യ സൂര്യനാരായണൻ (എന്തെല്ലാം കള്ളപ്പേരുകൾ). പിണറായിയുടെ വീടു തേടാനുള്ള സാഹസികദൗത്യം അവരെ ഏൽപ്പിച്ചത് സാക്ഷാൽ ക്രൈം നന്ദകുമാർ. 2009 നവംബറിലെ ക്രൈമിൽ ഈ ദൗത്യ

ത്തിന്റെ ചടുലമായ വിവരണം പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിൽ നിന്നൊരു ഭാഗം ഉദ്ധരിക്കാം–

..വീടുകൾ കയറിയിറങ്ങി ഒടുവിൽ ഞാൻ അവിടെയെത്തി. സാക്ഷാൽ പിണറായി വിജയന്റെ വീടിനു മുന്നിൽ ഗേറ്റുകൾ അടച്ചിട്ടിരിക്കുകയാണ്. അകത്തെങ്ങും ആളനക്കമുള്ളതിന്റെ ഒരു ലക്ഷണവുമില്ല. പിന്നെ നാലുപാടും കണ്ണോടിച്ച് ഞാൻ മൊബൈൽ കാമറയെടുത്തു. നമ്പർ കുത്തി ഫോൺ ചെവിയിൽ വെച്ചു വിളിക്കുന്നതായി നടിച്ചെങ്കിലും വീടിന്റെ മുൻഭാഗം കിട്ടത്തക്കവിധം ഫോക്കസ് ശരിയാക്കി കാര്യം സാധിച്ചു. കുറേദൂരം പിന്നിട്ട് മൊബൈൽ ഫോണിന്റെ ഇമേജ് ഓപ്ഷൻ എടുത്തു ഫോട്ടോ നോക്കിയപ്പോഴാണ് ജീവൻ നേരേ വീണത്. പിണറായിയുടെ കൊട്ടാരത്തിന്റെ ചെറിയൊരു ഭാഗം മാത്രമേ കാമറയിൽ ലഭിച്ചുള്ളൂവെങ്കിലും അടക്കാനാവാത്ത സന്തോഷം തോന്നി.

തുടർന്നുള്ള അന്വേഷണത്തിൽ മറ്റു കാര്യങ്ങൾ കൂടി മനസിലാക്കാൻ സാധിച്ചു. പിണറായിയുടെ വീടിനു സ്ഥാപിച്ചിരിക്കുന്നത് പൂർണമായും റിമോട്ട് കൺട്രോളിൽ പ്രവർത്തിക്കുന്ന ഗേറ്റാണത്രേ! ഗേറ്റു മാത്രമല്ല, അകത്തെ വാതിലുകളെല്ലാം റിമോട്ടിൽ പ്രവർത്തിക്കുന്നവയാണ്. ഏറ്റവും വില കൂടിയ ടൈൽസ്, ഫർണിച്ചറുകൾ, അത്യന്താധുനിക സാമഗ്രികൾ എന്നിവയാൽ വീടിനു മുകൾഭാഗം സമ്പന്നമാണ്. ഗേറ്റു മുതൽ വീടിനു ഉൾഭാഗം വരെയുള്ള ഓരോ മുക്കും മൂലയും രഹസ്യകാമറകളുടെ നിരന്തര നിരീക്ഷണത്തിലുമാണ്.

എങ്ങനെയുണ്ട്? ഈ ക്രൈമിൽ അച്ചടിച്ച അതേ ഫോട്ടോ മുഖചിത്രമാക്കിയാണ് 2009 ഡിസംബറിലെ ജനശക്തി വാരിക (ലക്കം 157) പുറത്തിറങ്ങിയത്. 'ഒരേ തൂവൽ പക്ഷികൾ' എന്നത് വെറുമൊരു സിനിമാപ്പേരല്ല.

പിണറായിയുടെ വീടിനെപ്പറ്റിയുള്ള വിവാദങ്ങളുയർന്നപ്പോൾ വളരെ നിഷ്കളങ്കമായി വേറൊരു ചോദ്യമുയർന്നിരുന്നു. ഇത്രയ്ക്കൊക്കെ ആയ സ്ഥിതിയ്ക്ക് സ്വന്തം വീടിന്റെ ഫോട്ടോ പിണറായി തന്നെ എടുത്ത് ദേശാഭിമാനിയോ കൈരളി വഴിയോ പ്രസിദ്ധീകരിച്ചുകൂടേ എന്ന്. ഏതു ശുദ്ധാത്മാവിനും ശരിയെന്ന് തോന്നുന്ന സംശയമാണത്. എന്നാൽ അങ്ങനെ നിലയ്ക്കുന്ന പ്രചരണമല്ല ഇത് എന്ന് തിരിച്ചറിയേണ്ടതുണ്ട്. പ്രചരിപ്പിക്കപ്പെടുന്ന അപവാദങ്ങളുടെയൊക്കെ പുറകെ നടന്ന് അതിന്റെയൊക്കെ സത്യാവസ്ഥ തെളിയിക്കാൻ സമയവും ഊർജവും കളയേണ്ട കാര്യമില്ല. ഇത്തരം കാര്യങ്ങളെക്കുറിച്ച് പരാതിയുള്ളവർക്ക് സമീപിക്കാൻ കോടതിയും ആദായനികുതി വകുപ്പുമൊക്കെയുണ്ട്. പരാതി വന്നപ്പോൾ പിണറായി വിജയൻ സത്യവാങ്മൂലത്തിലൂടെ കാര്യങ്ങൾ വിശദീകരിക്കുകയും

അവർക്കു ബോധ്യപ്പെടുകയും ചെയ്തു.

വസ്തുത ബോധ്യപ്പെട്ടാലുടനെ സ്വിച്ചിട്ടതുപോലെ നിലയ്ക്കുന്ന ആരോപണങ്ങളായിരുന്നെങ്കിൽ വീടിനെ സംബന്ധിച്ചുയർന്ന ചോദ്യ ങ്ങൾക്ക് പിണറായി വിജയൻ തന്നെ മറുപടി പറഞ്ഞതോടെ അതവ സാനിക്കണമായിരുന്നു. 2005 ഒക്ടോബർ 30 ന്റെ മാതൃഭൂമി ആഴ്ചപ്പതി പ്പിൽ കമൽ റാം സജീവ് നടത്തിയ അഭിമുഖത്തിൽ പിണറായി വിജ യൻ വീടിനെ സംബന്ധിച്ച ചോദ്യത്തിന് വളരെ വ്യക്തമായ മറുപടി പറഞ്ഞിട്ടുണ്ട്. അതിവിടെ ഉദ്ധരിക്കാം:

> പിണറായിയുടെ പുതിയ വീടും വിവാദത്തിലായിരിക്കുകയാ ണല്ലോ?
>
> പുതിയ വീട് അല്ല. പഴയ വീട് ഒരു റിനവേഷൻ വരുത്തിയിട്ടുണ്ട്. പഴയ വീടിന് ഇപ്പോഴത്തെ സാഹചര്യങ്ങൾക്ക് അനുസരിച്ച് ഒരു മാറ്റം വരുത്തണമെന്നു വന്നതിനാലാണത്. കുടുംബപരമായി ത്തന്നെ വന്ന ഒരു തീരുമാനമാണത്. പഴയ തറ തന്നെ. പിണറാ യിയിലെ ഇപ്പോഴത്തെ വീട് ഞാൻ താമസം തുടങ്ങിയത് അടിയ ന്തരാവസ്ഥ കഴിഞ്ഞയുടനെയായിരുന്നു. ഇപ്പോൾ പ്രചാരണം അവിടെ ഭയങ്കരമായ വീട് നിർമ്മിച്ചിരിക്കുകയാണ് പിണറായി വിജ യൻ. ഞാനെടുത്ത വീട് (അന്നും ഒരു ലോൺ സംഘടിപ്പിച്ചായിരുന്നു വീടെടുത്തത്) വാർപ്പേ ആയിരുന്നില്ല. മച്ചുപോലും ഇട്ടിട്ടില്ലായിരു ന്നു. അകത്തുകയറി മുകളിലോട്ടു നോക്കിയാൽ ഓടു കാണും.
>
> പക്ഷേ, പിണറായിയുടെ വീടിനെ ഇഎംഎസ് വിമർശിച്ചിരുന്നില്ലേ?
>
> അതു പറയാം. ഇഎംഎസ് കണ്ണൂരിൽ ഒരു പരിപാടിയ്ക്കു വന്ന താണ്. പിന്നീട് പാട്യത്ത് ഒരു പരിപാടിയ്ക്ക് പോകാനുണ്ട്. അപ്പോൾ വീട്ടിൽ കൂടിയ സ്ഥിതിയ്ക്ക് ഉച്ചഭക്ഷണം വീട്ടിൽ നിന്നാ കാം. പുതിയ വീടല്ലേ. അങ്ങനെ ഇഎം വീട്ടിൽ വന്നു. ഭക്ഷണം കഴിഞ്ഞപ്പോൾ ഇയെമ്മിനൊന്നു മൂത്രമൊഴിക്കണം. എന്റെ വീട്ടിൽ അറ്റാച്ച്ഡ് ബാത്ത്റൂം ഇല്ല. തട്ടുതട്ടായുള്ള പറമ്പാണ്. മേലേ കേറി പ്പോകണം. മേലേ കേറിപ്പോകാൻ ഇഎമ്മിനു പറ്റില്ല. ഞാനും വിഷ മിച്ചു. ഇഎമ്മും വിഷമിച്ചു. അവസാനം വീടിന്റെ പിൻഭാഗത്ത് ഏർപ്പാടുണ്ടാക്കിക്കൊടുത്തു. അപ്പോൾ ഇഎം എന്നോടു പറഞ്ഞു. “എന്താ വിജയാ, ഇപ്പോൾ ആരെങ്കിലും ഇതുപോലൊരു വീടെ ടുക്കോ? ഒരു ബാത്ത്റൂം കൂടി അറ്റാച്ചു ചെയ്യേണ്ടേ. അങ്ങനെ യല്ലേ ഇപ്പോഴത്തെ വീടൊക്കെ”. പക്ഷേ, വന്ന പ്രചാരണം എന്താ? “ഇഎംഎസ്സാ വീടു കണ്ടു. ആശ്ചര്യപ്പെട്ടുപോയി. വിജയനോടു തന്നെ ചോദിച്ചു. എന്താ വിജയാ ഇത്. ഇങ്ങനെയൊരു വീടിപ്പോൾ ആരെങ്കിലുമെടുക്കുമോ? പ്രത്യേകിച്ചും ഒരു പാർട്ടി പ്രവർത്തകൻ. ഇതായിരുന്നു പ്രചാരണം.

ആ വീട്ടിൽ അറ്റാച്ച്ഡ് ബാത്ത്റൂം വരുന്നത്, അമ്മയൊരു ദിവസം മേലേ പോയിട്ട് കക്കൂസിൽ ഇരുന്നിട്ട് എഴുന്നേറ്റു പോരാൻ പറ്റാണ്ടായി. ഞാനെടുത്തുകൊണ്ടു പോരേണ്ടി വന്നു. പിന്നെ അമ്മയ്ക്ക് ബാത്ത്റൂമിൽ പോകാൻ പറ്റാത്ത അവസ്ഥ വന്നപ്പോൾ ഉണ്ടാക്കിയതാണ് അറ്റാച്ച്ഡ് ബാത്ത്റൂം. സാധാരണയിൽ സാധാരണയായ വീടാണത്. അതിനെപ്പറ്റി ഭയങ്കര വീടാണെന്ന് ധരിച്ചു വെച്ചവരാണ് ഈ പ്രചരണത്തിന്റെ ഭാഗമായിട്ടുള്ളത്.

ഇപ്പോഴത്തെ പൊതുകാര്യങ്ങൾ വെച്ച് കുറച്ചുകൂടി സൗകര്യം വേണമെന്നുണ്ടായിരുന്നു. തറ അങ്ങനെതന്നെ നിർത്തി. ആളുകളൊക്കെ വന്നാൽ ഇരിക്കാൻ പാകത്തിൽ ഓഫീസ് മുറിയും കോലായും കൂടി വീതി കൂട്ടി. അകത്തോട്ടു നേരെ ഇപ്പറയുന്ന മച്ച് വാർപ്പാക്കി. മുൻഭാഗത്ത് ഏണിപ്പടിയുടെ ഭാഗം അൽപ്പം കൂടി നീളം കൂട്ടി. ഇത്രയേ ഉണ്ടായിട്ടുള്ളൂ. അതിനു ഞാനൊരു ലോണെടുത്തു. അതുകൊണ്ടു തീരും എന്നായിരുന്നു എന്റെ കണക്കുകൂട്ടൽ. അതുകൊണ്ടു തീരില്ല എന്നായപ്പോൾ മകളുടെ പേരിൽ ഒന്നു കൂടിയെടുത്തു. ഇപ്പോൾ അതുംകൊണ്ടും തീരാതായപ്പോൾ വൈഫിന്റെ പിഎഫിൽ നിന്നും ലോണെടുത്തു. ഞാനെന്റെ മനസാക്ഷിയോടെ എപ്പോഴും ഉത്തരം പറയാറുള്ളൂ. അതിനും ഒരു ഘട്ടത്തിലും ആരുടെ മുന്നിലും തലകുനിക്കില്ല എന്ന ഉറപ്പ് എനിക്കുണ്ട്. ആർക്കും എന്നെ തലകുനിപ്പിക്കാനും കഴിയില്ല.

ഇതിനപ്പുറം എങ്ങനെയാണ് ഇക്കാര്യം വിശദീകരിക്കേണ്ടത? 2005 ൽ മാതൃഭൂമി വാരികയോട് പറഞ്ഞ കാര്യങ്ങൾ തന്നെയാണ് ആദായനികുതി വകുപ്പിന് നൽകിയ സത്യവാങ്മൂലത്തിലും പിണറായി പറഞ്ഞത്. ഒന്നും മാറ്റിപ്പറഞ്ഞിട്ടില്ല. അവരുടെ അന്വേഷണത്തിലും മറിച്ചൊന്നും വെളിപ്പെട്ടുമില്ല. പക്ഷേ, പിന്നെയും വീടിനെക്കുറിച്ചുള്ള നിഗൂഢത പ്രചരിപ്പിക്കപ്പെട്ടു. ഈ അഭിമുഖം പ്രസിദ്ധീകരിച്ചതിനു ശേഷവും വീടിനെ സംബന്ധിച്ച് എത്രയോ ആരോപണങ്ങളുണ്ടായി. വീടിനെക്കുറിച്ച് തങ്ങളുടെ വാരികയിൽ പിണറായി പറഞ്ഞ കാര്യങ്ങൾ ശരിയാണോ എന്നന്വേഷിക്കാൻ ഒരു ഫോട്ടോഗ്രാഫറെ മാതൃഭൂമിയ്ക്കു തന്നെ നിയോഗിക്കാമായിരുന്നു. ഈ അഭിമുഖം പ്രസിദ്ധീകരിച്ചതിനു മുമ്പും ശേഷവും എണ്ണമറ്റ അപവാദങ്ങൾ പിണറായി വിജയനെതിരെ നിർമ്മിച്ചു പ്രസിദ്ധീകരിച്ച മാതൃഭൂമിയ്ക്ക് ഇതും കൂടി അന്വേഷിക്കാമായിരുന്നു. സത്യസന്ധമായ മാധ്യമപ്രവർത്തനമാണ് മാതൃഭൂമി നടത്തുന്നതെങ്കിൽ തങ്ങളോട് പിണറായി വെളിപ്പെടുത്തിയ കാര്യങ്ങൾ ശരിയാണ് എന്ന് തെളിവുസഹിതം പ്രസിദ്ധീകരിക്കാമായിരുന്നു. മാതൃഭൂമിയിലെ ചിലർ തന്നെ ചെല്ലും ചെലവും കൊടുത്തു വളർത്തുന്ന ക്രൈം നന്ദകുമാർ പ്രചരിപ്പിക്കുന്ന നുണകളെ പൊളിക്കാൻ ആ പത്രം മുതിരുമെന്നു വിഡ്ഢികൾക്കു പോലും കരുതാനാവില്ല.

## ഒരു തെളിവുമില്ലാതെ പറന്നു കളിച്ച ആരോപണങ്ങൾ

2007 ഡിസംബർ 27 ന് ആദായ നികുതി വകുപ്പ് അഡീഷണൽ ഡയറക്ടർ സമർപ്പിച്ച സത്യവാങ്മൂലത്തിൽ രസകരമായ ഒരു വസ്തുത വെളിപ്പെടുത്തിയിട്ടുണ്ട്. പിണറായിയുടെ ആഡംബര വീട് സംബന്ധിച്ച ആരോപണങ്ങൾ കൃത്യമല്ലെന്നും കൂടുതൽ വിശദാംശങ്ങൾ ആവശ്യപ്പെട്ട് 15-05-2007 ൽ പരാതിക്കാരന് കത്തു നൽകിയെന്നും ആ കത്തിനോട് ഇതുവരെ പ്രതികരിച്ചില്ലെന്നുമാണ് ആ വിവരം.

കേരള ഹൈക്കോടതിയിൽ കൊടുത്ത ഹർജിയിലെ ആരോപണം സംബന്ധിച്ച് കൂടുതൽ വിവരം ആരാഞ്ഞിട്ട് ഒരു വിവരവും നൽകാൻ പരാതിക്കാരൻ തയ്യാറായില്ല. പരാതിയുടെ വാർത്തയ്ക്ക് പ്രാധാന്യം കിട്ടണമെന്നേയുള്ളൂ. തെളിയിക്കണമെന്ന വാശിയൊന്നും ക്രൈം ഉടമയ്ക്കില്ല.

ലാവ്‌ലിൻ കേസിൽ കൊടുത്ത ഹർജിയിലെ ആരോപണത്തിന്റെ കാര്യത്തിലും ഇതുതന്നെയായിരുന്നു സ്ഥിതി. തന്റെ കൈവശം തെളിവൊന്നുമില്ലെന്ന് വളരെ സത്യസന്ധമായി അദ്ദേഹം സി ബി ഐയോട് സമ്മതിച്ചു. 2008 ഡിസംബർ 5 നാണ് സി ബി ഐയ്ക്കു മുമ്പാകെ ക്രൈം നന്ദകുമാർ മൊഴി നൽകാനെത്തിയത്. പറയാനുള്ളതൊക്കെ പറഞ്ഞു കഴിഞ്ഞ് അദ്ദേഹം ഇതും കൂടി പറഞ്ഞു. Being specifically asked, I say that, I dont have any evidence with me to point forwards the said allegations. ഈ മൊഴി സിബിഐ രേഖപ്പെടുത്തി സൂക്ഷിച്ചിട്ടുണ്ട്.

തന്റെ കൈയിൽ ഒരു തെളിവുമില്ല എന്നു തുറന്നു പറഞ്ഞുകൊണ്ടാണ് കേരളം കണ്ട ഏറ്റവും വലിയ വ്യക്തിഹത്യയ്ക്ക് ക്രൈം നന്ദകുമാർ തുനിഞ്ഞിറങ്ങിയത്. തെളിവുകളൊന്നുമില്ല എന്ന് സി ബി ഐയ്ക്ക് മൊഴി നൽകിയിരിക്കെയാണ് വിലപ്പെട്ടതും നിർണായകവുമായ തെളിവുകൾ സി ബി ഐയ്ക്ക് കൈമാറിക്കൊണ്ടിരിക്കുകയാണ് എന്ന് നന്ദകുമാർ പത്രസമ്മേളനങ്ങളിൽ പ്രഖ്യാപിച്ചതും, അക്കാര്യം മുഖ്യധാരാ മാധ്യമങ്ങൾ വലിയ തലക്കെട്ടുകളിൽ വാർത്തയാക്കിയതും.

അതേ ആരോപണങ്ങൾ തന്നെയാണ് ഇയാൾ ദീപക്കുമാറിനെക്കൊണ്ടും പറയിപ്പിച്ചത്. ഇതൊരു വല്ലാത്ത പ്രതിഭാസമാണ്. തെളിവുകളൊന്നും തന്റെ കൈയിലില്ല എന്ന് ഏറ്റു പറഞ്ഞുകൊണ്ടുതന്നെ ഒരാൾ സി ബി ഐ പോലൊരു അന്വേഷണസംഘത്തിനു മുമ്പാകെ കുറേ ആരോപണങ്ങൾ ഉന്നയിക്കുന്നു. രണ്ടോ മൂന്നോ കൊല്ലത്തെ അന്വേഷണത്തിനു ശേഷം ആരോപണങ്ങൾക്കൊന്നും ഒരു തെളിവുമില്ലെന്ന് സി ബി ഐ പ്രഖ്യാപിക്കുന്നു. കൃത്യമായ ഇടവേളകളിൽ മാധ്യമങ്ങൾ പരിഹാസ്യമായി ആഘോഷിച്ച ഒരനുഷ്ഠാനകലയായിരുന്നു ലാവ്‌ലിൻ കേസെന്ന് ചരിത്രം ഓർത്തുവെയ്ക്കും.

ഇതുതന്നെയാണ് കവിയൂർ കിളിരൂർ കേസുകളുടെ അനുഭവവും. സി പി ഐ (എം) നേതാക്കളെയും അവരുടെ മക്കളെയും കഥാപാത്രങ്ങളാക്കി പ്രചരിപ്പിച്ച കഥകളിലും സത്യം കണ്ടെത്താൻ സി ബി ഐയ്ക്കു കഴിഞ്ഞില്ല. അവയൊക്കെയും പൊളിഞ്ഞു.

# 5

# ആദ്യം കൈക്കൂലിയ്ക്കു സാക്ഷി... പിന്നെ കൊലപാതകത്തിനും!

**ലാ**വ്‌ലിൻ കരാറിന്റെ മറവിൽ പിണറായി വിജയൻ സാമ്പത്തിക അഴിമതി നടത്തിയെന്ന ആരോപണം സി ബി ഐയുടെ ആദ്യ അന്വേഷണ റിപ്പോർട്ടു തന്നെ തള്ളിക്കളഞ്ഞതോടെ, പണം വാങ്ങിയത് നേരിൽ കണ്ടു എന്നു വിളിച്ചു പറയാൻ ഒരു വാടകനാവ് അനിവാര്യമായി. അഭിഭാഷകന്റെ കേസ് ഡയറി എന്ന സിനിമയിൽ കൊലപാതകം നേരിട്ടു കാണുന്ന ഒരു 'പെക്യൂലിയർ ഐ വിറ്റ്നസിനെ' സൃഷ്ടിക്കുന്ന അഭിഭാഷക കൗശലം ചിത്രീകരിച്ചിട്ടുണ്ട്. തേങ്ങാ മോഷണത്തിനിടെ തെങ്ങിന്റെ മണ്ടയിലിരിക്കുമ്പോൾ താൻ കൊലപാതകം കണ്ടു എന്നാണ് ഈ 'ഐ വിറ്റ്നസ്' കോടതിയിൽ പറഞ്ഞത്. അതുപോലെ പിണറായി വിജയനെതിരെ ഇരുളിൽ നിന്നൊരു 'ഐ വിറ്റ്നസ്' പൊടുന്നനെ രംഗ പ്രവേശം ചെയ്തു. അയാളാണ് ദീപക്കുമാർ.

ക്രൈം നന്ദകുമാർ തന്നെയാണ് ഈ 'ഐ വിറ്റ്നസിന്റെ'യും സൃഷ്ടാവ്. ആദ്യം ക്രൈം അച്ചടിക്കുന്നു. അത് തെളിവാക്കി ക്രൈം 'പത്രാധിപർ' കോടതിയിൽ ഹർജി നൽകുന്നു. തുടർന്ന് ആ ആരോപണങ്ങൾ എല്ലാ മാധ്യമങ്ങളിലും പ്രത്യക്ഷപ്പെടുന്നു. ഇതായിരുന്നല്ലോ ലാവ്‌ലിൻ അപവാദ പ്രചരണത്തിന്റെ രീതിശാസ്ത്രം. ദീപക്കുമാറിന്റെ വരവിലും അതിനു മാറ്റമുണ്ടായില്ല.

ദീപക്കുമാറിന്റെ വരവും ഇതുപോലെ തന്നെയായിരുന്നു. ആദ്യം ക്രൈം. പിന്നെ സി ബി ഐ, അതുവഴി കോടതി.. അങ്ങനെ മാധ്യമങ്ങളിലേയ്ക്ക്... 2010 ഏപ്രിൽ 10 ന് ക്രൈം ഓൺലൈനിൽ പ്രത്യക്ഷപ്പെട്ട ഒരു വാർത്തയിലെ പരാമർശങ്ങൾ കാണുക:

> ദിലീപ് രാഹുലനൊപ്പം എസ്എൻസി ലാവ്‌ലിൻ കമ്പനിയിൽ 15 വർഷം ജോലി ചെയ്ത ദീപക് കുമാർ എന്ന മലയാളിയെയും

> ചോദ്യം ചെയ്തിട്ടില്ല. പിണറായി വിജയനുമായി എസ്എൻസി ലാവ്‌ലിൻ കമ്പനി നടത്തിയ എല്ലാ സാമ്പത്തിക ഇടപാടുകളെക്കുറിച്ചും ദീപക് കുമാറിന് നേരിട്ട് അറിയാം എന്നുമാത്രമല്ല ചില സാമ്പത്തിക ഇടപാടിൽ ദൃക്സാക്ഷിയുമാണ്. പിണറായി വിജയൻ പണം കൈപ്പറ്റുന്നതിന് ഈ ദീപക് കുമാർ നേരിട്ട് സാക്ഷിയാണ്. പിണറായി വിജയൻ ലാവ്‌ലിൻ ഇടപാടിൽ നടത്തിയ ക്രമക്കേടുകളെ സംബന്ധിച്ച തെളിവുകളും രേഖകളും ദീപക് കുമാർ 4 ദിവസം മുമ്പ് സി ബി ഐ എസ് പി മുരുകേഷിന് ചെന്നൈയിൽ നൽകിയിട്ടുണ്ട്. ചെന്നൈ സെറ്റിൽഡ് മലയാളി ആണ് ദീപക് കുമാർ. 60 പേജുകൾ ഉള്ള സത്യവാങ്മൂലവും 140 പേജുകൾ ഉള്ള മറ്റ് രേഖകളുമാണ് ദീപക് കുമാർ സി ബി ഐ എസ് പി മുരുകേഷിന്റെ മുന്നിൽ ഹാജരാക്കിയിരിക്കുന്നത്. തന്റെ ജീവൻ അപകടത്തിൽ ആണെന്നും സംരക്ഷണം നൽകണമെന്നും ആവശ്യപ്പെട്ട് ഹൈക്കോടതിയെ സമീപിക്കാൻ ഒരുങ്ങുകയാണ് ദീപക് കുമാർ.

ലാവ്‌ലിൻ കേസിൽ ഒരാൾ 60 പേജുള്ള സത്യവാങ്മൂലവും 140 പേജുകളുള്ള മറ്റു തെളിവുകളും സി ബി ഐയ്ക്കു സമർപ്പിച്ച വാർത്ത 2010 ഏപ്രിൽ 22ലെ പത്രങ്ങൾ വഴി ജനമറിഞ്ഞു. ഇങ്ങനെയൊരു പരാതി കിട്ടിയിട്ടുണ്ടെന്ന് സി ബി ഐ സ്പെഷ്യൽ പ്രോസിക്യൂട്ടർ കോടതിയെ ധരിപ്പിച്ചു. ദീപക് കുമാറിന്റെ പരാതി പരിശോധിക്കും – സി ബി ഐ എന്ന തലക്കെട്ടിലാണ് *മാതൃഭൂമി*യിലെ വാർത്ത. ആ വാർത്തയിൽ ഇങ്ങനെ പറയുന്നു:

> ലാവ്‌ലിൻ കരാറിൽ പിണറായി വിജയൻ കോടികൾ കോഴ വാങ്ങുന്നത് താൻ നേരിൽ കണ്ടിട്ടുണ്ടെന്നാണ് ദീപക് കുമാർ സി ബി ഐയെ അറിയിച്ചിട്ടുള്ളത്. സി ബി ഐയുടെ ചെന്നൈ ഓഫീസിൽ ഇതു സംബന്ധിച്ച് അദ്ദേഹം പരാതിയും തുടർന്ന് മൊഴിയും നൽകിയിട്ടുണ്ട്. ചില പരാതികൾ പൂർണമല്ല. മറ്റു ചില പരാതികൾ കേട്ടറിവിന്റെ രീതിയിലുള്ളതാണ്. എന്നാൽ കൂടുതൽ വ്യക്തതയുള്ള വിവരങ്ങൾ ലഭിച്ചാൽ അവ തീർച്ചയായും സി ബി ഐ അന്വേഷിക്കുമെന്ന് പ്രോസിക്യൂട്ടർ ബോധിപ്പിച്ചു.

"കൂടുതൽ വ്യക്തതയുള്ള വിവരങ്ങൾ ലഭിച്ചാൽ അവ തീർച്ചയായും സി ബി ഐ അന്വേഷിക്കും" എന്നു പറഞ്ഞാൽ പച്ചമലയാളത്തിൽ ഒരർഥമേയുള്ളൂ. 60 പേജ് സത്യവാങ്മൂലത്തിലും 140 പേജ് മറ്റു തെളിവുകളിലും വ്യക്തതയൊന്നുമില്ല. പത്രം തന്നെ പറയുന്നത്, ചില പരാതികൾ പൂർണമല്ലെന്നും മറ്റുചില പരാതികൾ കേട്ടറിവിന്റെ രീതിയിലുള്ളതുമെന്നാണ്. ആറ്റിക്കുറുക്കിയാൽ 60 പ്ലസ് 140 സമം 200 പേജും സ്വാഹ. പക്ഷേ, അതു തുറന്നു പറയാനുള്ള സ്വാതന്ത്ര്യം *മാതൃഭൂമി*യ്ക്കില്ലല്ലോ.

**എലമെന്ററി... എന്റെ പ്രിയപ്പെട്ട വാട്സൺ...**

"അന്വേഷിക്കും" എന്ന് സി ബി ഐ പ്രോസിക്യൂട്ടർ ബോധിപ്പിച്ച സ്ഥിതിക്ക് അന്വേഷണം നടക്കുന്ന വിവരം വായനക്കാരെ അറിയിക്കുക തന്നെ വേണം. 2010 മെയ് 18ന് *മാതൃഭൂമി*യുടെ ചെന്നൈ ലേഖകൻ പേരു വെച്ച് രംഗത്തിറങ്ങി. വാർത്തയുടെ തലക്കെട്ട് – സി ബി ഐ സാഹചര്യ ത്തെളിവുകൾ ശേഖരിക്കുന്നു. ഷെർലക് ഹോംസിനെ ധ്യാനിച്ച് അദ്ദേഹം മനസിൽ പറഞ്ഞു. 'എലമെന്ററി... എന്റെ പ്രിയപ്പെട്ട വാട്സൺ...' ശേഷം എഴുതിത്തുടങ്ങി:

> എസ്എൻസി ലാവ്‌ലിൻ കേസിൽ സാഹചര്യത്തെളിവുകൾ ശേഖരിക്കുന്നതിന് സി ബി ഐ ശ്രമം തുടങ്ങിയതായറിയുന്നു. തിരുവനന്തപുരം സ്വദേശിയും ചെന്നൈയിൽ വ്യവസായിയുമായ ദീപക് കുമാർ നൽകിയ മൊഴിയുടെയും രേഖകളുടെയും അടിസ്ഥാനത്തിലാണ് സി ബി ഐ ഈ കേസിൽ അന്വേഷണം പുതുവഴികളിലൂടെ കൊണ്ടുപോകുന്നത്. ഇക്കഴിഞ്ഞ ദിവസങ്ങളിൽ സി ബി ഐ ഉദ്യോഗസ്ഥർ ദീപക്കുമായി ബന്ധപ്പെട്ട് ചില സംഭവങ്ങളുടെ വിശദാംശങ്ങൾ തേടിയിരുന്നു. എസ്എൻസി ലാവ്‌ലിനും കെ എസ് ഇ ബിയും തമ്മിലുണ്ടാക്കിയ കരാറിനു പിറകിൽ പ്രവർത്തിച്ച മുഖ്യവ്യക്തിയെന്ന് ആരോപിക്കപ്പെടുന്ന ദിലീപ് രാഹുലനും കേസിലെ പ്രതികളും തമ്മിലുള്ള അടുപ്പത്തിന്റെ നിർണായക വിവരങ്ങൾ ദീപക് സി ബി ഐക്ക് നൽകിയതായാണ് വിവരം.

ലേഖകന് ലഭിച്ച രഹസ്യവിവരം അനുസരിച്ച് അന്വേഷണം 'പുതുവഴി'യേ പുരോഗമിക്കുകയായിരുന്നു. ദിലീപ് രാഹുലനും കേസിലെ പ്രതികളും തമ്മിലുള്ള അടുപ്പത്തിന്റെ നിർണായക വിവരങ്ങളാണത്രേ ദീപക് സി ബി ഐയ്ക്ക് നൽകിയത്. ഇതാ 'നിർണായക' വിവരം:

> ഏറ്റവും പ്രധാനപ്പെട്ട രാഷ്ട്രീയനേതാക്കൾക്ക് ദിലീപ് രാഹുലൻ നേരിട്ടുതന്നെയാണ് പണം കൈമാറിയിരുന്നതെന്നും ദിലീപിന്റെ ദുബായിലുള്ള കമ്പനിയിൽ ജോലിനോക്കുന്ന ഒരു സ്ത്രീയുടെ കൊല്ലത്തുള്ള വീട് കേന്ദ്രീകരിച്ചായിരുന്നു പല പണമിടപാടുകളും ആസൂത്രണം ചെയ്തിരുന്നതെന്നും സി ബി ഐക്ക് വിവരം ലഭിച്ചിട്ടുണ്ട്.

ഇതേ വാചകങ്ങൾ *ക്രൈം* നന്ദകുമാർ നേരത്തെ സി ബി ഐയോടു പറഞ്ഞിട്ടുണ്ട്. 2009 ജൂൺ 11നാണല്ലോ പിണറായി വിജയന് സിബിഐ കുറ്റപത്രം നൽകിയത്. താൻ പ്രചരിപ്പിച്ച ആരോപണങ്ങളൊന്നും ഈ കുറ്റപത്രത്തിൽ ഇടംനേടിയില്ല എന്നു കണ്ട *ക്രൈം* ഉടമ 2009 സെപ്തംബർ 5 ന് സി ബി ഐയുടെ ചെന്നൈ ഓഫീസിലേയ്ക്ക് ഒരു കത്തയച്ചു. ആ കത്ത് *ക്രൈം* ഓൺലൈനിൽ പ്രസിദ്ധീകരിക്കുകയും ചെയ്തു. ആ കത്തിലെ അഞ്ചാമത്തെ പോയിന്റ് ഇതായിരുന്നു.

> 5. Dileep Rahulan had paid a huge amount to Pinarayi Vijayan at various locations including Kannur in Kerala. He had used various NRI bank accounts to withdraw money. For instance; he had used the bank account of Beena Abraham, who is Dileep Rahulan's girl friend. They were classmates and are now working together in Dubai.

*ക്രൈം* നന്ദകുമാർ നിർമിക്കുന്ന ലാവ്‌ലിൻ അപവാദങ്ങൾ തന്നെയാണ് മുഖ്യധാരാ മാധ്യമങ്ങൾ ഏറ്റെടുക്കുന്നത് എന്നു അസന്ദിഗ്ധമായി ഒരിക്കൽക്കൂടി തെളിയുന്നു.

'നിർണായകവിവരങ്ങൾ' എന്ന ടിപ്പണിയോടെ *മാതൃഭൂമി* അന്വേഷിച്ചറിഞ്ഞ് റിപ്പോർട്ടു ചെയ്ത ഈ വിവരങ്ങളെക്കുറിച്ചാണ് 'ഒരു തെളിവുമില്ലാത്ത ആരോപണങ്ങൾ' എന്ന് സി ബി ഐ തുടരന്വേഷണ റിപ്പോർട്ടിൽ വിശദീകരിച്ചത്. അതോടെ *മാതൃഭൂമി* ലേഖകൻ കൊട്ടിഗ്ഘോഷിച്ച 'നിർണായക വിവര'ത്തിന്റെ അടപ്പു തെറിച്ചു.

നുണയ്ക്കു മീതെ വിശ്വാസ്യതയുടെ കരിമ്പടം പുതയ്ക്കുന്നതിന് അപവാദങ്ങളുടെ നിരന്തരമായ ആവർത്തനം അനിവാര്യമാണ്. എത്രയോ തവണ ആവർത്തിച്ചാണ് 'വരദാചാരിയുടെ തലപരിശോധനക്കഥ'യ്ക്ക് *മനോരമ* വിശ്വാസ്യതയുണ്ടാക്കിയത്. ദീപക് കുമാറിന്റെ വിശ്വാസ്യത അരക്കിട്ടുറപ്പിക്കാനുള്ള നിയോഗം *മാതൃഭൂമി*യുടെ ചെന്നൈ ലേഖകനാണ് ഏറ്റെടുത്തത്. അപവാദപ്രചരണത്തിന്റെ കാര്യത്തിലും *മനോരമ*യോടു ഇഞ്ചോടിഞ്ചു മത്സരമാണ് *മാതൃഭൂമി* കാഴ്ചവയ്ക്കുന്നത്. അവർക്ക് വരദാചാരിയെങ്കിൽ ഞങ്ങൾക്ക് 'ദീപക് കുമാർ'. 'യഥാർഥ പത്രം' അങ്ങനെയൊക്കെയാണ് 'ശക്തി' തെളിയിക്കുന്നത്. തൊട്ടുമുകളിൽ ഉദ്ധരിച്ച റിപ്പോർട്ട് പ്രത്യക്ഷപ്പെട്ട് കൃത്യം മൂന്നാം നാൾ ദീപക് കുമാറിന്റെ അഭിമുഖം *മാതൃഭൂമി*യിൽ പ്രത്യക്ഷപ്പെട്ടു (2010 ഏപ്രിൽ 25). അഭിമുഖം നടത്തിയതോ, ഷെർലക് ഹോംസിന്റെ ആരാധകനായ അതേ ചെന്നൈ ലേഖകൻ.

'ലക്ഷ്യം പൊയ്മുഖം തുറന്നു കാട്ടൽ' എന്ന തലക്കെട്ടു വിരിച്ച് *മാതൃഭൂമി* ദീപക് കുമാറിനെ പൊതുദർശനത്തിന് കിടത്തി. അഭിമുഖത്തിൽ നിന്ന്:

> ആദർശം അടിത്തറയാക്കിയ ഒരു പ്രസ്ഥാനത്തിന്റെ നേതാക്കൾ ജനങ്ങളെയും സമൂഹത്തെയും വഞ്ചിക്കുമ്പോൾ അവരുടെ പൊയ്മുഖങ്ങൾ തുറന്നുകാട്ടേണ്ടതുണ്ട് - ലാവ്‌ലിൻ കേസിൽ സി ബി ഐ ക്ക് കൂടുതൽ രേഖകൾ കൈമാറിയ തിരുവനന്തപുരം സ്വദേശിയും ചെന്നൈയിൽ വ്യവസായിയുമായ ദീപക് കുമാർ *മാതൃഭൂമി*യോട് പറഞ്ഞു.

അവിടം കൊണ്ടും ലേഖകൻ നിർത്തിയില്ല. അദ്ദേഹം ദീപക് കുമാ

റിനെ ഇങ്ങനെ വായനക്കാർക്കു പരിചയപ്പെടുത്തുക കൂടി ചെയ്തു.

"കഴിഞ്ഞ ഏപ്രിൽ ആദ്യമാണ് ദീപക് 60 പേജ് വരുന്ന രേഖകൾ സി ബി ഐക്ക് കൈമാറിയത്. ശരിയായ ദിശയിൽ അന്വേഷണം മുന്നേറിയാൽ ലാവ്‌ലിൻ കേസിലെ പ്രതികൾക്ക് ശിക്ഷ കിട്ടുമെന്നുറപ്പാണ്. അതിനുള്ള തെളിവുകൾ സി ബി ഐക്ക് മുന്നിലുണ്ട്".

അറുപതു പേജ് രേഖ, ശരിയായ രീതിയിലെ അന്വേഷണം, പ്രതികൾക്കു ശിക്ഷ കിട്ടുമെന്ന ഉറപ്പ്. *ക്രൈമി*ൽ നിന്ന് നേരിട്ടു പകർത്തിയ വാചകങ്ങൾ. പക്ഷേ, ഇതൊക്കെ ചെയ്തിട്ടും സംഗതി കത്തിപ്പിടിച്ചില്ല. എവിടെയോ എന്തോ ഒരു കുറവ് ദൃശ്യമായിരുന്നു. കോൺഗ്രസ്, ബിജെപി, പി സി ജോർജുമാരുടെ ലാവലിൻ പത്രസമ്മേളനങ്ങൾ പതിയെ നിലച്ചു. പൊട്ടു കുത്തി, പുടവ ചാർത്തി, ചാന്തു തൊട്ട് കരിവളയണിയിച്ച് *ക്രൈം* നന്ദകുമാർ എഴുന്നെള്ളിച്ച 'ദൃക്‌സാക്ഷി'ക്ക് സി പി എമ്മിന്റെ പ്രഖ്യാപിത രാഷ്ട്രീയ എതിരാളികളെപ്പോലും വശീകരിക്കാനായില്ല. എങ്ങും ഒരു ശ്മശാന മന്ദത.

### എന്നാലിതാ പിടിച്ചോ ഒരു 'അറുകൊലപാതകം'!

അതു തിരിച്ചറിഞ്ഞിട്ടാവണം, സാക്ഷാൽ 'ദൃക്‌സാക്ഷി' ചാനലുകളിലേയ്ക്ക് നേരിട്ടെഴുന്നെള്ളാൻ തീരുമാനിച്ചത്. *ഏഷ്യാനെറ്റ്, ഇന്ത്യാവിഷൻ, മനോരമ* ചാനലുകളുടെ പ്രൈം ടൈം 2010 നവംബർ 11ന് ദൃക്‌സാക്ഷി അപഹരിച്ചു. എരിവും പുളിയുമുള്ള ഒരു വരവായിരുന്നു അത്. പിണറായി വിജയൻ കൈക്കൂലി വാങ്ങുന്നത് നേരിട്ടു കണ്ടു എന്നു പറഞ്ഞിട്ടും തന്നെ ഏറ്റെടുത്തു കൊണ്ടാടാത്ത സി പി എം വിരുദ്ധർക്കു നേരെ അദ്ദേഹം തുറുപ്പു ഗുലാൻ കറക്കിയെറിഞ്ഞു. ലാവ്‌ലിൻ ഇടപാടുമായി ബന്ധപ്പെട്ട് നടന്ന കൊലപാതകത്തിനും താൻ സാക്ഷിയാണത്രേ! ചാനലുകളായ ചാനലുകൾ ഈ കൊലപാതകകഥ ഏറ്റു വാങ്ങി. സ്ക്രീനിന്റെ പകുതിയോളം വലിപ്പത്തിൽ 'ബ്രേക്കിംഗ് ന്യൂസ്' പിറന്നു. സംഗതി ജഗപൊഗയായി.

ലാവ്‌ലിൻ സംബന്ധിച്ച ടെലിവിഷൻ ചർച്ചയ്ക്കു ചെല്ലുന്ന സി പി ഐ എം നേതാക്കളെ പല്ലും നഖവും ശേഷിക്കാതെ തിന്നുതീർക്കുന്നവരാണ് ടെലിവിഷൻ ചാനലുകളിലെ പല വാർത്താ അവതാരകരും. അവരുടെ മുന്നിലാണ് ദീപക് കുമാർ ഒരു കൊലപാതക കഥ മൊഴിഞ്ഞത്. നേരത്തെ 60 പേജ് സത്യവാങ്മൂലവും 140 പേജ് മറ്റു തെളിവും സി ബി ഐയ്ക്ക് സമർപ്പിച്ച ദൃക്‌സാക്ഷിയാണ് അതിലൊന്നും പറയാത്ത കൊലപാതകക്കഥയുമായി ചാനൽ നിരങ്ങാനെത്തിയത്. മറ്റേ ഇരുനൂറു പേജു തെളിവുകളുടെ കൂട്ടത്തിൽ ഈ കൊലപാതകകഥ എന്തുകൊണ്ട് പറഞ്ഞില്ല എന്ന് 'ബഹുമാനപ്പെട്ട സാക്ഷി'യോടു ചോദ്യം ഒഴിച്ചു മറ്റെല്ലാം ചാനൽ ശിങ്കങ്ങൾ ചോദിച്ചു. മർമ്മപ്രധാനമായ ഈ ചോദ്യം ഒഴിവാക്കുന്നതിൽ അവർ തമ്മിൽ ഒരു മത്സരവുമില്ലായിരുന്നു. ഒരു മനസോടെ എല്ലാവരും ഒറ്റക്കെട്ടായി. 2010 ഏപ്രിലിൽ നടത്തിയ

അരങ്ങേറ്റം കഴിഞ്ഞ് എട്ടു മാസങ്ങൾക്കു ശേഷം കൈക്കൂലിയുടെ ദൃക്സാക്ഷി, കൊലപാതകത്തിന്റെയും ദൃക്സാക്ഷിയാകുന്ന മാജിക് ഏത് അക്കാദമിയാണ് പരിശീലിപ്പിച്ചത് എന്നും ആരും ചോദിച്ചില്ല. പിണറായി വിജയൻ നടത്തിയ കൊലപാതകം വിശദീകരിക്കുന്നതിനിടെ ചോദ്യം ചോദിച്ച് ബുദ്ധിമുട്ടിച്ചാൽ നിഷ്പക്ഷതയ്ക്കു ഭംഗം വന്നാലോ!

ഈ കൊലപാതകക്കഥ *മാതൃഭൂമി* ഇങ്ങനെ റിപ്പോർട്ടു ചെയ്തു. വാർത്തയുടെ തലക്കെട്ട് ലാവ്‌ലിൻ: കൂടുതൽ തെളിവു നൽകാമെന്നു ദീപക് കുമാർ (2010 നവംബർ 12) വാർത്ത ഇങ്ങനെ,

> എസ് എൻ സി ലാവ്‌ലിൻ കരാറുമായി ബന്ധപ്പെട്ട് കാനഡയിലേക്ക് പോയിരുന്ന വൈദ്യുതി വകുപ്പിലെ ഉന്നത ഉദ്യോഗസ്ഥന്റെ മരണം കൊലപാതകമാണെന്ന് ഈ കേസിൽ മൊഴിനൽകിയ ചെന്നൈയിലെ മലയാളി വ്യവസായി ദീപക് കുമാർ പറഞ്ഞു. കൊലപാതകം സംബന്ധിച്ച തെളിവുകൾ തന്റെ പക്കലുണ്ടെന്നും അത് സി ബി ഐ കോടതി മുമ്പാകെ നൽകാൻ തയാറാണെന്നും അദ്ദേഹം അറിയിച്ചു. (എന്നുവെച്ചാൽ 60 പ്ലസ് 140 സമം 200 പേജിൽ ഇതില്ലായിരുന്നു).

പക്ഷേ, ഇതല്ല യഥാർഥ വാർത്ത. തൊട്ടു പിറ്റേന്ന് *മാതൃഭൂമി* തന്നെയാണ് അതു പ്രസിദ്ധീകരിച്ചത്. 'കോഴപ്പണം നൽകാൻ ദിലീപ് രാഹുലൻ പണമെടുത്തതിന് തെളിവുണ്ടെന്ന് ദീപക് കുമാർ' എന്ന തലക്കെട്ടിൽ ചെന്നൈ ലേഖകൻ വക വാർത്ത. ദീപക് കുമാറും ദിലീപ് രാഹുലനും ഒട്ടിച്ചേർന്നു നിൽക്കുന്ന ബാല്യകാല ബ്ലാക്ക് ആൻഡ് വൈറ്റ് ഫോട്ടോയാണ് വാർത്തയുടെ ഹൈലൈറ്റ്. ദീപക് കുമാറുമായി നടത്തിയ വിശദമായ അഭിമുഖത്തിലായാണ് വാർത്ത ഒരുക്കിയത്. 1996 ലെ നിയമസഭാ തിരഞ്ഞെടുപ്പിനു തൊട്ടുമുമ്പ് ദിലീപ് രാഹുലൻ കണ്ണൂരിലെത്തി പിണറായി വിജയന് രണ്ടുകോടി രൂപ നൽകുമ്പോൾ താൻ ഒപ്പമുണ്ടായിരുന്നു, കനാറാ ബാങ്കിന്റെ എറണാകുളം ശാഖയിൽ നിന്നാണ് ദിലീപ് രാഹുലൻ പണം പിൻവലിച്ചത് എന്നൊക്കെ ദീപക് കുമാർ *മാതൃഭൂമി* ലേഖകനോടു വെളിപ്പെടുത്തി. 'ആത്മവിശ്വാസ'ത്തോടെ തന്നെ അദ്ദേഹം അതൊക്കെ റിപ്പോർട്ടു ചെയ്തു. അതു വായിച്ചവർ ദീർഘനിശ്വാസം വിട്ടു.

ഫ്ളാറ്റിൽനിന്ന് ബാങ്കിലേയ്ക്കു പോകുമ്പോൾ വലിയ ബാഗെടുത്ത് കാറിന്റെ ഡിക്കിയിൽ വെച്ചു, ബാങ്ക് സമയം കഴിഞ്ഞാണ് ചെന്നതെങ്കിലും മാനേജർ കാത്തിരിക്കുകയായിരുന്നു, ദിലീപിന്റെ സിയലോ കാർ ഓടിച്ചത് ദീപക് കുമാറായിരുന്നു, പണമെടുത്ത ദിവസം തങ്ങിയത് കോഴിക്കോട് ഹോട്ടലിൽ. തൊട്ടുപിറ്റേന്ന് കണ്ണൂരിലേയ്ക്ക്, തലശേരിയിലെത്തിയപ്പോൾ വഴി കാണിക്കാൻ വേറൊരു കാറെത്തി, അതിനെ പിന്തുടർന്ന് പിണറായി വിജയന്റെ വീട്ടിലെത്തി എന്നിങ്ങനെ വിഷ്വൽ ഇംപാക്ടു പ്രകമ്പനം കൊള്ളുന്ന നരേഷനാണ് ലേഖകൻ നടത്തിയത്.

ഈ വാർത്ത വരുന്നതിന്റെ രണ്ടുദിവസം മുമ്പാണല്ലോ 'ബഹുമാനപ്പെട്ട ദൃക്സാക്ഷി' ന്യൂസ് ചാനലുകൾ കയറിയിറങ്ങി ഒരു കൊലപാതകകഥ വിവരിച്ചത്? അതിനുശേഷം കഥാപാത്രത്തെ കൈയിൽ കിട്ടുന്ന ഏതൊരു പത്രപ്രവർത്തകനും ആദ്യം ചോദിക്കുന്ന ചോദ്യം എന്തായിരിക്കും? പ്രസ്തുത കൊലപാതകത്തെ സംബന്ധിച്ചായിരിക്കും. അത്ഭുതകരമെന്നു പറയട്ടെ, ദീപക് കുമാർ വെളിപ്പെടുത്തിയ കൊലപാതകക്കഥയ്ക്കു പുറകെ ഒരു മാധ്യമപ്രവർത്തകനും പോയില്ല. ഈ വെളിപ്പെടുത്തൽ നടത്തിയതിനു ശേഷം കഥാപാത്രവുമായി സംസാരിക്കാൻ അവസരം കിട്ടിയിട്ടുപോലും, കൊല്ലപ്പെട്ടത് ആര്, കൊന്നതാര്, എവിടെ വെച്ച്, അതും കേസും തമ്മിലുള്ള ബന്ധമെന്ത്, കേസൊതുക്കിയതാര് തുടങ്ങിയ ഒരു ചോദ്യവും *മാതൃഭൂമി*യുടെ ചെന്നൈ ലേഖകനും ചോദിച്ചതേയില്ല. ഈ ചെയ്ത്തിനു ഷെർലക് ഹോംസിന്റെ ആത്മാവ് അദ്ദേഹത്തോടു പൊറുക്കട്ടെ എന്നു മാത്രമേ നമുക്കു പറയാനാവൂ.

ഇതിനൊക്കെ ഒരർഥമേയുള്ളൂ. മുഴുവൻ ബഡായിയാണ് എന്നറിഞ്ഞു കൊണ്ടുതന്നെയാണ് പിണറായി വിജയനെതിരെയുള്ള നുണ പ്രചരണം പല മുൻനിര മാധ്യമപ്രവർത്തകരും ഏറ്റെടുത്തത്. ആരൊക്കെയോ ചരടു വലിച്ചു. അതിനൊപ്പിച്ച് ചിലരൊക്കെ ഇളകിയാടി. ചിലർ ഈ പാവക്കൂത്ത് നന്നായി ആസ്വദിച്ചു. കുറേപ്പേരൊക്കെ അതിൽ വീണുപോവുകയും ചെയ്തു. ദീപക് കുമാറിന്റെ പരാതികൾ അപൂർണവും കേട്ടുകേൾവിയുടെ അടിസ്ഥാനത്തിലുള്ളതുമാണെന്ന് റിപ്പോർട്ടു ചെയ്തിട്ടും, ആ മൊഴിയുടെയും തെളിവുകളുടെയും അടിസ്ഥാനത്തിൽ പിണറായി വിജയൻ ശിക്ഷിക്കപ്പെടും എന്ന പരിഹാസ്യമായ പ്രഖ്യാപനം നടത്തേണ്ട ഗതികേടിലേയ്ക്ക് *മാതൃഭൂമി*യടക്കമുള്ള പത്രങ്ങളെ നയിച്ചത്, ചരടുപിടിച്ച കൈകളുടെ കരുത്താണ്.

# 6

# ഒരു 'തല പരിശോധന'യുടെ ദുരന്ത പര്യവസാനം

**പി**ണറായി വിജയനെതിരെ കൂലംകുത്തിയൊഴുകിയ മാധ്യമപ്പക യുടെ ഏറ്റവും ഇരുണ്ട അധ്യായമാണ് വരദാചാരിയുടെ തലപരിശോ ധനക്കഥ. അപവാദത്തെ പൊതുബോധമാക്കുന്ന മാധ്യമതന്ത്രത്തിന്റെ ഏറ്റവും ഹീനമായ തെളിവുകൂടിയാണത്. ധനകാര്യവകുപ്പ് പ്രിൻസിപ്പൽ സെക്രട്ടറിയായിരിക്കെ ലാവ്‌ലിൻ കരാറിനെ നഖശിഖാന്തം എതിർത്ത വരദാചാരി എന്ന ഐ എ എസ് ഉദ്യോഗസ്ഥന്റെ തല പരിശോധിക്കണ മെന്ന് പിണറായി വിജയൻ ഫയലിലെഴുതി എന്നാണ് മാധ്യമങ്ങൾ പ്രചരി പ്പിച്ചത്. തലപരിശോധനക്കഥയുടെ ആവർത്തിച്ചുള്ള പ്രചരണത്തിലൂടെ പിണറായി വിജയനെ മാധ്യമങ്ങൾ ധാർഷ്ട്യ പർവതമാക്കി. രാഷ്ട്രീയ അഴിമതി തടയാൻ ശ്രമിച്ച് പരാജയപ്പെട്ട ഉദ്യോഗസ്ഥ നിസ്സഹായതയുടെ പ്രതീകമായി വരാദാചാരിയെയും വിവാദത്തിൽ അടയാളപ്പെടുത്തി.

യഥാർഥത്തിൽ സഹകരണ മേഖലയുമായി ബന്ധപ്പെട്ട് ഒരു വിഷയ ത്തിന്മേൽ നടന്നതാണ് ഈ സംഭവം. അത് 1997 ൽ കേരളത്തിലെ മുഖ്യാ ധാരാ പത്രങ്ങളെല്ലാം ഒരേപോലെ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ഈ സംഭവ ത്തെയാണ് ലാവ്‌ലിൻ കേസുമായി ബന്ധപ്പെടുത്തിയതും പിന്നീട് സി ബി ഐയെക്കൊണ്ടുപോലും വിശ്വസിപ്പിക്കുന്ന തലത്തിലേക്ക് വളർത്തിയതും.

സി ബി ഐ അന്വേഷണ റിപ്പോർട്ടിൽ വരദാചാരിയെക്കുറിച്ച് ഇങ്ങ നെ പരാമർശിക്കുന്നു:

> അന്നത്തെ ധനകാര്യ പ്രിൻസിപ്പൽ സെക്രട്ടറി വരദാചാരി, കാൻസറും വൈദ്യുതിയും സംബന്ധിച്ചുള്ള അസാധാരണമായ ബന്ധത്തെക്കുറിച്ച് ചോദ്യമുയർത്തി നവീകരണ കരാറിനെ എതിർത്തപ്പോൾ, അന്നത്തെ മന്ത്രി പിണറായി വിജയൻ വരദാ ചാരിയുടെ തല പരിശോധിക്കണമെന്ന് രൂക്ഷമായി പ്രതികരിക്കു

> കയും ചെയ്തു. പ്രസക്തമായ രേഖകൾ കാണാനില്ലെങ്കിലും മുതിർന്ന ഉദ്യോഗസ്ഥരുടെ വാമൊഴിത്തെളിവുകൾ ഈ വസ്തുത സ്ഥിരീകരിക്കും.

ലാവ്‌ലിൻ കേസിൽ മുഖ്യധാരാ മാധ്യമങ്ങൾ പ്രയോഗിച്ച സൃഗാല കൗശലങ്ങൾ സി ബി ഐയെപ്പോലും സ്വാധീനിച്ചു. ഗൗരവമായ 'മാധ്യമ പഠനം' നടത്തുന്നവർക്ക് പലതരത്തിൽ അപഗ്രഥിക്കാവുന്ന കേസ് സ്റ്റഡിയായി വരദാചാരിയും അദ്ദേഹത്തിന്റെ തലയും ചരിത്രത്തിൽ എന്നുമുണ്ടാകും.

## വരദാചാരിയുടെ തല പരിശോധന – 1997 ൽ

'വരദാചാരിയുടെ തലപരിശോധന' 1997 സെപ്തംബർ 11 ലെ *കേരള കൗമുദി*യിലാണ് ആദ്യം പ്രത്യക്ഷപ്പെട്ടത്. പഞ്ചായത്തുകളുടെ ഫണ്ട് അതത് ഗ്രാമങ്ങളിലെ സഹകരണ ബാങ്കുകളിൽ നിക്ഷേപിക്കണമെന്ന സഹകരണ വകുപ്പിന്റെ ശുപാർശയിൽ എതിർപ്പ് രേഖപ്പെടുത്തിക്കൊണ്ട് ധനകാര്യ പ്രിൻസിപ്പൽ സെക്രട്ടറി എസ് വരദാചാരി ചില അതിരുകടന്ന പരാമർശങ്ങൾ നടത്തി. കേരളത്തിലെ സഹകരണ ബാങ്കുകൾക്ക് വിശ്വാസ്യത ഇല്ലെന്നായിരുന്നു ഏറ്റവും കടുത്ത പരാമർശം. ഇതിനെതിരെ സഹകരണമന്ത്രി പിണറായി വിജയൻ മുഖ്യമന്ത്രി ഇ കെ നായനാർക്ക് എഴുതിയ കത്തിൽ, ഇത്തരത്തിൽ അഭിപ്രായപ്പെട്ട ഉദ്യോഗസ്ഥന്റെ മനോനില പരിശോധിക്കണമെന്ന് പരിഹസിച്ചിരുന്നു. 'ധനകാര്യ സെക്രട്ടറിക്കെതിരെ സഹകരണമന്ത്രി' എന്ന തലക്കെട്ടിലാണ് *കേരള കൗമുദി* വാർത്ത പ്രസിദ്ധീകരിച്ചത്. 1997 സെപ്തംബർ 12 ന് *മനോരമ*യും ഈ വാർത്ത റിപ്പോർട്ട് ചെയ്തു. വാർത്തയുടെ രണ്ടാം ഖണ്ഡിക:

> പഞ്ചായത്തുകൾക്ക് അനുവദിച്ച പണം ട്രഷറിയിൽ നിക്ഷേപിക്കാതെ അതത് പഞ്ചായത്തിലെ ഏതെങ്കിലും പ്രാഥമിക സഹകരണ സംഘത്തിൽ നിക്ഷേപിക്കണമെന്ന സഹകരണമന്ത്രിയുടെ നിർദേശത്തെ ധനസെക്രട്ടറി എതിർത്തിരുന്നു. അധികാരപരിധി വിട്ടു പ്രവർത്തിക്കുന്ന സെക്രട്ടറിയെ നിലയ്ക്കു നിർത്തണമെന്നും മനോരോഗ വിദഗ്ധനെക്കൊണ്ട് പരിശോധിപ്പിക്കണമെന്നും മന്ത്രി പിണറായി വിജയൻ മുഖ്യമന്ത്രിക്ക് കത്തെഴുതിയത് ഐ എ എസ് വൃത്തങ്ങളിലും സംഘടനാഭേദമില്ലാതെ ധനകാര്യ സെക്രട്ടേറിയറ്റിലും പ്രതിഷേധമുയർത്തി.

ലാവ്‌ലിൻ കരാറിനെക്കുറിച്ച് വിജിലൻസ് അന്വേഷണത്തിന് ഉത്തരവിട്ടതോടെ പത്രങ്ങളിൽ കഥകളും പരമ്പരകളും പൊടിപാറി. സി പി ഐ എമ്മിനെതിരെയുള്ള വൻരാഷ്ട്രീയ ആയുധമായി ലാവ്‌ലിൻ കേസ് ഉപയോഗിക്കാനുള്ള കോൺഗ്രസിന്റെ തീരുമാനത്തെ അകമഴിഞ്ഞ് പിന്തുണയ്ക്കാൻ *മലയാള മനോരമ* രംഗത്തിറങ്ങി. അതോടെ, വരദാ

ചാരിയുടെ തല ലാവലിൻ വിവാദത്തിലേക്ക് സമർഥമായി വെട്ടിയൊട്ടിച്ചു. ഒരു 'സൂപ്പർ ഇംപോസിഷൻ.' 2003 മാർച്ച് 8ന് 'കാനഡാ കരാർ എതിർത്ത സെക്രട്ടറിക്ക് തലയ്ക്ക് തകരാറെന്ന് പിണറായി എഴുതി' എന്ന തലക്കെട്ടിൽ പഴയ വാർത്തയെ *മനോരമ* അപനിർമിച്ചതോടെ വരദാചാരിയുടെ 'തലവര' മാറി. വാർത്തയുടെ തുടക്കം ഇങ്ങനെയായിരുന്നു:

> കാനഡാ കമ്പനിയുമായുള്ള ഇടപാടിനെ 'അസംബന്ധം' എന്ന് പ്രിൻസിപ്പൽ സെക്രട്ടറി വരദാചാരി വിശേഷിപ്പിച്ചതിനു തിരിച്ചടിയായിട്ടാണ് അദ്ദേഹത്തിന്റെ തല പരിശോധിക്കാൻ മെഡിക്കൽ ബോർഡിലേക്ക് അയയ്ക്കണമെന്ന് എഴുതിയത്.

പഞ്ചായത്തുകളുടെ ഫണ്ട് അതത് പഞ്ചായത്തിലെ ഏതെങ്കിലും പ്രാഥമിക സഹകരണ സംഘത്തിൽ നിക്ഷേപിക്കണമെന്ന നിർദേശവും അതിനോടുള്ള വരദാചാരിയുടെ നിലവിട്ട എതിർപ്പും ഉദ്യോഗസ്ഥനെ നിലയ്ക്കു നിർത്തണമെന്ന് പിണറായി വിജയൻ മുഖ്യമന്ത്രിക്കെഴുതിയ കത്തുമൊക്കെ ഇതോടെ വിസ്മൃതിയിലായി. കത്തിനെ *മനോരമ* ഫയലാക്കി.

## വരദാചാരിയുടെ തലയുടെ സൂപ്പർ ഇംപോസിഷൻ - 2003നു ശേഷം

ലാവ്‌ലിൻ വിവാദം കോൺഗ്രസിന് അനുകൂലമായി മുന്നോട്ടു കൊണ്ടുപോകുന്നതിന് *മനോരമ*യിൽ ഒരു വാർത്താഫാക്ടറി തന്നെ പ്രവർത്തനമാരംഭിച്ചു. ആ ഫാക്ടറി ഉൽപ്പാദിപ്പിച്ച എണ്ണമറ്റ നുണവാർത്തകളിലെ ആദ്യയിനമായിരുന്നു ഈ വാർത്ത. വിജിലൻസ് അന്വേഷണം അനിവാര്യമാണെന്ന ബോധ്യം വായനക്കാരിൽ ഉറപ്പിക്കാൻ വേണ്ടിമെനഞ്ഞ ആദ്യകഥയിലെ നായകൻ വരദാചാരിയായി. 2003 മാർച്ച് എട്ടിന്റെ പത്രം വായിക്കുമ്പോൾ വായനക്കാർ 1997 മാർച്ച് 12ലെ വാർത്ത ഓർക്കില്ലെന്ന് ആരെക്കാളും നന്നായി മനോരമ ലേഖകർക്ക് അറിയാം. പരമ്പരാഗതമായി കമ്യൂണിസ്റ്റുകാരോട് വെച്ചുപുലർത്തുന്ന പകയും വൈരവും തീർക്കാൻ ആറു വർഷം പഴക്കമുള്ള വാർത്തയെ ഫാൻസി ഡ്രസണിയിച്ച് *മനോരമ* അരങ്ങിലെത്തിച്ചു.

പല തവണ വരദാചാരിക്കഥ *മനോരമ*ത്താളുകളിൽ പ്രത്യക്ഷപ്പെട്ടു. പിണറായി വിജയന് തങ്ങൾ രൂപപ്പെടുത്തിയ ധാർഷ്ട്യത്തിന്റെ പ്രതിച്ഛായ വായനക്കാരുടെ മനസിൽ അടിച്ചുറപ്പിക്കാൻ പലതവണ അവർ വരാദാചാരിയെ കൂട്ടുവിളിച്ചു. ലാവലിൻ ഫയലുകൾ കാണാനില്ലെന്ന സംഭ്രമജനകമായ വാർത്ത സൃഷ്ടിച്ചാണ് 'വരദാചാരിയുടെ തല'യെ അവർ രണ്ടാമത് അരങ്ങിലെത്തിച്ചത്. അതിന്റെ ലക്ഷ്യം മറ്റൊന്നായിരുന്നു.

> കനേഡിയൻ കമ്പനിയായ എസ് എൻ സി ലാവ്‌ലിൻ അഴിമതിക്കേസിൽ അന്വേഷണം വൈകുന്നത് കെ എസ് ഇ ബിയിൽനിന്ന് ഫയൽ ലഭിക്കാത്തതുകൊണ്ടാണെന്ന്' വിജിലൻസ് ഡയറക്ടർ

## ധനസെക്രട്ടറിക്ക് എതിരേ മന്ത്രിയുടെ പരാമർശം വിവാദമായി

തിരുവനന്തപുരം: ധനസെക്രട്ടറി എസ്. വരദാചാരിക്കെതിരേ മന്ത്രി പിണറായി വിജയൻെറ പരാമർശം വിവാദമായി.

പഞ്ചായത്തുകൾക്ക് അനുവദിച്ച പണം ട്രഷറിയിൽ നിക്ഷേപിക്കാതെ അതതു പഞ്ചായത്തിലെ ഏതെങ്കിലും പ്രാഥമിക സഹകരണസംഘത്തിൽ നിക്ഷേപിക്കണമെന്ന സഹകരണമന്ത്രിയുടെ നിർദേശത്തെ ധനസെക്രട്ടറി എതിർത്തിരുന്നു.

അധികാരപരിധി വിട്ടു പ്രവർത്തിക്കുന്ന സെക്രട്ടറിയെ നിലയ്ക്കു നിർത്തണമെന്നും മനോരോഗവിദഗ്ധനെക്കൊണ്ടു പരിശോധിപ്പിക്കണമെന്നും മന്ത്രി പിണറായി വിജയൻ മുഖ്യമന്ത്രിക്കു കത്തെഴുതിയത് ഐ. എ. എസ്. വൃത്തങ്ങളിലും സംഘടനാഭേദമില്ലാതെ ധനകാര്യ സെക്രട്ടേറിയറ്റിലും പ്രതിഷേധമുയർത്തി.

എന്നാൽ ട്രഷറിയിലെ പണമെടുത്തു സഹകരണസംഘത്തിൽ നിക്ഷേപിക്കണമെന്ന നിർദേശത്തെ എതിർത്തതല്ല, മറിച്ചു ഫയലിൽ സഹകരണവകുപ്പിൻെറ നിർദേശം അനുചിതവും നിരുത്തരവാദപരവും എന്ന് സെക്രട്ടറി എഴുതിയതാണു മന്ത്രിയെ ചൊടിപ്പിച്ചതെന്നും ഭാഷ്യമുണ്ട്. എന്തായാലും ട്രഷറിയിലെ പണത്തിന്മേൽ സർക്കാരിനുള്ള നിയന്ത്രണം നഷ്ടപ്പെടുന്നവിധം അതു സഹകരണസംഘങ്ങളിൽ നിക്ഷേപിക്കണമെന്ന നിർദേശത്തെ എതിർത്ത ധനസെക്രട്ടറി തൻെറ ചുമതല നിർവഹിച്ചോ ഇല്ലയോ എന്നതിനെക്കുറിച്ചും സെക്രട്ടേറിയറ്റ് വൃത്തങ്ങളിൽ ചർച്ചയായി. സെക്രട്ടറിയുടെ നടപടിയെ ന്യായീകരിക്കുന്നവരാണ് ഉദ്യോഗസ്ഥരിൽ നല്ലപങ്കും.

മറ്റൊരു വകുപ്പിൻെറ സെക്രട്ടറിയെക്കുറിച്ച് ഒരു മന്ത്രി ഇത്തരത്തിൽ മുഖ്യമന്ത്രിക്കു കത്തെഴുതിയതിൻെറ അനൗചിത്യവും ചോദ്യം ചെയ്യപ്പെടുന്നു.

ഈ സർക്കാർ അധികാരത്തിൽ വരുമ്പോൾ വിദേശത്തു യു. എൻ. സർവീസിൽ ജോലി ചെയ്തിരുന്ന വരദാചാരി ധനമന്ത്രി ടി. ശിവദാസമേനോൻെറ പ്രത്യേക ക്ഷണമനുസരിച്ചാണു കേരളത്തിൽ മടങ്ങിയെത്തി ധനവകുപ്പിൻെറ ചുമതലയേറ്റത്. ധനസെക്രട്ടറി എന്ന നിലയിൽ കണിശക്കാരനായ വരദാചാരി ഇതിനുമുമ്പും സർക്കാർപണം യഥേഷ്ടം വിനിയോഗിക്കുന്നതിൻെറ പേരിൽ ചില മന്ത്രിമാരുമായി ഇടഞ്ഞിട്ടുണ്ട്.

ഏതായാലും സർവീസിൽനിന്നു പിരിയാൻ 20 ദിവസംമാത്രം ബാക്കിനിൽക്കേ ഒരു സീനിയർ ഐ. എ. എസ്. ഉദ്യോഗസ്ഥനെ ഒരു മന്ത്രി മനോരോഗിയായി ചിത്രീകരിച്ചതു ശരിയോ എന്നതാണു വിവാദവിഷയം. മന്ത്രിയുടെ പരാതിയിന്മേൽ മുഖ്യമന്ത്രി നടപടിയൊന്നും സ്വീകരിച്ചിട്ടില്ല.

*ആറുവർഷം കൊണ്ട് ഒരു വാർത്തയ്ക്കു വന്ന ഭാവമാറ്റം ഇങ്ങനെ*

1997 സെപ്തംബർ 12ന്റെ വാർത്ത മുകളിൽ

2003 മാർച്ച് 8ന്റെ വാർത്ത താഴെ

> ഉപേന്ദ്രവർമ പത്രസമ്മേളനത്തിൽ പറഞ്ഞതായി വാർത്തയുണ്ടായി (2005 മെയ് 23). വിജിലൻസ് രേഖാമൂലം ആവശ്യപ്പെട്ട ഫയലുകളെല്ലാം വൈദ്യുതി ബോർഡ് നൽകിയതായി സംഭവം അന്വേഷിച്ച ആഭ്യന്തര വകുപ്പ് സെക്രട്ടറി കെ കെ വിജയകുമാർ സർക്കാരിന് റിപ്പോർട്ട് നൽകി. ചോദിച്ച എല്ലാ ഫയലും വിജിലൻസിന് നൽകിയിട്ടുണ്ടെന്ന് അന്നത്തെ വൈദ്യുതി മന്ത്രി ആര്യാടൻ മുഹമ്മദും വെളിപ്പെടുത്തി. ഈ പരാമർശം പിന്നീട് ഉപേന്ദ്ര വർമയും പിൻവലിച്ചു. വിവാദ പരാമർശങ്ങൾ താൻ നടത്തിയിട്ടില്ലെന്ന് ഉപേന്ദ്ര വർമ പറഞ്ഞതായിപത്രങ്ങളിൽ വാർത്ത വന്നു (2005 മെയ് 29).

എന്നിട്ടും ഫയലുകൾ കാണാനില്ലെന്ന വിവാദം തുടർന്നു. കാണാതായ ഫയലുകളിൽ ഒരെണ്ണം വരദാചാരിയുടെ തല ഉൾപ്പെട്ടതായിരുന്നുവെന്ന് *മനോരമ* ഉറപ്പിച്ചു. പിണറായി വരാദാചാരിയെക്കുറിച്ച് ഈ പറയുന്ന പരാമർശം നടത്തിയിട്ടുണ്ടോ, ഉണ്ടെങ്കിൽ അതിന്റെ സാഹചര്യമെന്തായിരുന്നു, ലാവ്‌ലിൻ കരാറിനോടുള്ള എതിർപ്പായിരുന്നോ പരാമർശത്തിന് അടിസ്ഥാനം എന്നൊക്കെ പരിശോധിക്കണമെങ്കിൽ ഫയൽ കണ്ടുകിട്ടണം. ഫയൽ മുങ്ങിയാൽപ്പിന്നെ ആർക്കും ഈ വിവരങ്ങൾ പരിശോധിക്കാനാവില്ല. അതുകൊണ്ട് ആ ഫയലും മുങ്ങിയേ തീരൂ. വരദാചാരിയുടെ തലയെ ലാവ്‌ലിൻ കേസിലേയ്ക്ക് വെട്ടിയൊട്ടിച്ച അതേ ലേഖകൻ 2005 ജൂൺ നാലിന് വീണ്ടും പ്രത്യക്ഷപ്പെട്ടു. തലക്കെട്ട്: 'കാണാതായ ഫയലിൽ ധനവകുപ്പിന്റെ എതിർപ്പും പിണറായിയുടെ മറുപടിയും. ധനകാര്യ സെക്രട്ടറിയുടെ തല പരിശോധിക്കണമെന്ന് പിണറായി ഫയലിലെഴുതി'. ഒരു ഫയലുണ്ടെന്ന് ആദ്യം പ്രചരിപ്പിച്ചു. അതു മുക്കിയെന്നായി അടുത്ത പ്രചരണം. അതുവഴി ഫയലു മുക്കിയതുകൊണ്ട് തെളിവും പോയി എന്ന പൊതുബോധം സൃഷ്ടിച്ചെടുത്തു.

2005 ജൂലായിൽ സി എ ജി ഡ്രാഫ്റ്റ് റിവ്യൂ ചോർത്തിയെടുത്ത് സൃഷ്ടിച്ച വിവാദം പൊലിപ്പിക്കാൻ എഴുതിയ മുഖപ്രസംഗത്തിലും വരദാചാരിയെത്തന്നെ *മനോരമ* നായകനാക്കി. 'കാനഡയിൽനിന്ന് പണം തട്ടിയതാര്?' എന്ന മുഖപ്രസംഗത്തിന്റെ ആദ്യഖണ്ഡിക ഇങ്ങനെയായിരുന്നു (2005 ജൂലായ് 12):

> ഒരു തലപരിശോധനയുടെ കഥയിൽനിന്നാണ് എസ് എൻ സി ലാവലിൻ കരാർ തുടക്കം... ലാവലിൻ - വൈദ്യുതി ബോർഡ് കരാറിന്റെ പേരിൽ കനേഡിയൻ ഇന്റർനാഷണൽ ഡെവലപ്മെന്റ് ഏജൻസി (സിഡ) 100 കോടി രൂപ കാൻസർ ഇൻസ്റ്റിറ്റ്യൂട്ടിന് നൽകുമെന്ന് പറയുന്നത് അർഥശൂന്യം അല്ലെങ്കിൽ വിഡ്ഢിത്തമാണെന്ന് ഫയലിൽ എഴുതി. ഇതുകണ്ട് അന്നത്തെ വൈദ്യുതി മന്ത്രി പിണറായി വിജയനാകട്ടെ, വരദാചാരിയുടെ തല പരിശോധിക്കണമെന്നാണ് ഫയലിൽ എഴുതിപ്പിടിപ്പിച്ചത്.

പിന്നീട് 'കേരളത്തിന്റെ 375 കോടി പാഴാക്കിയ എസ് എൻ സി കരാറിന്റെ ദുരൂഹവഴികളിലൂടെ' മൂന്ന് *മനോരമ* ലേഖകർ യാത്ര ചെയ്തു. ആ യാത്രാവിവരണ പരമ്പര 2005 ജൂലായ് 17 മുതൽ പ്രത്യക്ഷപ്പെട്ടു തുടങ്ങി. ആ പരമ്പരയിലും വരദാചാരിയായിരുന്നു നായകൻ. ആദ്യ എപ്പിസോഡിന്റെ ആ മുഖവാക്യങ്ങൾ:

> പിണറായി വിജയൻ എഴുതിയെങ്കിലും മുൻധനസെക്രട്ടറി വരദാ ചാരിയുടെ തല ഇനി പരിശോധിക്കേണ്ടതില്ല. അക്കൗണ്ടന്റ് ജന റൽ ആ തലയ്ക്കുള്ളിലെ ആശയങ്ങൾ പരിശോധിച്ചു കഴിഞ്ഞു...

'വിവാദം കത്തിപ്പടരുമ്പോൾ കർമം ചെയ്ത ചാരിതാർഥ്യമാണ് തനിക്കെന്ന് ലേശം ദുഃഖംപുരണ്ട വാക്കുകളോടെയാണെങ്കിലും വരദാചാരി തന്നെ തെര്യപ്പെടുത്തി'യെന്ന് 'തലമാറ്റൽ' ശസ്ത്രക്രിയ നടത്തിയ ലേഖകൻ പ്രഖ്യാപിച്ചു (2006 ഫെബ്രുവരി 15)!

'ലാവ്‌ലിൻ : നഷ്ടപ്പെട്ട രേഖകൾ സി ബി ഐ പുനഃസൃഷ്ടിച്ചു' എന്ന തലക്കെട്ടിൽ 2009 ജൂൺ 11 ന് നൽകിയ വാർത്തയിലും ഈ പഴമ്പുരാണം ഒരുളുപ്പുമില്ലാതെ *മനോരമ* വിളമ്പി. കേസിലെ നിർണായക രേഖകൾ പലതും സി ബി ഐ പുനഃസൃഷ്ടിച്ചെങ്കിലും വരദാചാരിയുടെ തല മാത്രം അവർക്ക് ലഭിക്കാതെ പോയി പോലും! ഫയൽ 2005 ൽത്തന്നെ 'മുക്കി'യിരുന്നല്ലോ!

1997 സെപ്തംബർ 12ന്റെ വാർത്തയ്ക്കു സംഭവിച്ച ഭാവമാറ്റം എങ്ങനെയുണ്ട്? അതിവിദഗ്ധമായാണ് *മനോരമ* വരദാചാരിയെ ഉപയോഗിച്ചത്. ലാവലിൻ കരാറിനെ എതിർത്ത ധനകാര്യ പ്രിൻസിപ്പൽ സെക്രട്ടറിയുടെ തല പരിശോധിക്കണമെന്ന ധാർഷ്ട്യം പിണറായി പ്രകടിപ്പിച്ചു എന്ന കള്ളക്കഥ ആദ്യം സൃഷ്ടിച്ചു; പിന്നീട് ആ ഫയൽ മുക്കിയെന്ന് എഴുതി സ്ഥാപിച്ചു. തുടർന്ന് മുഖപ്രസംഗം വഴി അത് അനിഷേധ്യമാക്കി വാർത്താപരമ്പരയിൽ പ്രതിഷ്ഠിച്ചു, തരംകിട്ടിയപ്പോഴെല്ലാം ആവർത്തിച്ചു. അങ്ങനെ ലോകത്തുള്ള ഒരന്വേഷണ ഏജൻസിക്കും തെളിയിക്കാനാവില്ലെന്ന് ഉറപ്പിക്കപ്പെട്ട ആരോപണം '*മനോരമാ* ഫാക്ടറി'യിൽ പിറന്ന് ജനാഭിപ്രായത്തിന്റെ ഭാഗമായി മാറി!

## സൂപ്പർ ഇംപോസിഷൻ പൊതുവിശ്വാസമായപ്പോൾ

*മനോരമ* സൃഷ്ടിച്ച ഈ വക്രീകരണം പിന്നീട് എല്ലാ മാധ്യമങ്ങളും ഏറ്റെടുത്തു. *മാതൃഭൂമിയും മംഗളവും മാധ്യമവും ഇന്ത്യാവിഷനും ഏഷ്യാനെറ്റു*മൊക്കെ തലപരിശോധനാ വിഷയം ആവർത്തിച്ചു കൈകാര്യം ചെയ്തതോടെ വരദാചാരിയുടെ തല ലാവ്‌ലിൻ കേസിലെ മിത്തായി മാറി. 2009 ഏപ്രിൽ രണ്ടിന്റെ *മാതൃഭൂമി*യിൽ 'ലാവ്‌ലിൻ: പിണറായിയുടെ ലക്ഷ്യം സ്വന്തം നേട്ടമെന്ന് സി ബി ഐ' എന്ന ആറുകോളം വലിപ്പത്തിലെ ഒന്നാം പേജ് വാർത്തയിൽ വരദാചാരിയുടെ തല ഇങ്ങനെ പ്രത്യക്ഷപ്പെടുന്നുണ്ട്:

ഊർജസെക്രട്ടറിയായി കാലാവധി പൂർത്തിയാക്കിയ കെ മോഹനചന്ദ്രനെ കെ എസ് ഇ ബി ചെയർമാനാക്കി നിലനിർത്തിയും കരാറിനെ എതിർത്ത ധനകാര്യസെക്രട്ടറി വരദാചാരിയുടെ ബുദ്ധി പരിശോധിക്കണമെന്ന് നോട്ടെഴുതി ഇതിനെ എതിർത്തവരെ തളർത്തിയും പിണറായി വിജയൻ കരാർ സാധ്യമാക്കിത്തീർക്കുകയായിരുന്നു.

പിന്നീട്, 'ലാവ്‌ലിൻ: നായനാരും ശിവദാസമേനോനും ശബ്ദിച്ചില്ലെന്ന് സാക്ഷി' എന്ന തലക്കെട്ടിൽ പ്രത്യേക ലേഖകൻ വക വാർത്തയിലും (2009 ജൂൺ 19) 'തലപരിശോധനക്കഥ' *മാതൃഭൂമി* ആവർത്തിച്ചിട്ടുണ്ട്. വരദാചാരിയെ ആട്ടിത്തെളിക്കുന്ന കാര്യത്തിൽ ആനുകാലികങ്ങളും ഇഞ്ചോടിഞ്ച് മത്സരിച്ചു.

*സമകാലിക മലയാളം* വാരികയിൽ നിന്ന്:

1. ഏതായാലും ലാവ്‌ലിൻ കരാറിനെതിരെ വിയോജനക്കുറിപ്പ് എഴുതിയ മുൻധനകാര്യ സെക്രട്ടറി വരദാചാരിയുടെ തലയ്ക്ക് കാര്യമായ തകരാറുള്ളതിനാൽ അടിയന്തരമായി തല പരിശോധിക്കണമെന്ന വൈദ്യുതമന്ത്രിയായിരുന്ന പിണറായി വിജയന്റെ നിരീക്ഷണം ശരിയായിരുന്നോ എന്ന് നമുക്ക് കാത്തിരുന്ന് കാണാം. (മുഖപ്രസംഗം, സി ബി ഐ യുടെ രംഗപ്രവേശം, 2007 ജനുവരി 26).

2. ...അന്നത്തെ ധനകാര്യ സെക്രട്ടറി വരദാചാരി കരാറിനെച്ചൊല്ലി നിരവധി വിയോജനക്കുറിപ്പുകൾ ബന്ധപ്പെട്ട ഫയലിൽ എഴുതിയിരുന്നത് പരിശോധിക്കുകപോലും ചെയ്യാൻ മന്ത്രി എന്ന നിലയിൽ പിണറായി വിജയൻ സന്നദ്ധനായില്ലെന്ന ആരോപണവും ശ്രദ്ധേയമാണ്. മാത്രമല്ല, മുൻധനകാര്യ സെക്രട്ടറിക്ക് തലപരിശോധന അനിവാര്യമാണെന്നുകൂടി ഫയലിൽ എഴുതിച്ചേർക്കാനാണ് മന്ത്രി തുനിഞ്ഞത്. (ലേഖനം – 'പിണറായി വിജയൻ മാതൃക കാട്ടുമോ, പ്രൊഫ. കെ അരവിന്ദാക്ഷൻ, 2007 ജനുവരി 26)

തെളിവെടുപ്പുവേളയിൽ തല പരിശോധനക്കാര്യം സി ബി ഐ പിണറായി വിജയനോട് ആരാഞ്ഞിരുന്നു. സഹകരണ വകുപ്പുമായി ബന്ധപ്പെട്ട ഫയലിലാണ് ആ പരാമർശമെന്ന് അദ്ദേഹം മറുപടി നൽകുകയും ചെയ്തു. ലാവ്‌ലിൻ ഫയലിൽ തന്നെയാണ് ഈ പരാമർശമെന്ന് വരദാചാരിയും മൊഴി നൽകി. തങ്ങളുടെ ഭാഗം സമർഥിക്കാൻ ഒരു രേഖയും രണ്ടുപേരും സമർപ്പിച്ചില്ല. അന്വേഷണത്തിൽ ഫയൽ കണ്ടെത്താൻ സി ബി ഐക്കും കഴിഞ്ഞില്ല. (2005 ൽ തന്നെ ഫയൽ കടത്തിയിരുന്നല്ലോ!).

ആരോപണം തെളിയിക്കേണ്ടത് ആരോപണ കർത്താവിന്റെ ബാധ്യതയാണ്. ഇവിടെ ആരോപണം ഉന്നയിച്ചത് വരദാചാരിയാണ്. അത് തെളിയിക്കേണ്ട ഉത്തരവാദിത്വവും അദ്ദേഹത്തിനുതന്നെ. ആരോപണം സമർഥിക്കാൻ ഒരു രേഖയും ഹാജരാക്കാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല.

തെളിവില്ലെന്ന കാരണത്താൽ പ്രഥമദൃഷ്ട്യാ തള്ളിക്കളേയണ്ടതാണ് ഈ ആരോപണം.

എന്നാൽ 'മുതിർന്ന ഐ എ എസ് ഉദ്യോഗസ്ഥന്റെ മൊഴി തങ്ങൾ വിശ്വസിക്കുന്നു' വെന്നാണ് അന്വേഷണ റിപ്പോർട്ടിൽ സി ബി ഐ ഉദ്യോഗസ്ഥർ എഴുതിച്ചേർത്തത്. സി ബി ഐ അന്വേഷണത്തിന്റെ മുൻവിധിക്ക് ഏറ്റവും വലിയ തെളിവും ഇതുതന്നെയാവുന്നത് അതുകൊണ്ടാണ്. ലാവ്‌ലിൻ ഫയലിൽ പിണറായി ഈ പരാമർശം നടത്തിയെന്ന് സി ബി ഐ യോട് സാക്ഷ്യം പറഞ്ഞവരിൽ *ക്രൈം വാരിക*യുടെ ഉടമയും ഉണ്ടായിരുന്നു. സെക്രട്ടേറിയറ്റിലെ ഫയൽ വിവരങ്ങളെ സംബന്ധിക്കുന്ന തർക്കത്തിൽ അശ്ലീലവാരികക്കാരൻ സാക്ഷിവേഷത്തിലെത്തിയതിന്റെ ഔചിത്യവും ആരും ചോദ്യം ചെയ്തില്ല.

1997 സെപ്തംബറിലെ *കേരളകൗമുദി* വാർത്ത *കൈരളി* ടിവിയും *ദേശാഭിമാനി*യും ചികഞ്ഞെടുത്തതോടെ 2003 മാർച്ച് 8 ന് റിലീസ് ചെയ്ത് 2009 ജൂൺ 19 വരെ ഓടിയ വരദാചാരി സീരിയൽ അവസാനിച്ചു. മാധ്യമങ്ങളുടെ ഈ ആഭിചാരകർമത്തെ നിശിതമായി വിമർശിച്ച് ജി സുധാകരൻ പത്രസമ്മേളനം നടത്തിയെങ്കിലും മാധ്യമങ്ങൾ അവഗണിച്ചു. 1997 സെപ്തംബർ മാസത്തിലെ *കേരളകൗമുദി*യും *മനോരമ*യും *മാതൃഭൂമി*യും ഉദ്ധരിച്ച് യഥാർഥ വസ്തുത *കൈരളി*യും *ദേശാഭിമാനി*യും പ്രസിദ്ധീകരിച്ചതോടെ വിവാദം അരങ്ങിൽനിന്ന് പിൻവാങ്ങി. കയ്യോടെ പിടിക്കപ്പെട്ടിട്ടും തങ്ങൾക്ക് തെറ്റുപറ്റിയതാണെന്ന് തുറന്നു സമ്മതിക്കാനുള്ള ആർജവം മാധ്യമസദാചാരത്തിന്റെ മൊത്തക്കച്ചവടക്കാർ ഇതേവരെ പ്രകടിപ്പിച്ചിട്ടില്ല.

പത്രം വായനയിൽ പുലർത്തേണ്ട നിതാന്തമായ ജാഗ്രതയെ ഈ വിവാദം അടിവരയിട്ടുറപ്പിക്കുന്നു. 1997 ൽ വാർത്ത ആദ്യം പ്രത്യക്ഷപ്പെട്ട സാഹചര്യമപ്പാടെ മറച്ചുപിടിച്ച് അതേ പത്രം ആറു വർഷത്തിനുശേഷം അതേ വാർത്ത ഒരു പെരുങ്കള്ളമായി അവതരിപ്പിക്കുന്നതിന് ഒറ്റ കാരണമേയുള്ളൂ. ആറു വർഷത്തിനു മുമ്പുള്ള വാർത്ത വായനക്കാരൻ മറക്കുമെന്ന ധൈര്യം. വായനക്കാരന്റെ ഓർമയെ പേടിക്കാനില്ലെന്ന ആത്മവിശ്വാസമാണ് മുൻനിര മാധ്യമത്തിന്റെ ഏറ്റവും മുതിർന്ന ലേഖകനെക്കൊണ്ടുപോലും നുണയെഴുതിച്ചത്.

വക്രീകരണത്തിന്, കൃത്രിമത്തിന്, വ്യാജ പ്രചാരണത്തിന് ഉപയോഗിക്കുന്ന എല്ലാ സങ്കേതങ്ങളും വരദാചാരിയുടെ തലക്കഥാപരമ്പരയിൽ സമർഥമായി ഇഴ ചേർത്തിട്ടുണ്ട്. അച്ചടിയുടെ ആധികാരികത, സാങ്കേതിക വാക്കുകളുടെ ആവർത്തിച്ചുള്ള ഉപയോഗം, (അസംബന്ധം എന്നർഥമുള്ള പ്രീപോസ്റ്ററെസ് എന്ന ഇംഗ്ലീഷ് വാക്ക് വരദാചാരി ഉപയോഗിച്ചതിലാണ് പിണറായി പ്രകോപിതനായതെന്ന് *മനോരമ* ലേഖകൻ ആവർത്തിച്ച് എഴുതുന്നുണ്ട്) നാടകീയമായ അവതരണം, ബോധപൂർവമായി സൃഷ്ടിക്കുന്ന ആശയക്കുഴപ്പം, പ്രധാന വസ്തുതയുടെ തമസ്കരണം എന്നിവയൊക്കെ സമർഥമായി ഉപയോഗിച്ച് അപവാദം ജനസമ്മതിയാക്കുന്ന മാധ്യമതന്ത്രമാണ് 'വരദാചാരിയുടെ തലപരിശോധന' വെളിപ്പെടുത്തുന്നത്.

# 7

# ‘മുക്കിയ’ ഫയലുകളും മുങ്ങൽവിദഗ്ധരായ മാധ്യമപ്രവർത്തകരും

**ലാ**വ്‌ലിൻ അപവാദ പ്രചരണവുമായി ബന്ധപ്പെട്ട് *മനോരമ* സംവിധാനം ചെയ്ത മറ്റൊരു നാടകമായിരുന്നു അഴിമതിയുമായി ബന്ധപ്പെട്ട ഫയലുകളുടെ ‘മുങ്ങൽ’. അങ്ങനെ മുങ്ങിയ നിർണായക ഫയലുകളിൽ ഒന്നു മാത്രമായിരുന്നു വരദാചാരിയുടെ തല സംബന്ധിച്ചത്. ഓരോ ഫയലും കാണാനില്ലെന്ന് വാർത്തയെഴുതുമ്പോഴും ഫയലിലെ വിവരങ്ങളത്രയും *മനോരമ*യിൽ പ്രത്യക്ഷപ്പെട്ടു. നിർണായകവും സുപ്രധാനവുമായ വിവരങ്ങളാണ് കാണാതായ ഫയലുകളിൽ ഉണ്ടായിരുന്നതെന്ന് പത്രം തറപ്പിച്ചെഴുതി. വരദാചാരിയുടെ തല പരിശോധനപോലെ ഇതും ഒരു ദുരന്തപര്യവസാനിയായിത്തീർന്നു.

### രംഗം ഒന്ന് – ഉപേന്ദ്രവർമ്മയുടെ പത്രസമ്മേളനം

വിജിലൻസ് വകുപ്പിന്റെ വാർഷികാഘോഷ ചടങ്ങിനെക്കുറിച്ച് വിശദീകരിക്കാൻ ഡയറക്ടർ ഉപേന്ദ്രവർമ്മ നടത്തിയ പത്രസമ്മേളനത്തിൽ ലാവ്‌ലിൻ കേസന്വേഷണം വൈകുന്നതിനെക്കുറിച്ചു ചോദ്യമുയർന്നു. അതിനുമറുപടിയായി അദ്ദേഹം സാന്ദർഭികമായി നടത്തിയ പരാമർശത്തിൽ നിന്നാണ് *മനോരമ* കഥയ്ക്കു പഴുതു സൃഷ്ടിച്ചത്. ഒരേ പത്രസമ്മേളനം *മാതൃഭൂമി*യും *മനോരമ*യും റിപ്പോർട്ട് ചെയ്തതെങ്ങനെയെന്ന് പരിശോധിക്കാം.

‘അഴിമതി കൂടുതൽ റവന്യൂ വകുപ്പിൽ – വിജിലൻസ് ഡയറക്ടർ’ എന്നായിരുന്നു *മാതൃഭൂമി*യുടെ തലക്കെട്ട് (2005 മെയ് 24). റിപ്പോർട്ട് ഇങ്ങനെ:

> കേസുകളുടെയും കുറ്റപത്രങ്ങളുടെയും അടിസ്ഥാനത്തിൽ ഏറ്റവും കൂടുതൽ അഴിമതിയുള്ളത് റവന്യൂ വകുപ്പിലാണെന്ന് വിജിലൻസ് ഡയറക്ടർ പി ഉപേന്ദ്രവർമ. ആരോഗ്യം, സിവിൽ

> സപ്ലൈസ് വകുപ്പുകളാണ് രണ്ടാം സ്ഥാനത്ത്. പൊലീസ് മൂന്നാം സ്ഥാനത്തും. കനേഡിയൻ കമ്പനിയായ എസ് എൻ സി ലാവ് ലിൻ അഴിമതിക്കേസിൽ അന്വേഷണം വൈകുന്നത് കെ എസ് ഇ ബിയിൽ നിന്ന് ഫയലുകൾ ലഭിക്കാത്തതുകൊണ്ടാണെന്ന് വിജിലൻസ് ഡയറക്ടർ പത്രസമ്മേളനത്തിൽ പറഞ്ഞു. റെയ്ഡ് നടത്തി ഫയലുകൾ പിടിച്ചെടുക്കാനാണ് ഉദ്ദേശിക്കുന്നത്.... എസ് എൻ സി ലാവ്‌ലിൻ കേസ് അന്വേഷണം നീണ്ടുപോകുന്നതായി കരുതുന്നില്ല. അന്വേഷണം തുടങ്ങിയത് രണ്ടുമാസം മുമ്പ് മാത്ര മാണ്. അഞ്ചു വർഷത്തിലധികം പഴക്കമുള്ള കേസുകളിൽപ്പോലും അന്വേഷണം പൂർത്തിയായിട്ടില്ല. ഇത്തരം കേസുകൾ ഈ വർഷം തന്നെ തീർപ്പാക്കുമെന്നും അദ്ദേഹം പറഞ്ഞു.

ഇതേ വാർത്ത *മനോരമ*യിലെത്തിയപ്പോൾ 'വൈദ്യുതി ബോർഡ് ഫയൽ നൽകുന്നില്ല: വിജിലൻസ് ഡയറക്ടർ' എന്നായി തലക്കെട്ട്. 'ലാവ്‌ലിൻ കേസന്വേഷണം വൈകുന്നുവെന്ന് വിജിലൻസ് ഡയറക്ടർ മനോരമയിലിരുന്നു പറയുമ്പോൾ, 'അന്വേഷണം നീണ്ടുപോകുന്നതായി കരുതുന്നില്ലെ'ന്നാണ് അതേ വിജിലൻസ് ഡയറക്ടർ *മാതൃഭൂമി* വഴി പറയുന്നത്. രണ്ടു പത്രവും വായിക്കുന്നവർ ശരിയേതെന്നറിയാതെ ശരിക്കും കുഴങ്ങിപ്പോകും.

2005 മെയ് 25ന് *മനോരമ* തുടർവാർത്തയൊരുക്കി. തലക്കെട്ട്, 'ഫയൽ ചോദിച്ച് വിജിലൻസ് ഡയറക്ടർ കത്തെഴുതും.' വാർത്തയിലെ വാചകങ്ങൾ;

> എസ് എൻ സി ലാവ്‌ലിൻ കേസിലെ സുപ്രധാന ഫയൽ ആവ ശ്യപ്പെട്ട് വിജിലൻസ് ഡയറക്ടർ ഉപേന്ദ്രവർമ വൈദ്യുതി ബോർഡ് അധ്യക്ഷന് വീണ്ടും കത്തെഴുതും. കേസ് അന്വേഷണത്തിന് ചെന്ന ഉദ്യോഗസ്ഥരോട് ഈ ഫയൽ കാണാനില്ലെന്ന് അധികൃ തർ അറിയിച്ചിരുന്നു. എന്നാൽ ഫയൽ അവിടെത്തന്നെ ഉണ്ടെന്ന നിഗമനത്തിലാണ് വിജിലൻസ് സംഘം. അതുകൊണ്ടാണ് വീണ്ടും കത്തെഴുതുന്നത്.

ഏത് ഫയലാണ് വിജിലൻസ് ചോദിച്ചത് എന്ന് കൃത്യമായി പറ യാതെ സുപ്രധാന ഫയൽ ചോദിച്ചിട്ട് കൊടുത്തില്ലെന്നാണ് *മനോരമ* സ്ഥാപിച്ചത്. ഒരു പ്രത്യേക നമ്പരുള്ള ഫയലോ ഒരു വിഷയത്തിലുള്ള എല്ലാ ഫയലുകളുമോ ആയിരിക്കുമല്ലോ അന്വേഷണസംഘം ആവശ്യപ്പെടുക. 'എവിടെ സുപ്രധാന ഫയൽ' എന്നു ചോദിച്ച് ഒരോ ഫീസിനെയും ആരും സമീപിക്കാറില്ല. യഥാർഥത്തിൽ വിജിലൻസിന്റെ ചെലവിൽ *മനോരമ* ഒരു വിവാദം സൃഷ്ടിക്കുകയായിരുന്നു. ഫയൽ നമ്പരോ ഫയൽ തിരിച്ചറിയാൻ മറ്റേതെങ്കിലും കൃത്യമായ സൂചനയോ വാർത്തയിൽ ഉൾപ്പെടുത്തിയാൽ കള്ളി പൊളിയും എന്നറിയാവുന്നതു

കൊണ്ടാണ് 'സുപ്രധാന ഫയൽ ചോദിച്ച് കത്തെഴുതും' എന്നാക്കിയത്. അതേതു ഫയൽ എന്നാരും ചോദിക്കില്ലല്ലോ.

'വിജിലൻസ് ഫയൽ – ആഭ്യന്തര സെക്രട്ടറി റിപ്പോർട്ട് നൽകു' മെന്ന് *മനോരമ* വീണ്ടും എഴുതി (2005 മെയ് 28). റിപ്പോർട്ട് സമർപ്പിക്കുന്നതോടെ 'സുപ്രധാന ഫയലിന്റെ' കാര്യത്തിൽ തീരുമാനമറിയാമെന്ന ആകാംക്ഷയോടെ വായനക്കാർ കാത്തിരുന്നു. എന്നാൽ, ഉപേന്ദ്രവർമയുടെ നിഷേധം പത്രങ്ങൾക്ക് പ്രസിദ്ധീകരിക്കേണ്ടി വന്നു. 'ബോർഡ് ഫയൽ തരുന്നില്ലെന്ന് പറഞ്ഞിട്ടില്ല – ഉപേന്ദ്രവർമ' എന്ന തലക്കെട്ടിൽ *മനോരമ*യും വാർത്ത പ്രസിദ്ധീകരിച്ചു (2005 മെയ് 29). വാർത്തയിൽ നിന്ന്:

> വൈദ്യുതി ബോർഡ് ഫയലുകൾ നൽകുന്നില്ലെന്നല്ല താൻ പത്രസമ്മേളനത്തിൽ പറഞ്ഞത്. ഏതാനും ഫയലുകൾകൂടി കിട്ടാനുണ്ടെന്നും തങ്ങൾ അവ തിരഞ്ഞുകൊണ്ടിരിക്കുകയാണെന്നും ബോർഡ് അധികൃതർ അറിയിച്ചിരുന്നുവെന്നാണ് താൻ പറഞ്ഞത്. ഉപേന്ദ്രവർമ വിശദീകരിച്ചു.

പത്രസമ്മേളനത്തിൽ പറഞ്ഞ കാര്യം പത്രക്കുറിപ്പിൽ വിജിലൻസ് ഡയറക്ടർ വിഴുങ്ങിയെങ്കിലും *മനോരമ* പ്രചരിപ്പിച്ച നുണ അവരുടെ താളുകളിൽ മാഞ്ഞുപോയില്ല.

## രംഗം രണ്ട് – സെക്രട്ടറിയുടെ തെളിവെടുപ്പ്

'ഫയൽ വിവാദം: ആഭ്യന്തര സെക്രട്ടറി ഇന്ന് തെളിവെടുക്കും' എന്ന് *മനോരമ* വായനക്കാരെ അറിയിച്ചു(2005 മെയ് 30). ആ വാർത്തയിലും സുപ്രധാന ഫയലിനെക്കുറിച്ചുള്ള പ്രതീക്ഷ പത്രം കൈവിട്ടില്ല:

> ..... സുപ്രധാനമായ ഒരു ഫയൽ ലഭിക്കാനുണ്ടെന്ന നിലപാടായിരിക്കും വിജിലൻസ് അറിയിക്കുക. അതേ സമയം എല്ലാ ഫയലും കിട്ടിയെന്ന് ബോർഡ് അധികൃതരും പറയും. കനേഡിയൻ കമ്പനിക്ക് പണം നൽകിയതിന്റെ ബില്ലുകൾ അടങ്ങിയ ചില ഫയലുകൾ മാത്രമാണ് അവശേഷിക്കുന്നതെന്നും വിജിലൻസ് ആവശ്യപ്പെട്ടാൽ അതും നൽകാൻ തയാറാണെന്നും ബോർഡ് അറിയിക്കും.

ബോർഡിന്റെയും വിജിലൻസിന്റെയും വിശദീകരണമെന്തെന്ന് *മനോരമ* ലേഖകൻ തീരുമാനിച്ചുകഴിഞ്ഞ സ്ഥിതിക്ക് തെളിവെടുപ്പിന് എന്തു പ്രസക്തിയെന്ന് വായനക്കാരും സംശയിച്ചു പോകും!

കെ കെ വിജയകുമാറിന്റെ റിപ്പോർട്ടിനുവേണ്ടി വായനക്കാർ അക്ഷമയോടെ കാത്തിരുന്നപ്പോൾ സുപ്രധാന ഫയലിലെ വിവരങ്ങൾ *മനോരമ* പ്രസിദ്ധീകരിച്ചു (2005 മെയ് 31).

'ലാവലിൻ: കൈമാറാനുള്ള ഫയലിൽ 67 കോടിയുടെ നഷ്ടക്കണക്ക്' എന്ന തലക്കെട്ടിലെ വാർത്ത വെളിപ്പെടുത്തിയ വിവരങ്ങൾ ചുവടെ:

> എസ് എൻ സി ലാവ്‌ലിൻ കേസിൽ വിജിലൻസിന് കൈമാറാനുള്ള ഫയലിലുള്ളത് 67 കോടിയുടെ നഷ്ടത്തിന്റെ കണക്ക്. പിണറായി വിജയൻ വൈദ്യുതി മന്ത്രിയായിരിക്കെ പള്ളിവാസൽ, ചെങ്കുളം, പന്നിയാർ ജലവൈദ്യുതി പദ്ധതികളുടെ നവീകരണത്തിനുള്ള കരാർ കനേഡിയൻ കമ്പനിയായ എസ് എൻ സി ലാവലിന് 243 കോടി രൂപയ്ക്ക് നൽകിയ ഇനത്തിലാണ് ബോർഡിന് മറ്റു പല നഷ്ടങ്ങൾക്കു പുറമേ ഇത്രയും തുകകൂടി നഷ്ടമുണ്ടായിട്ടുണ്ടെന്ന് വ്യക്തമായത്. ബാങ്ക് ചാർജ് ഇനത്തിൽ കുറഞ്ഞത് 55 കോടി രൂപയാണ് നൽകേണ്ടി വന്നത്. ഡോളർ വിനിമയ നിരക്കിന്റെ വ്യത്യാസമനുസരിച്ച് ഈയിനത്തിലുള്ള നഷ്ടം 60 കോടി രൂപ വരെ ആകും. ഇതിനുപുറമേ കമിറ്റ്മെന്റ് ചാർജ് എന്ന പേരിൽ 12 കോടിയോളം രൂപ ബോർഡിൽ നിന്ന് എസ് എൻ സി ലാവ്‌ലിൻ ഈടാക്കി.....

എന്നിങ്ങനെ പോകുന്നു കൈമാറാനുള്ള ഫയലിലെ വെളിപ്പെടുത്തലുകൾ.

ഈ ഫയൽ വൈദ്യുതി ബോർഡിലെ ഫിനാൻഷ്യൽ അഡ്വൈസറുടെ കൈവശമുണ്ടെന്നും നിയമസഭാ സബ്ജക്ട് കമ്മിറ്റിയുടെ പഠനത്തിൽ ഈ നഷ്ടം വെളിപ്പെട്ടിട്ടില്ലെന്നുമൊക്കെ എഴുതിപ്പിടിപ്പിച്ചിട്ടുണ്ട്. അതുവരെ ആരുടെയും 'കണ്ണിൽപ്പെടാത്ത വലിയൊരു നഷ്ടം' *മനോരമ* കണ്ടുപിടിച്ചിരിക്കുന്നു! ഈ കണ്ടുപിടിത്തമാകട്ടെ, ജി കാർത്തികേയൻ ഒപ്പിട്ട കരാറിൽ സമ്മതിച്ച തുകയാണെന്നതാണ് വിചിത്രം. എന്നാൽ അദ്ദേഹത്തിന്റെ പേര് വാർത്തയിൽനിന്ന് സമർഥമായി ഒഴിവാക്കി.

ആഭ്യന്തരവകുപ്പ് സെക്രട്ടറി നടത്തിയ തെളിവെടുപ്പിന്റെ വാർത്തയും ഇതേ ദിവസം തന്നെ *മനോരമ* നൽകി. 'ഡയറക്ടറും ചെയർമാനും തെളിവു നൽകി'യെന്ന തലക്കെട്ടിനു താഴെ, നിലപാടുകൾ ഇരുവരും ആവർത്തിച്ചുവെന്ന ഉപതലവാചകവും ഉണ്ട്.

> 'മുൻവൈദ്യുതി മന്ത്രിയുടെ വിദേശയാത്രയടക്കമുള്ള ചില സുപ്രധാന ഫയൽ കിട്ടാനുണ്ടെന്ന നിലപാട് വിജിലൻസും എല്ലാ ഫയലും നൽകിയെന്ന നിലപാട് വൈദ്യുതി ബോർഡും ആവർത്തിച്ചു. ആഭ്യന്തര സെക്രട്ടറി നാളെ റിപ്പോർട്ട് നൽകും..'

വാർത്തയിലെ ബാക്കി വിവരങ്ങളൊക്കെ ചർവിതചർവണം. 67 കോടിയുടെ നഷ്ടക്കണക്കുള്ള ഫയലാണ് വൈദ്യുതി വകുപ്പ് വിജിലൻസിന് നൽകാത്തതെന്ന് വെളിപ്പെടുത്തുന്ന ഒരു വാർത്ത. മറ്റൊരു വാർത്തയിലാകട്ടെ, നൽകാനുള്ളത് മുൻമന്ത്രിയുടെ വിദേശയാത്രയടക്ക

മുള്ള ചില സുപ്രധാന ഫയലുകളാണെന്ന വിചിത്രമായ നിലപാട്. മന്ത്രിയുടെ യാത്രയെ സംബന്ധിക്കുന്ന ഫയൽ സെക്രട്ടേറിയറ്റിലെ വൈദ്യുതി വകുപ്പിലാണുണ്ടാവുകയെന്നതും വൈദ്യുതി ബോർഡിന്റെ കയ്യിൽ അത്തരമൊരു ഫയൽ ഉണ്ടാകാൻ സാധ്യതയില്ലെന്നതും *മനോരമ* ലേഖകന് പ്രശ്നമല്ല.

## രംഗം മൂന്ന് – മുങ്ങിയ ഫയലിൽ പിണറായിയെ പ്രതിഷ്ഠിക്കുന്നു

'വൈദ്യുതി ബോർഡിൽ നിന്ന് പ്രതി ഫയൽ കടത്തി'യെന്ന് അഞ്ചു കോളം വാർത്ത 2005 ജൂൺ ഒന്നിന് *മനോരമ* പ്രസിദ്ധീകരിച്ചു. 'വിജിലൻസ് കേസുകൾ അട്ടിമറിക്കാൻ സംഘം' എന്ന ഉപശീർഷകത്തിൻ കീഴെ, അതിസമർഥമായി പ്രതിഷ്ഠിച്ച ബോക്സ് ഐറ്റമായിരുന്നു വാർത്തയുടെ മർമം:

വിജിലൻസ് കേസുകൾ അട്ടിമറിക്കാൻ ബോർഡിലെ വമ്പൻമാർ ഉൾപ്പെടുന്ന സംഘം പ്രവർത്തിക്കുന്നുണ്ടോയെന്ന് വിജിലൻസിന് സംശയം. സി പി എം നേതാവ് പിണറായി വിജയൻ ഉൾപ്പെടുന്ന കേസിൽ എസ് എൻ സി ലാവ്‌ലിനും പ്രതിസ്ഥാനത്തുള്ളതിനാൽ ഈ കേസിലെ ഫയലും കടത്തിയോ എന്ന് വിജിലൻസ് സംശയിക്കുന്നു.

തൊട്ടുപിറ്റേന്നു *മനോരമ* തന്നെ സംശയനിവാരണവും നടത്തി. 'ലാവ്‌ലിൻ കരാർ ഫയൽ ഇടതു ഭരണകാലത്ത് മുക്കി'യെന്ന് തലക്കെട്ട്. 'അപ്രത്യക്ഷമായതിൽ ഫയൽ നീക്കത്തിന്റെ രജിസ്റ്ററും ഉണ്ടെ'ന്ന് ഉപശീർഷകം. ലാവ്‌ലിൻ ഫയൽ മുങ്ങിയോ എന്ന സംശയം ഒരു ദിവസം പ്രസിദ്ധീകരിക്കുന്നു, ആ സംശയം ശരി തന്നെയെന്ന് തൊട്ടടുത്ത ദിവസം സ്ഥിരീകരണം. എത്ര സൂക്ഷ്മമായ ആസൂത്രണം!

വാർത്ത വെളിപ്പെടുത്തുന്ന വിവരങ്ങൾ ഇവയാണ്...

1. കരാർ സംബന്ധിച്ച ഫയലുകളിലൊന്ന് എൽ ഡി എഫ് ഭരണകാലത്ത് വൈദ്യുതി ബോർഡിൽനിന്ന് അപ്രത്യക്ഷമായി.
2. യു ഡി എഫ് സർക്കാർ വിജിലൻസ് അന്വേഷണത്തിന് ഉത്തരവിട്ടതോടെ ഫയൽനീക്കത്തിന്റെ രജിസ്റ്ററും അപ്രത്യക്ഷമായി, (അതായത് ഫയൽനീക്കത്തിന്റെ രജിസ്റ്റർ മുക്കിയത് യു ഡി എഫ് ഭരണകാലത്ത്)
3. മലബാർ കാൻസർ സെന്ററിന് 100 കോടി രൂപ നൽകുന്നത് സംബന്ധിച്ച സുപ്രധാന വിവരം ഈ ഫയലിൽ ഉണ്ടായിരുന്നതായി കരുതപ്പെടുന്നു (സുപ്രധാന വിവരം ഒരു ഫയലിലും അപ്രധാന വിവരങ്ങൾ വേറെ ഫയലുകളിലുമാണെന്ന് വായനക്കാർക്ക് വിശ്വസിക്കാം).
4. വൈദ്യുതി ബോർഡിലെ ചില ഉന്നത ഉദ്യോഗസ്ഥർ ഫയലും രജിസ്റ്ററും നശിപ്പിച്ചെന്നാണ് കരുതുന്നത്.
5. കരാർ സംബന്ധിച്ച ഫയൽ ബോർഡിലെ അക്കൗണ്ട്സ് മെമ്പറുടെ ഓഫീസിൽ എത്തിയശേഷം അപ്രത്യക്ഷമാവുകയായിരുന്നു.

6. ഫയലുകളുടെ നീക്കം സംബന്ധിച്ച രജിസ്റ്ററിൽ കാര്യങ്ങൾ രേഖപ്പെടുത്തിയിരുന്നു. ഇക്കാര്യം വെളിപ്പെട്ടതോടെ രജിസ്റ്ററും അപ്രത്യക്ഷമായി.
7. ഇതോടെ ഫയൽ അക്കൗണ്ട്സ് മെമ്പറുടെ ഓഫീസിലെത്തിയെന്നതിന് തെളിവില്ലാതായി. ഫയൽ നമ്പർപോലും കണ്ടെത്താൻ നിവൃത്തിയില്ല (അക്കൗണ്ട് മെമ്പറുടെ ഓഫീസിൽ ഫയലെത്തിയതിന്റെ തെളിവുകളില്ല, ഫയൽ നമ്പർപോലും കണ്ടെത്താൻ മാർഗവുമില്ല. എന്നിട്ടും ഫയൽ അപ്രത്യക്ഷമായത് എൽ ഡി എഫ് സർക്കാരിന്റെ ഭരണകാലത്താണെന്ന് ലേഖകൻ കൃത്യമായി കണ്ടുപിടിച്ചു. ഫയലിലെ വിവരങ്ങൾ ഒന്നൊഴിയാതെ വെളിപ്പെടുത്തുകയും ചെയ്തു).

ഈ വിവരങ്ങൾ ഏതാണ്ടെല്ലാം തലേന്നത്തെ 'വൈദ്യുതി ബോർഡിൽ നിന്ന് പ്രതി ഫയൽ കടത്തി'യെന്ന റിപ്പോർട്ടിലുണ്ട്. അതിൽ പക്ഷേ, കാണാതായി എന്ന് പറയുന്നത് ലോവർ പെരിയാർ കൺസൾട്ടൻസിയെ സംബന്ധിക്കുന്ന ഫയലാണ്. അത് തെരഞ്ഞ് അക്കൗണ്ട്സ് മെമ്പറുടെ വീട്ടിലും ഓഫീസിലും വിജിലൻസ് ഒരേസമയം റെയിഡ് നടത്തിയെന്നൊക്കെ പറയുന്നുണ്ട്. ആ വാർത്തയുടെ പശ്ചാത്തലവിവരങ്ങളിൽ ലാവ്‌ലിൻ എന്നുകൂടി തിരുകിക്കയറ്റിയപ്പോൾ തൊട്ടടുത്ത ദിവസത്തെ ഒന്നാം പേജ് വാർത്തയായി! ലാവ്‌ലിൻ കേസിലെ ഫയലുകളും കടത്തിയോ എന്ന സംശയമുയർത്തി ഒരാൾ വാർത്തയെഴുതുന്നു. സംശയിക്കേണ്ട, ഫയൽ കടത്തിയെന്ന വെളിപ്പെടുത്തലുമായി തൊട്ടടുത്ത ദിവസം വേറൊരു ലേഖകൻ രംഗത്തെത്തുന്നു. നുണനിർമാണത്തൊഴിലാളികൾക്ക് എന്തൊരു ഒത്തൊരുമയെന്ന് ആരും അമ്പരന്നുപോകും. 'ബോബനും മോളിയും' *മനോരമ*യുടെ പടിയിറങ്ങിയെന്ന് ആരാണ് പറഞ്ഞത്!

ജൂൺ ഒന്നിനുതന്നെ ആഭ്യന്തര സെക്രട്ടറി കെ കെ വിജയകുമാറിന്റെ അന്വേഷണ റിപ്പോർട്ടു വന്നു. ഈ റിപ്പോർട്ടിനുവേണ്ടി വായനക്കാരെ ആകാംക്ഷയുടെ മുൾമുനയിൽ നിർത്തിയ പത്രം പക്ഷേ, ഉൾപ്പേജിലാണ് വാർത്ത പ്രസിദ്ധീകരിച്ചത്. തങ്ങൾ ആഗ്രഹിച്ചതു പ്രകാരമുള്ള റിപ്പോർട്ടാവില്ലെന്ന സൂചന നേരത്തെ കിട്ടിയതു കൊണ്ടാവണം, ആഭ്യന്തര സെക്രട്ടറിയുടെ അന്വേഷണറിപ്പോർട്ട് ഉൾപ്പേജിൽ തള്ളി, പകരം ഭാവനാസമ്പന്നരായ സ്വന്തം ലേഖകന്മാരുടെ മനോവ്യാപാരങ്ങൾ പത്രം ഒന്നാം പേജിൽ വമ്പൻ വലിപ്പത്തിൽ പ്രസിദ്ധീകരിച്ചത്.

'വിജിലൻസും വൈദ്യുതി ബോർഡും വീഴ്ചവരുത്തിയെന്ന് റിപ്പോർട്ട്.' ഇതാണ് വാർത്തയുടെ തലക്കെട്ട്. വാർത്തയിലേക്ക്:

> എസ് എൻ സി ലാവ്‌ലിൻ കേസിലെ ഫയലുകൾ രേഖാമൂലം ആവശ്യപ്പെടുന്നതിൽ വിജിലൻസിന്റെ ഭാഗത്ത് വീഴ്ച വന്നതായി ആഭ്യന്തര പ്രിൻസിപ്പൽ സെക്രട്ടറി കെ കെ വിജയകുമാറിന്റെ

> അന്വേഷണ റിപ്പോർട്ടിൽ കുറ്റപ്പെടുത്തുന്നതായി സൂചന. അതേ സമയം കേസ് സംബന്ധിച്ച് കൈവശമുള്ള എല്ലാ ഫയലും അന്വേഷണ സംഘത്തിന് കൈമാറുന്നതിൽ ബോർഡ് ഉദ്യോഗസ്ഥരും അനാസ്ഥ കാട്ടിയതായി റിപ്പോർട്ടിൽ പരാമർശമുണ്ട്.

രണ്ടു വാക്യവും അവസാനിപ്പിച്ചിരിക്കുന്ന രീതി ശ്രദ്ധിക്കുക. 'വിജിലൻസിന്റെ ഭാഗത്ത് വീഴ്ച വന്നതായി റിപ്പോർട്ട് കുറ്റപ്പെടുത്തുന്നുവെന്ന് സൂചന മാത്രമേയുള്ളൂ എന്ന് ആദ്യവാചകത്തിൽ പറയുന്ന ലേഖകന്, 'ബോർഡ് ഉദ്യോഗസ്ഥർ അനാസ്ഥ കാട്ടിയെന്ന പരാമർശം റിപ്പോർട്ടിലുണ്ടെന്ന' കാര്യത്തിൽ ഉറപ്പുണ്ട്. രേഖാമൂലം ആവശ്യപ്പെടുന്നതിൽ വിജിലൻസ് വീഴ്ച വരുത്തിയെങ്കിൽപ്പിന്നെ ബോർഡ് ഉദ്യോഗസ്ഥരെ എന്തിന് കുറ്റപ്പെടുത്തുമെന്ന് ഒരു വായനക്കാരനും ചീഫ് എഡിറ്ററോട് കത്തെഴുതി ചോദിക്കില്ലെന്ന് ലേഖകന് നിശ്ചയമുണ്ട്. തലക്കെട്ടും ആദ്യത്തെ ഒന്നോ രണ്ടോ വരിയും അലസമായി വായിച്ച് അന്തിമ തീരുമാനത്തിലെത്തുന്ന അരാഷ്ട്രീയ സമൂഹത്തെയാണ് തങ്ങൾ അഭിമുഖീകരിക്കുന്നതെന്ന് അവർക്ക് നന്നായി അറിയാം. പരസ്പരവിരുദ്ധമായ യുക്തികളും പെരുംനുണകളുമൊക്കെ ഉളുപ്പില്ലാതെ അച്ചടിക്കുന്നത്, സ്വന്തം വായനക്കാരിൽ പത്രത്തിനുള്ള ഈ വിശ്വാസവും ഒരു കാരണമാണ്.

വിജിലൻസ് പലകുറി ആവശ്യപ്പെട്ടിട്ടും ബോർഡ് സുപ്രധാന ഫയലുകൾ നൽകുന്നില്ലെന്നും അതിനാൽ അന്വേഷണം ഇഴഞ്ഞുനീങ്ങുന്നുവെന്നുമാണ് *മനോരമ* മെയ് 24ന് വെളിപ്പെടുത്തിയത്. ഫയലുകൾ രേഖാമൂലം ആവശ്യപ്പെടുന്നതിൽ വീഴ്ച വന്നുവെന്നാണ് ആഭ്യന്തര പ്രിൻസിപ്പൽ സെക്രട്ടറി നടത്തിയ അന്വേഷണത്തിൽ ബോധ്യപ്പെട്ടതെന്നും *മനോരമ* തന്നെയാണ് പറയുന്നത്. അപ്പോൾ *മനോരമ* വെളിപ്പെടുത്തിയ 'പലകുറി ആവശ്യപ്പെടൽ' ഏത് തരത്തിലുള്ളതായിരുന്നുവെന്നു കൂടി വായനക്കാരെ അറിയിക്കാനുള്ള ബാധ്യത ആരാണാവോ നിറവേറ്റുക?

വരദാചാരിയുടെ തലയുടെ സ്ഥിരം പരിശോധകനായ *മനോരമ* ലേഖകൻ തന്റെ ഭാവനാവിലാസം തൊട്ടുപിറ്റേന്ന് ഇങ്ങനെ പ്രകടിപ്പിച്ചു (2005 ജൂൺ 4). 'കാണാതായ ഫയലിൽ ധനവകുപ്പിന്റെ എതിർപ്പും പിണറായിയുടെ മറുപടിയും' എന്ന തലക്കെട്ടിൽ ഏഴുകോളം വാർത്തയുമായി അദ്ദേഹം രംഗപ്രവേശം ചെയ്തു.

കാണാതായ ഫയലുകളത്രയും ചെന്നുചേർന്നത് *മനോരമ* ഓഫീസിലാണെന്നതിനുള്ള തെളിവുകൾ ഇവിടെയും തീരുന്നില്ല. 2005 ജൂൺ അഞ്ചിന് പ്രസിദ്ധീകരിച്ച 'പണം നൽകിയത് ലാവ്‌ലിൻ രേഖയിൽ നിന്ന്' എന്ന ബൈലൈൻ റിപ്പോർട്ട് ആ സംശയം ബലപ്പെടുത്തുന്നു. പ്രസക്തഭാഗങ്ങൾ:

> പള്ളിവാസൽ-പന്നിയാർ-ചെങ്കുളം ജലവൈദ്യുതി നിലയങ്ങളുടെ നവീകരണം സംബന്ധിച്ച പ്രധാന രേഖകൾ അടങ്ങുന്ന ഫയലുകൾ വൈദ്യുതി ബോർഡിൽനിന്നും സെക്രട്ടേറിയറ്റിൽ നിന്നും

> അപ്രത്യക്ഷമായ സാഹചര്യത്തിൽ കരാറുകാർക്ക് പണം നൽകാൻ അവർ തന്ന രേഖകളെത്തന്നെ ആശ്രയിക്കേണ്ടിവന്നു. എസ് എൻ സി ലാവ്‌ലിന് കോടിക്കണക്കിന് രൂപയാണ് സംസ്ഥാന സർക്കാർ ഇപ്രകാരം നൽകിയത്. സർക്കാരിന്റെയോ ബോർഡിന്റെയോ കൈവശം പ്രധാന രേഖകൾ ഇല്ലെന്ന് അറിയാമായിരുന്ന കനേഡിയൻ കമ്പനി തങ്ങളുടെ ഫയലിൽ ചില രേഖകൾ തിരുകിക്കയറ്റുവാൻ ശ്രമിച്ചുവെന്ന പരാതി തർക്കത്തിന് ഇടയാക്കിയിരുന്നു. വൈദ്യുതി ബോർഡിലെ ഈ ഫയൽ മുമ്പ് പഠിച്ചിരുന്ന ചില ഉദ്യോഗസ്ഥരാണ് രേഖകൾ തിരുകിക്കയറ്റിയത് കണ്ടെത്തി എതിർത്തത്. ഇടപാടിലെ പ്രധാന രേഖകൾ അടങ്ങുന്ന ഫയൽ ഇടതുഭരണകാലത്തുതന്നെ ബോർഡിൽനിന്ന് അപ്രത്യക്ഷമായിരുന്നു. അതിലുള്ള മിക്കവാറും രേഖകൾ അടങ്ങുന്ന മറ്റൊരു ഫയൽ സെക്രട്ടേറിയറ്റിലെ ഊർജവകുപ്പിൽ സൂക്ഷിച്ചിരുന്നു. ആ ഫയലിൽ നിന്ന് രേഖകൾ വീണ്ടെടുക്കാൻ ശ്രമിച്ചപ്പോഴാണ് അതും അപ്രത്യക്ഷമായെന്ന് വ്യക്തമായത്. രണ്ടുഫയലും ഏതാണ്ട് ഒരേ സമയത്തുതന്നെയാണ് അപ്രത്യക്ഷമായത്. ഇപ്പോൾ ഇടപാട് സംബന്ധിച്ച പ്രധാന രേഖകൾ കരാറുകാരായ എസ് എൻ സി ലാവ്‌ലിന്റെ കൈവശം മാത്രമേയുള്ളൂ. ഈ സാഹചര്യത്തിലാണ് അവർക്ക് പണം നൽകാൻ അവരുടെതന്നെ രേഖകളെ ആശ്രയിക്കേണ്ടി വന്നത്.

'ഇൻവെസ്റ്റിഗേറ്റീവ് ജേണലിസം' എത്രത്തോളം തമാശ സൃഷ്ടിക്കുമെന്നതിന് ഈ റിപ്പോർട്ടിനപ്പുറം മലയാളത്തിൽ വേറെ ഉദാഹരണങ്ങൾ ഉണ്ടാകാൻ വഴിയില്ല.

### രംഗം നാല് – ദുരന്ത പര്യവസാനം

ഫയൽ വിവാദം സംബന്ധിച്ച് ആഭ്യന്തര വകുപ്പ് സെക്രട്ടറി നൽകിയ അന്വേഷണറിപ്പോർട്ട് മന്ത്രിസഭ ചർച്ച ചെയ്തുവെന്ന വാർത്ത പ്രസിദ്ധീകരിച്ചത് 2005 ജൂൺ പത്തിനാണ്. 'വിജിലൻസ് ഡയറക്ടറോട് വിശദീകരണം തേടും' എന്ന് തലക്കെട്ട്. ഫയൽ വിവാദത്തെക്കുറിച്ച് മുഖ്യമന്ത്രി ഉമ്മൻചാണ്ടി പ്രതികരിച്ചത് *മനോരമ* ഇങ്ങനെ റിപ്പോർട്ട് ചെയ്തു:

> ലാവ്‌ലിൻകരാർ കൊടുത്തതുസംബന്ധിച്ച ഫയലുകൾ ലഭിക്കുന്നതിനായി 2003 ൽ വിജിലൻസിൽനിന്ന് ബോർഡിന് കത്തു നൽകിയിരുന്നു. അതിന്റെ അടിസ്ഥാനത്തിൽ ഫയലുകൾ നൽകി. പിന്നീട് കൂടുതൽ ഫയലുകൾ ചോദിക്കുകയോ കത്തെഴുതുകയോ ചെയ്തിട്ടില്ല. ഡിസംബറിൽ കേസ് അന്വേഷിക്കുന്ന ഉദ്യോഗസ്ഥൻ ബോർഡ് ആസ്ഥാനത്ത് ചെന്നിരുന്നു. എന്നാൽ ചെയർമാനെയോ സെക്രട്ടറിയെയോ ഉന്നത ഉദ്യോഗസ്ഥരെയോ കാണുകയോ ഫയൽ ചോദിക്കുകയോ ചെയ്തിട്ടില്ല.

വിജിലൻസ് ഫയൽ ചോദിച്ചിട്ട് വൈദ്യുതി ബോർഡ് കൊടുക്കുന്നില്ലെന്ന വിവാദം അടിസ്ഥാനരഹിതമാണെന്ന് സാക്ഷാൽ ഉമ്മൻ ചാണ്ടി തന്നെ തുറന്നുപറഞ്ഞു. അതോടെ *മനോരമ* ലേഖകർ കഷ്ടപ്പെട്ട് കെട്ടിപ്പൊക്കിയ വിവാദത്തിന്റെ വെടി ഇതോടെ തീർന്നു. ഇളിഭ്യരായ *മനോരമ* 'ഫയൽ കണ്ടെത്താൻ നീക്കമില്ല, വിജിലൻസ് ഡയറക്ടർക്കെതിരെ മാത്രം നടപടി'യെന്ന് വാർത്തയെഴുതി (2005 ജൂൺ 12) അരിശം തീർത്തു. കാണാതായ ഫയൽ കണ്ടെത്താനോ ബോർഡിൽനിന്ന് അത് ലഭ്യമാക്കാനോ നടപടികൾ സ്വീകരിക്കാത്തതിനാൽ വിജിലൻസ് അന്വേഷണം സ്തംഭിച്ചെന്നായിരുന്നു വിധിയെഴുത്ത്.

അന്നത്തെ വൈദ്യുതി മന്ത്രി ആര്യാടൻ മുഹമ്മദ് കാര്യങ്ങൾ കുറെക്കൂടി വ്യക്തമാക്കി. 'ലാവ്‌ലിൻ പണം വാഗ്ദാനം ചെയ്തതിന് തെളിവുണ്ട് : ആര്യാടൻ' എന്ന തലക്കെട്ടിലെ *മനോരമ* വാർത്ത (2005 ജൂൺ 24) ഇങ്ങനെ പറയുന്നു:

> മലബാർ കാൻസർ സെന്ററിന് പണം സമാഹരിച്ചു നൽകാമെന്ന് എസ് എൻ സി ലാവ്‌ലിൻ വാഗ്ദാനം ചെയ്തതിന് രേഖയുണ്ടെന്ന് മന്ത്രി ആര്യാടൻ മുഹമ്മദ് വ്യക്തമാക്കി. കനേഡിയൻ ധനകാര്യ സ്ഥാപനങ്ങളായ സിഡ, ഇ ഡി സി, എന്നിവയും എസ് എൻ സി ലാവ്‌ലിനോടൊപ്പം ഇതിൽ ഉൾപ്പെടുന്നുണ്ട്. ചെങ്കുളം, പന്നിയാർ, പള്ളിവാസൽ പദ്ധതികൾക്ക് കരാർ നൽകുന്നതിന് പകരമായിട്ടാണ് എസ് എൻ സി ലാവ്‌ലിൻ വാഗ്ദാനം നൽകിയത്. പണം സമാഹരിച്ചു നൽകാമെന്ന് വാഗ്ദാനംചെയ്യുന്ന യോഗത്തിന്റെ മിനിട്സിന്റെ രേഖകളാണുള്ളത്. ഇത് താൻ നേരിട്ട് പരിശോധിച്ചിരുന്നു. ചർച്ചകൾക്കായി വൈദ്യുതി മന്ത്രിയായിരുന്ന പിണറായി വിജയൻ നടത്തിയ വിദേശയാത്രകളുടെയും ഫയൽ കണ്ടിരുന്നു. യാത്രയിൽ മന്ത്രി പങ്കെടുത്ത ചർച്ചകളുടെയും മിനിട്സുണ്ട്. ഇത് വിജിലൻസിന് കൈമാറിയിരുന്നു. 20 ഫയലുകളാണ് വിജിലൻസ് വൈദ്യുതി ബോർഡിനോട് ആവശ്യപ്പെട്ടിരുന്നത്. 4000 പേജ് വരുന്ന 20 ഫയലിന്റെയും അസൽ വിജിലൻസിന് നൽകി. രേഖകൾ കൈപ്പറ്റിയതായി അവർ ഒപ്പിട്ടുതന്നിട്ടുണ്ട്. ഇനിയും ഏത് ഫയൽ ആവശ്യപ്പെട്ടാലും നൽകും. വിജിലൻസ് വാർഷിക സമ്മേളനത്തെക്കുറിച്ച് പറയാൻ പത്രസമ്മേളനം വിളിച്ച ഡയറക്ടറെ പത്രക്കാരാണ് കുഴക്കിയത്.

'എൽ ഡി എഫ് ഭരണകാലത്ത് മുക്കി'യെന്ന് *മനോരമ* പറഞ്ഞ 'ലാവ്‌ലിൻ കരാറിനെക്കുറിച്ചുള്ള സുപ്രധാന ഫയൽ' താൻ കണ്ടെന്ന് വൈദ്യുതി മന്ത്രി ആര്യാടൻ മുഹമ്മദ് ഉറപ്പിച്ചു പറഞ്ഞു. അതോടെ *മനോരമ* ഫാക്ടറി ഉൽപ്പാദിപ്പിച്ച ഒരു നുണകൂടി പൊളിഞ്ഞു. സുപ്രധാന ഫയലുകളേതെങ്കിലും നഷ്ടപ്പെട്ടെന്നോ നശിപ്പിച്ചെന്നോ അക്കാലത്ത് വൈദ്യുതി വകുപ്പ് ഭരിച്ച കോൺഗ്രസ് മന്ത്രിമാരാരും വെളിപ്പെടു

ത്തിയിട്ടില്ല. വിജിലൻസിന്റെയോ സി ബി ഐ യുടെയോ അന്വേഷണ റിപ്പോർട്ടിൽ ഫയൽ നഷ്ടപ്പെട്ടതിനെക്കുറിച്ച് നേരിയ പരാമർശംപോലു മില്ല. എന്നിട്ടും ഫയലുകൾ മുക്കിയെന്ന കഥ *മനോരമ* എത്രയോ ദിവസം ആഘോഷിച്ചു.

ഇത്രയൊക്കെ ചെയ്തുകൂട്ടിയിട്ടും മതിവരാത്ത *മനോരമ*, 'മാന്യമായ വഴി'കളെക്കുറിച്ച് പിണറായി വിജയനെയും സി പി ഐ എമ്മിനെയും ഉപദേശിക്കാനും മടിച്ചില്ല. 'കരിപുരളാത്ത വഴികൾ ബാക്കി'യെന്ന തല ക്കെട്ടിൽ പ്രസിദ്ധീകരിച്ച മുഖപ്രസംഗം, മലയാള മാധ്യമചരിത്രത്തിലെ ഏറ്റവും പരിഹാസ്യമായ ചാരിത്ര്യപ്രസംഗമാകുന്നത് കാണുക:

> ഭരണഘടനാപരമായ സ്ഥാപനങ്ങളെ വെല്ലുവിളിക്കാതെയും അധി ക്ഷേപിക്കാതെയും കോടതികളെ വെല്ലുവിളിക്കാതെയും നിയമ യുദ്ധത്തിൽ പൊരുതി ജയിക്കാനുള്ള മാന്യമായ വഴി സി പി എമ്മിനു മുന്നിൽ ഇപ്പോഴും തുറന്നു കിടക്കുകയാണ് (2009 ജൂൺ 9).

# 8

# മുൻ വൈദ്യുതി ബോർഡ് ചെയർമാന്റെ മരണവും പന്നിയാർ ദുരന്തവും

**സി** പി ഐ എം പതിനേഴാം പാർട്ടി കോൺഗ്രസിനോട് അനുബന്ധിച്ചുള്ള ബ്രാഞ്ച് സമ്മേളനങ്ങൾ ആരംഭിച്ചത് 2007 സെപ്തംബറിലാണ്. സംഭ്രമജനകമായ കഥകൾവഴി പാർട്ടി സമ്മേളനങ്ങളിൽ ഇടപെടാനുള്ള ഉപജാപം വീണ്ടും സജീവമായി. വരദാചാരിയുടെ തലപരിശോധന, ഫയൽ ചോർത്തൽ തുടങ്ങിയ കഥകൾ സൃഷ്ടിച്ചെടുത്ത *മനോരമ* ഇക്കുറി തലപുകച്ചത് മുൻ വൈദ്യുതിബോർഡ് ചെയർമാൻ വി രാജഗോപാലിന്റെ ആകസ്മിക മരണത്തെ ലാവ്‌ലിൻ കേസുമായി എങ്ങനെ ബന്ധപ്പെടുത്താമെന്ന് ആലോചിച്ചാണ്. ഇഷ്ടമില്ലാത്ത കരാർ രണ്ടു വർഷം മുമ്പ് ഒപ്പിട്ടതുമൂലമുണ്ടായ മാനസിക സംഘർഷമാണ് രാജഗോപാലിന്റെ ഹൃദയാഘാതത്തിലേക്ക് നയിച്ചത് എന്ന് *മനോരമ* ഗവേഷകന്മാർ അന്വേഷണ റിപ്പോർട്ട് പ്രസിദ്ധീകരിച്ചു!

ദീപക് കുമാർ 2010 ൽ മെനഞ്ഞുണ്ടാക്കിയ കൊലപാതകക്കഥയ്ക്ക് സമാനമായൊരു ദുരന്തകഥ ലാവ്‌ലിനുമായി ബന്ധപ്പെട്ട് ഏതാനും വർഷം മുമ്പ് മാധ്യമങ്ങളിൽ പ്രത്യക്ഷപ്പെട്ടിരുന്നുവെന്നത് കൗതുകകരമായ വസ്തുതയാണ്. ദീപക് കുമാറിന്റെ കഥയെക്കാൾ സംഭ്രമജനകവും നാടകീയവുമായിരുന്നു, വൈദ്യുതി ബോർഡ് ചെയർമാൻ വി. രാജഗോപാലിന്റെ ആകസ്മിക മരണം ലാവ്‌ലിനുമായി ബന്ധപ്പെട്ടതായിരുന്നു എന്ന വെളിപ്പെടുത്തൽ. ഒരുപക്ഷേ, ഈ അപവാദ പ്രചരണം പൊളിഞ്ഞതാകാം, ദീപക് കുമാറിന്റെ നുണക്കഥ കാറ്റുപിടിക്കാതെ പോയതിനു കാരണം.

## ലാവ്‌ലിന്റെ സമ്മർദംമൂലം ഒരു ഹൃദയാഘാതം

2007 സെപ്തംബർ 12ന് *മനോരമ*യുടെ ഉൾപ്പേജിൽ *ലാവ്‌ലിൻ: ബോർഡ് മുൻചെയർമാന്റെ മരണവും അന്വേഷിച്ചേക്കും* എന്ന തലക്കെട്ടിലാണ് ആ ഗവേഷണഫലം പ്രസിദ്ധീകരിച്ചത്. പിണറായി വിജയൻ

വൈദ്യുതിമന്ത്രിയായിരിക്കുമ്പോൾ 1997 ഫെബ്രുവരി 10ന് ലാവ്‌ലിനുമായി അനുബന്ധ കരാറുകൾ ഒപ്പിടുന്ന വേളയിൽ കെ എസ് ഇ ബിയുടെ ചെയർമാനായിരുന്നു വി രാജഗോപാൽ. 1998 ൽ അദ്ദേഹം പദവി ഒഴിഞ്ഞു. 1999 മാർച്ചിൽ സെക്രട്ടേറിയറ്റിലെ തന്റെ മുറിയിൽ കുഴഞ്ഞു വീണു മരിച്ചു. ഈ മരണമാണ് 2007 സെപ്തംബർ 12ന് വിവാദമാകുന്നത്.

വാർത്തയുടെ പ്രസക്ത ഭാഗങ്ങൾ ഇങ്ങനെയാണ്...

> ലാവലിൻ ഇടപാടുമായി ബന്ധപ്പെട്ട ഫയലുകൾ പരിശോധിക്കുന്നതിനിടെയാണ് രാജഗോപാലിന്റെ കുറിപ്പുകളും അദ്ദേഹം രേഖപ്പെടുത്തിയ അഭിപ്രായവും അന്വേഷണ സംഘത്തിന്റെ ശ്രദ്ധയിൽ പ്പെട്ടത്. ലാവ്‌ലിൻ ഇടപാടിനെക്കുറിച്ച് സർക്കാരിന്റേതിൽ നിന്നു ഭിന്നമായ അഭിപ്രായമാണ് അദ്ദേഹം ഫയലിൽ രേഖപ്പെടുത്തിയിരുന്നതത്രേ. അതിനു വ്യക്തമായ കാരണങ്ങളും ചൂണ്ടിക്കാട്ടിയിരുന്നു. സെക്രട്ടേറിയറ്റിൽ കുഴഞ്ഞു വീണാണ് അദ്ദേഹം മരിച്ചത്. മരണത്തിനിടയാക്കിയ പ്രത്യേക സംഭവവികാസം ഉണ്ടോയെന്ന് സി ബി ഐ പരിശോധിക്കുന്നതായി അറിയുന്നു.

ലാവ്‌ലിനുമായി അനുബന്ധ കരാർ ഒപ്പിട്ടു രണ്ടുവർഷം കഴിഞ്ഞാണ് രാജഗോപാലിന്റെ മരണം എന്ന വസ്തുത വാർത്തയിലെങ്ങുമില്ല. വാക്യങ്ങളുടെ അവസാനം ഘടിപ്പിച്ചിരിക്കുന്ന 'അത്രേ', 'അറിയുന്നു' തുടങ്ങിയ പ്രയോഗങ്ങൾ വഴിയാണ് വായനക്കാരനെ സസ്പെൻസിലേക്കു നയിച്ചിരിക്കുന്നത്.

*മനോരമ*യുടെ ഒരുകോളം വാർത്ത പിറ്റേന്ന് *മാതൃഭൂമി* ആറുകോളത്തിൽ പെരുപ്പിച്ചു. തലക്കെട്ട് 'ലാവലിൻ കരാറിനു സമ്മതിപ്പിക്കാൻ രാജഗോപാലിനു മേൽ സമ്മർദം ചെലുത്തി' എന്നായിരുന്നു. വാർത്തയിൽ നിന്ന്...

> ലാവ്‌ലിൻ കരാർ പ്രശ്നത്തിൽ ആദ്യം വഴങ്ങാതിരുന്ന മുൻവൈദ്യുതി ബോർഡ് ചെയർമാൻ വി രാജഗോപാലിനെ മെരുക്കാനായി തമിഴ്നാട്ടിൽ നെയ്‌വേലി ലിഗ്നൈറ്റ് കോർപറേഷൻ വക ഗസ്റ്റ് ഹൗസിൽ കൊണ്ടുപോയി ചർച്ച നടത്തിയതായി സി ബി ഐക്കു വിവരം ലഭിച്ചു. രാജഗോപാൽ എതിരായിരുന്നുവെങ്കിലും അക്കാലത്തു വൈദ്യുതി ബോർഡിൽ ഉന്നതസ്ഥാനങ്ങൾ വഹിച്ചിരുന്ന സിദ്ധാർഥ മേനോനും മാത്യു റോയിയും സർക്കാരിന് അനുകൂലമായ നിലപാടാണ് എടുത്തിരുന്നത്. തുടർന്ന് രാഷ്ട്രീയ നേതൃത്വം മൂന്നുപേരെയും കൊണ്ട് നെയ്‌വേലിക്കു പോവുകയായിരുന്നു... നെയ്‌വേലിയിൽ വെച്ച് രാജഗോപാൽ രാഷ്ട്രീയ നേതൃത്വത്തിന്റെ നിലപാടിനോട് വഴങ്ങിയെങ്കിലും തിരിച്ചു വന്ന അദ്ദേഹം സദാസമയവും അസ്വസ്ഥനായിരുന്നു.. ഇക്കാരണങ്ങളാൽ രാജഗോപാലിന്റെ ആകസ്മിക മരണത്തെക്കുറിച്ചും അന്വേഷിക്കണമെന്ന ആലോചനയിലാണ് സി ബി ഐ അന്വേഷണ സംഘം.

ലാവ്‌ലിൻ കരാർ പ്രശ്നത്തിൽ രാജഗോപാൽ ആദ്യം വഴങ്ങിയില്ല, മറ്റു രണ്ടുപേർ ആദ്യമേ വഴങ്ങി. തുടർന്ന് രാഷ്ട്രീയ നേതൃത്വം (?) മൂവരേയും തോളിലേറ്റി നെയ്‌വേലിക്കു പറന്നു. അവിടെവച്ച് രാജഗോപാൽ വഴങ്ങി. പക്ഷേ, തിരിച്ചു വന്നശേഷം സദാസമയവും അദ്ദേഹം അസ്വസ്ഥനായിരുന്നു. രണ്ടു വർഷത്തോളം 'അസ്വസ്ഥത' നീണ്ടു. എന്നിട്ട് 'ആകസ്മികമായി' കുഴഞ്ഞുവീണു മരിക്കുകയും ചെയ്തു.

ഈ മസാല ചേർത്താണ് *മനോരമ*യുടെ ഒറ്റക്കോളം *മാതൃഭൂമി* ആറു കോളമാക്കി പൊലിപ്പിച്ചത്. മരണത്തിലെ ദുരൂഹത വായനക്കാരുടെ മുന്നിൽ അവതരിപ്പിച്ചു കഴിഞ്ഞ സ്ഥിതിക്ക് ഇനി വേണ്ടത് അന്വേഷണമാണ്. ഈ കഥയിലെ അവസാനവാചകം തലക്കെട്ടാക്കി 'രാജഗോപാലിന്റെ മരണത്തെക്കുറിച്ച് അന്വേഷിക്കണമെന്ന ആലോചനയിലാണ് സി ബി ഐ സംഘം' എന്ന എക്സ്ക്ലൂസീവ് *മാതൃഭൂമി*യിൽ പ്രത്യക്ഷപ്പെട്ടു (2007 സെപ്തംബർ 14). അന്വേഷിക്കണമെന്ന് ആലോചിച്ചതേയുള്ളൂ, തൊട്ടുപിറ്റേന്നു തന്നെ അനുമതിയും സി ബി ഐയ്ക്കു കിട്ടി. 'രാജഗോപാലിന്റെ മരണകാരണവും അന്വേഷിക്കാൻ അനുമതി'യെന്ന തലക്കെട്ടിൽ സെപ്തംബർ 15നു തന്നെ *മാതൃഭൂമി*യിൽ വാർത്ത പ്രത്യക്ഷപ്പെട്ടു.

നോക്കിക്കേ, *മാതൃഭൂമി* ലേഖകന്റെ വൈഭവം! ഒരു രാത്രി മതി അന്വേഷണം ഉറപ്പിക്കാൻ. മൂന്നാംകിട കച്ചവട സിനിമകളുടെ തിരക്കഥകൾ പോലും ഇതിലുമൊക്കെ എത്രയോ ഭേദം!

## പന്നിയാറിൽ പെൻസ്റ്റോക്ക് പൈപ്പു പൊട്ടിയപ്പോൾ

2007 സെപ്തംബർ 18 നാണ് പന്നിയാറിൽ പെൻസ്റ്റോക്ക് പൈപ്പ് പൊട്ടി മൂന്നുപേർ മരിച്ചത്. കേരളത്തെ ഞെട്ടിച്ച ഈ ദുരന്തത്തെ ലാവ്‌ലിൻ കരാറുമായി ബന്ധിപ്പിക്കാനുള്ള ശ്രമം ആദ്യം *മാതൃഭൂമി*യാണ് നടത്തിയത്. ഇക്കാര്യത്തിൽ *മനോരമ മാതൃഭൂമി*യെ പകർത്തി ചരിത്രം സൃഷ്ടിച്ചു. 'അപ്രതീക്ഷിതമായ ദുരന്തത്തിനുപിന്നിൽ ദുരൂഹതയുണ്ടായിരുന്നുവെന്നാണ് സി ബി ഐ സംശയിക്കുന്നത്' എന്ന വിചിത്രമായ വാചകത്തോടെയാണ് 'പന്നിയാർ പൈപ്പ് പൊട്ടൽ സിബിഐ അന്വേഷണ സംഘമെത്തും' എന്ന ഒറ്റക്കോളം വാർത്ത അവസാനിക്കുന്നത് (2007 സെപ്തംബർ 20). ദുരന്തം പ്രതീക്ഷിതമായിരുന്നുവെങ്കിൽ ദുരൂഹതയുണ്ടാവുമായിരുന്നില്ലെന്ന് വ്യംഗ്യം.

തങ്ങളെ കടത്തിവെട്ടിയ *മാതൃഭൂമി*യോട് പിറ്റേന്ന് *മനോരമ*യിലെ ഭാവനാശാലികൾ പകരംവീട്ടി. 'പന്നിയാർ ദുരന്തം അട്ടിമറി' എന്ന് ബഹുവർണത്തിൽ ചോദ്യചിഹ്നം സഹിതം സി ബി ഐയ്ക്ക് സംശയം ബലപ്പെടുന്നുവെന്ന് എട്ടുകോളം വലിപ്പത്തിൽ *മനോരമ* വെച്ചുകാച്ചി (2007 സെപ്തംബർ 22). നവീകരണത്തിന്റെ ഭാഗമായി സ്ഥാപിച്ച വൈദ്യുതി യന്ത്രങ്ങളുടെയും മറ്റും ഗുണനിലവാരം പരിശോധിക്കാൻ സി ബി ഐ തയാറെടുത്തുകൊണ്ടിരിക്കെ തെളിവ് നശിപ്പിക്കാൻ ചില നിഗൂഢശക്തി

കൾ നടത്തിയ അട്ടിമറിയാണ് പന്നിയാർദുരന്തം എന്നായിരുന്നു വ്യാഖ്യാനം. വാർത്താ വിന്യാസവും അവതരണവും തലക്കെട്ടിന്റെ ഡിസൈനും വർണപ്പൊലിമയുമൊക്കെ അതിസമർഥമായി കൂട്ടിയിണക്കി പന്നിയാർ ദുരന്തത്തിന്റെ ഉത്തരവാദിത്വം *മനോരമ* പിണറായി വിജയന്റെ ചുമലിൽ വെച്ചു.

പന്നിയാർ നിലയത്തിന്റെ നവീകരണത്തിൽ പെൻസ്റ്റോക്ക് ഉൾപ്പെടുത്തിയിരുന്നില്ല എന്ന ലളിതമായ സത്യം ഒരു പത്രവും പറഞ്ഞില്ല. ഒരുപക്ഷേ, ഇത് നവീകരിച്ചില്ല എന്നുള്ളതാകാം ദുരന്തത്തിന് കാരണമായത്. എന്നാൽ നേരേ മറിച്ചായിരുന്നു വ്യാഖ്യാനം.

പന്നിയാർ ദുരന്തം സംബന്ധിച്ച മാധ്യമ ഗൂഢാലോചനയുടെ ആഴം വ്യക്തമായത് ലാവ്‌ലിൻകേസിലെ മുഖ്യഉപജാപകൻ *ക്രൈം* നന്ദകുമാറിന്റെ രംഗപ്രവേശത്തോടെയാണ്. 2007 നവംബർ 15 – 30 ലക്കം *ക്രൈമി*ന്റെ കവർ സ്റ്റോറികളിലൊന്ന് ഈ വിഷയമായിരുന്നു. 'പന്നിയാർ ദുരന്തം: പിണറായിക്കും ലാവലിനുമെതിരെ കൊലക്കുറ്റത്തിന് കേസെടുക്കണ'മത്രേ! ലാവ്‌ലിൻ കരാറനുസരിച്ച് നടന്ന നവീകരണ പ്രവർത്തനങ്ങളുടെ അപര്യാപ്തതമൂലമാണ് പെൻസ്റ്റോക്ക് പൊട്ടി ദുരന്തമുണ്ടായതെന്നായിരുന്നു വാരികയുടെ  കണ്ടെത്തൽ. ഉപയോഗശൂന്യമായ ഉപകരണങ്ങൾ ഉപയോഗിച്ചു എന്നാണ് അശ്ലീലവാരികയിലെ 'വൈദ്യുതിവിദഗ്ധൻ' അസന്ദിഗ്ധമായി പ്രഖ്യാപിച്ചത്. ഉപകരണങ്ങൾ പരിശോധിക്കാൻ സി ബി ഐ സംഘം എത്തുന്നതിന് തൊട്ടുമുമ്പാണ് ദുരന്തം ഉണ്ടായത് എന്ന *മനോരമ*യുടെ വ്യാഖ്യാനം അപ്പടി പകർത്തിയെഴുതാനും 'വിദഗ്ധൻ' മറന്നില്ല.

ലാവ്‌ലിൻ വിവാദം സംബന്ധിച്ച മുഖ്യധാരാ മാധ്യമങ്ങളുടെ വാർത്താ ഉറവിടം *ക്രൈം* വാരികയായിരുന്നുവെന്ന് തെളിഞ്ഞുവല്ലോ. എന്നാൽ പന്നിയാർ ദുരന്തം നടന്നപ്പോൾ കഥ നിർമിക്കാനുള്ള ഉത്തരവാദിത്വം മുഖ്യധാരാമാധ്യമങ്ങൾ തന്നെ ഏറ്റെടുത്തു. പന്നിയാറിലെ അപകടം അട്ടിമറിയാണെന്നും ദുരൂഹമാണെന്നുമൊക്കെ *മനോരമ*യും *മാതൃഭൂമി*യും വ്യാഖ്യാനിച്ചു. പന്നിയാർദുരന്തം അട്ടിമറിയാണെന്ന് മുഖ്യധാരാ മാധ്യമങ്ങൾ സൃഷ്ടിച്ച ആരോപണം പൊലിപ്പിക്കാനുള്ള നിയോഗം ഇത്തവണ *ക്രൈം* ഏറ്റെടുത്തു.

പൊതുമാധ്യമങ്ങളും അശ്ലീലവാരികയും ഏകമനസോടെ പ്രചരിപ്പിച്ച ഈ ആരോപണവും സി ബി ഐ അന്വേഷണം തള്ളിക്കളഞ്ഞു. അന്വേഷണം അട്ടിമറിക്കാൻവേണ്ടി ആസൂത്രിതമായി സംഘടിപ്പിച്ചതാണ് പന്നിയാർ അപകടം എന്ന നിരീക്ഷണമോ സൂചനയോ സംശയമോപോലും സി ബി ഐ അന്വേഷണ റിപ്പോർട്ടിൽ ഇല്ല. പി എസ് പി നവീകരണത്തിന്റെ ഭാഗമായി ഉപയോഗിച്ചത് കാലഹരണപ്പെട്ട ഉപകരണങ്ങളാണ് എന്ന കണ്ടെത്തലും സി ബി ഐ അന്വേഷണം അവശേഷിപ്പിക്കുന്നില്ല. രാജഗോപാലിന്റെ മരണത്തിൽ ദുരൂഹത കലർത്താൻ മാധ്യമങ്ങൾ വിനിയോഗിച്ച അധ്വാനവും സിബിഐ അന്വേഷണം വൃഥാവിലാക്കി.

# 9

# വാർത്ത ചോർത്തൽ തുടർക്കഥ: സി എ ജി, സി ബി ഐ, ഗവർണർ

**ലാ**വ്‌ലിൻ കേസിലെ ഓരോ വഴിത്തിരിവും ഓരോ വിധിതീർപ്പും മാധ്യമനിർമിതമായിരുന്നു. വാർത്തകളിൽനിന്ന് സംഭ്രമജനകങ്ങളായ തുടർക്കഥകൾ പിറന്നു. അവയുടെ അടിസ്ഥാനത്തിൽ കോടതിയിൽ കേസുകളെത്തി. ആ കേസുകൾക്ക് തെളിവും മാധ്യമ വാർത്തകൾ തന്നെയായി. കേസിന്റെ വിചാരണവേളയിലുടനീളം വാർത്തകളുടെ പ്രചണ്ഡമായ കോലാഹലമുയർന്നു. അതിലൂടെ പുതിയ അന്വേഷണങ്ങൾക്ക് വഴി തുറന്നു. ഇങ്ങനെയാണ് 2005 മുതൽ ലാവ്‌ലിൻ വിവാദം ശക്തമായി പൊതുമണ്ഡലത്തിൽ നിലനിർത്തിയത്.

മുൻ അധ്യായങ്ങളിൽ നാം കണ്ടതുപോലെ, ഈ വാർത്തകളിൽ പലതും വെറും കൽപ്പിതകഥകളായിരുന്നു. ഔദ്യോഗികരേഖകളിൽ നിന്ന് ചോർന്നുകിട്ടിയ വാർത്തകളായി അവതരിപ്പിച്ചുകൊണ്ടാണ് മാധ്യമങ്ങൾ അവയ്ക്ക് വിശ്വാസ്യത നൽകിയത്. 'വരദാചാരിയുടെ തലപരിശോധന'യുടെ കാര്യത്തിലും 'മുങ്ങിയ ഫയലുകളുടെ' കാര്യത്തിലും ഈ അടവ് നാം പരിചയപ്പെട്ടതാണ്. സി എ ജിയുടെ കരടുപരിശോധനാ കുറിപ്പുകളുടെ അടിസ്ഥാനത്തിൽ എങ്ങനെയാണ് ലാവ്‌ലിൻ വിവാദത്തിനു നടുവിൽ പിണറായി വിജയനെ പ്രതിഷ്ഠിക്കുന്നതിൽ ഉപജാപകർ വിജയിച്ചതെന്നും വിശദീകരിച്ചു. ചില കേന്ദ്രങ്ങൾ സമർഥമായി 'പ്ലാന്റു' ചെയ്ത വാർത്തകളാണ് ലാവ്‌ലിൻ വിവാദത്തെ സജീവമായി നിലനിർത്തിയത്. അതുവഴി അവർ ഗവർണർ, കോടതി തുടങ്ങിയ ഭരണഘടനാ സ്ഥാപനങ്ങളെ സമ്മർദ്ദത്തിലാഴ്ത്തി.

## സി ബി ഐ റിപ്പോർട്ടു ചോർത്തൽ

സി ബി ഐ അന്വേഷണം നടക്കുമ്പോൾത്തന്നെ അന്തിമ റിപ്പോർട്ടിനെക്കുറിച്ചുള്ള ഒറ്റപ്പെട്ട സൂചനകൾ മാധ്യമങ്ങൾ പ്രചരിപ്പിച്ചിരുന്നു.

പിണറായി വിജയനെതിരെ നൽകിയ മൊഴികളെല്ലാം സി ബി ഐ തന്നെ മാധ്യമങ്ങൾക്ക് ചോർത്തിക്കൊടുത്തു. അവയെ അടിസ്ഥാനമാക്കി പലരും 'ഉശിരൻ' തുടരനുകൾ മെനഞ്ഞു. ലാവ്‌ലിൻകേസിൽ പിണറായി വിജയൻ ഒമ്പതാം പ്രതിയാകുമെന്ന വിവരം മുസ്ലിംലീഗിന്റെ മുഖപത്ര മായ *ചന്ദ്രിക*യ്ക്കാണ് സി ബി ഐ ചോർത്തി നൽകിയത് (2008 ഡിസംബർ 13). പിണറായി പ്രതിക്കൂട്ടിലേക്ക് എന്ന ഒരുവിവാദം തുടങ്ങി വെക്കാനുള്ള ആദ്യപടിയായിരുന്നു ഈ ചോർത്തൽ. *ചന്ദ്രിക*യ്ക്ക് പിന്നാലെ മറ്റു പത്രങ്ങളും സി ബി ഐ റിപ്പോർട്ട് 'ഉദ്ധരിച്ചുള്ള' സ്കൂപ്പു പരമ്പരകൾ പ്രചരിപ്പിച്ചുകൊണ്ടിരുന്നു.

സി ബി ഐ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ പ്രോസിക്യൂഷന്റെ സാധ്യതപരിശോധിച്ചു തുടങ്ങുകയും മാധ്യമങ്ങൾ പിറ്റേന്നു മുതൽ കേസിന്റെ വിധി പറഞ്ഞു തുടങ്ങുകയും ചെയ്തു. 'പിണറായിയുടേത് ക്രിമിനൽ ഗൂഢാലോചന' എന്ന ഉറച്ച നിഗമനം *മാതൃഭൂമി* പ്രസിദ്ധീക രിച്ചു (2009 ജനുവരി 24). 'കാൻസർ സെന്റർ: കോടികൾ എങ്ങോ ട്ടൊഴുകി?' എന്ന സംഭ്രമജനകമായ ചോദ്യവും *മാതൃഭൂമി* അതേ ദിവസം ഉന്നയിച്ചു. ഈ ചോദ്യത്തിന്റെ ഉത്തരം പറഞ്ഞതോ, മാസങ്ങൾക്കു ശേഷം *മനോരമ*യും! 'സിംഗപ്പൂർ ഗൂഢാലോചനയിൽ പിണറായി വിജയ നും പങ്ക്' എന്ന *മനോരമ* വാർത്തയിലെ 12-ാം വാക്യം ഇങ്ങനെയാണ്: 'എന്നാൽ ഉത്തരേന്ത്യയിലെ ബാങ്കിലേക്ക് ഈ തുക മാറ്റിയതായി സൂച നയുണ്ട്' (2009 ജൂൺ 10). വർഷങ്ങളിത്രയും പിന്നിട്ടിട്ടും ഈ 'ഉത്തരേ ന്ത്യൻ ബാങ്കി'ന്റെ പേരെന്തെന്നുപോലും ആർക്കുമറിയില്ല. ഇപ്പോഴാർ ക്കും ഈ ബാങ്കിനെക്കുറിച്ചു മിണ്ടാനില്ല. അന്നന്നു കാണുന്നതിനെ വാഴ്ത്തുന്നവരാണ് പഴയ മാമുനിമാർ എങ്കിൽ 'അന്നന്നു തോന്നുന്ന നുണകൾ' എഴുതുന്നവരാണ് *മനോരമ*യിലെ പഴയതും പുതിയതുമായ ലേഖകർ. 'ലാവ്‌ലിൻ പ്രതികളുടേത് ജാമ്യമില്ലാത്ത കുറ്റം' എന്നു പ്രഖ്യാ പിച്ച ദിവസം തന്നെയാണ് ഉത്തരേന്ത്യൻ ബാങ്കുകഥയും *മനോരമ* അച്ച ടിച്ചത്. പിണറായി വിജയന് ജാമ്യംപോലും കിട്ടരുത് എന്നാഗ്രഹിച്ചവ രാണ് ഈ കഥ പ്രചരിപ്പിച്ചത് എന്നുവേണം മനസിലാക്കാൻ.

2009 ഫെബ്രുവരി, മാർച്ച് മാസങ്ങളിൽ *മനോരമ*യുടെ 'ലാവ്‌ലിൻ വാർത്താഫാക്ടറി' പ്രത്യേകം 'എക്സ്ക്ലൂസീവ് സി ബി ഐ റിപ്പോർട്ടു കൾ' തയാറാക്കി. 2009 ഫെബ്രുവരി ഒമ്പതിലെ ഒമ്പതാം പേജിൽ നാലു കോളം വാർത്ത. 'ഇടപെടലിന് തെളിവ് ഇ മെയിൽ സന്ദേശങ്ങളെന്ന് സി ബി ഐ' എന്ന് തലക്കെട്ട്. ലീഡ് ഇങ്ങനെ:

> ലാവ്‌ലിൻ കരാറുമായി ബന്ധപ്പെട്ട് കമ്പനി അധികൃതരും വൈദ്യുതി ബോർഡും കൈമാറിയ ഇ മെയിൽ സന്ദേശങ്ങളിൽ പലതും പിണറായി വിജയന്റെ ഇടപെടലിനുള്ള തെളിവാണെന്ന് സി ബി ഐ വൃത്തങ്ങൾ സൂചിപ്പിച്ചു.

എന്നുമാത്രമല്ല, ഒരു സന്ദേശത്തിൽ 'ദ് ബ്ലഡി ഓൾഡ് മാൻ' എ

ന്നൊരു പ്രയോഗവുമുണ്ടത്രേ! വാർത്ത ഇ മെയിലിനെക്കുറിച്ചാണെങ്കിലും അതിന്റെ ഉള്ളടക്കം എന്ത് എന്ന് കൃത്യമായി *മനോരമ* പറയുന്നില്ല. ഇ-മെയിൽ അയച്ച ആളിന്റെ പേര്, വിലാസം, തീയതി, അത് സ്വീകരിച്ച ഉദ്യോഗസ്ഥൻ ആര്, അയാളും പിണറായി വിജയനും തമ്മിൽ എന്താണ് ബന്ധം, പിണറായി വിജയന്റെ ഇടപെടലിന് തെളിവായി ഇ മെയിലിലുള്ള പരാമർശമെന്ത് എന്നിങ്ങനെയുള്ള പ്രാഥമിക വിവരങ്ങളൊന്നും വാർത്തയിലില്ല. അടിസ്ഥാനവസ്തുതകൾ ഒന്നുമില്ലെങ്കിലും പിണറായി വിജയനെന്ന പേര് വാർത്തയിൽ ഉൾപ്പെടുത്താൻ പത്രം മറന്നില്ല.

## 'മന്ത്രിസഭയെത്തന്നെ തെറ്റിദ്ധരിപ്പിച്ചു'

'മന്ത്രിസഭയെ പിണറായി തെറ്റിദ്ധരിപ്പിച്ചു: സി ബി ഐ' എന്ന തലക്കെട്ടിൽ *മനോരമ*യിൽ ഏഴുകോളം വാർത്തയെഴുതിയെങ്കിലും (2009 ഫെബ്രുവരി 10) തന്നെ പിണറായി വിജയൻ തെറ്റിദ്ധരിപ്പിച്ചുവെന്ന് ഇ കെ നായനാർ മന്ത്രിസഭയിലെ ഏത് മന്ത്രിയാണ് സി ബി ഐയോട് പറഞ്ഞതെന്ന വിവരം വാർത്തയിലില്ല. അങ്ങനെ ഒരു മന്ത്രിയും സി ബി ഐയ്ക്ക് മൊഴി നൽകിയിട്ടില്ല. മാത്രമല്ല, കരാറിനെക്കുറിച്ചും മലബാർ കാൻസർ സെന്ററിനെക്കുറിച്ചുമൊക്കെ തങ്ങൾക്ക് നല്ല ധാരണ ഉണ്ടായിരുന്നുവെന്ന് അന്നത്തെ മുഖ്യമന്ത്രി ഇ കെ നായനാരുടെയും മറ്റുമന്ത്രിമാരുടെയും പ്രസ്താവനകളും പ്രസംഗങ്ങളും തെളിവു നൽകുന്നു.

'ആശുപത്രിക്കായി നൂറു കോടി കിട്ടുമെന്ന് പിണറായി തെറ്റിദ്ധരിപ്പിച്ചു: സി ബി ഐ' എന്ന 2009 ഫെബ്രുവരി 11 ലെ വാർത്തയിൽ നിന്ന്:

> കാനഡയിൽനിന്ന് നൂറു കോടിയോളം രൂപ ധനസഹായം ലഭിക്കുമെന്ന് അന്നത്തെ മുഖ്യമന്ത്രി ഇ കെ നായനാരെയും ടി ശിവദാസമേനോൻ ഉൾപ്പെടെയുള്ള സഹപ്രവർത്തകരായ മന്ത്രിമാരെയും പിണറായി വിജയൻ തെറ്റിദ്ധരിപ്പിച്ചതിന് രേഖകളുണ്ടെന്ന് സി ബി ഐ.

കേരളത്തിലെ സി പി ഐ എം നേതാക്കളിൽ ഏറ്റവും ജനകീയനായിരുന്ന ഇ കെ നായനാരെ സംശയത്തിന്റെ പുകമറയിൽ കൊണ്ടുവന്നാൽ എല്ലാ പണിയും പാളുമെന്ന് കഥകൾ മെനഞ്ഞവർക്കറിയാമായിരുന്നു. അതിനാൽ, 'പാവം നായനാരെ പിണറായി തെറ്റിദ്ധരിപ്പിച്ചു' വെന്ന് ട്രാക്ക് മാറ്റി. പക്ഷേ, ഇ കെ നായനാരടക്കമുള്ളവരെ പിണറായി വിജയൻ തെറ്റിദ്ധരിപ്പിച്ചുവെന്ന ത്രെഡിനെ വികസിപ്പിച്ച് വമ്പൻ തലക്കെട്ടിന് കീഴിലാക്കിയപ്പോൾ വാർത്തയെഴുതിയ ഭാവനാശാലിക്ക് പലേടത്തും പിഴച്ചു. വാദങ്ങൾ പരസ്പരവിരുദ്ധമായി. ഉദാഹരണമായി ചില വാക്യങ്ങൾ നോക്കുക:

> വൈദ്യുതി നിലയങ്ങളുടെ നവീകരണ ഭാഗമായി കാൻസർ ആശുപത്രിക്ക് 100 കോടിയിലേറെ രൂപ നൽകാമെന്ന് കാനഡക്കാർ സമ്മതിച്ചതായി 97 മെയ് ആറിന് മുഖ്യമന്ത്രി ഇ കെ നായനാരുടെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിന്റെ കുറിപ്പിലുണ്ട്. കാൻസർ ആശുപത്രിക്ക് കാനഡയിൽനിന്ന് 100 കോടി ലഭിക്കുമെന്ന് അന്നത്തെ ധനകാര്യമന്ത്രി ശിവദാസമേനോന് 97 ഏപ്രിൽ 23ന് അയച്ച കുറിപ്പിൽ പിണറായി വിജയൻ പറയുന്നു.
>
> മുഖ്യമന്ത്രിയുടേതായി *മാർപാപ്പയും ഭഗവദ്ഗീതയും* എന്ന പേരിൽ പബ്ലിക് റിലേഷൻസ് വകുപ്പ് 97 ആഗസ്റ്റിൽ പ്രസിദ്ധീകരിച്ച പുസ്തകത്തിന്റെ ആമുഖത്തിൽ നായനാരും പിണറായിയും വിദേശത്തു പോയത് വൈദ്യുതി മേഖലയുടെ വികസനത്തിനും തലശ്ശേരിയിൽ 100 കോടി രൂപയുടെ കാൻസർ ആശുപത്രി സ്ഥാപിക്കാനുമാണെന്ന് ഉണ്ട്.

മുഖ്യമന്ത്രിയെ പിണറായി തെറ്റിദ്ധരിപ്പിച്ചുവെന്ന വ്യാഖ്യാനത്തിന്റെ സാധൂകരണമല്ല ഈ വാചകങ്ങളൊന്നും. മാത്രവുമല്ല, ഇ കെ നായനാർ, ടി ശിവദാസ മേനോൻ എന്നിവർക്ക് മലബാർ കാൻസർ സെന്ററിനെക്കുറിച്ചുള്ള വിവരങ്ങൾ അറിയാമായിരുന്നു എന്നതിന്റെ അസന്ദിഗ്ധമായ തെളിവു കൂടിയാണ് അവ. മന്ത്രിസഭയെ പിണറായി തെറ്റിദ്ധരിപ്പിച്ചുവെന്ന തലക്കെട്ടിലെ ആരോപണം വാർത്തയിൽത്തന്നെ തകർന്നുവീഴുന്നു. തുടർന്നുള്ള വാക്യങ്ങളും നോക്കുക.

> ഈ കരാർ കിട്ടാൻ അന്നത്തെ വൈദ്യുതി ബോർഡ് ചെയർമാൻ ഡോ. വി രാജഗോപാലനും ക്യൂബെക് സർക്കാരിനുവേണ്ടി മന്ത്രി ഗയ് ഷെയിറ്റും ഒപ്പുവയ്ക്കുന്ന ധാരണാപത്രത്തെക്കുറിച്ചും പരാമർശം ഉണ്ട്.

ലാവ്‌ലിൻ സീനിയർ വൈസ് പ്രസിഡന്റ് ക്ലോസ് ട്രെൻഡൽ ഡിസംബർ 23ന് പിണറായിക്ക് കാൻസർ ആശുപത്രിയുടെ പ്രോജക്ട് റിപ്പോർട്ട് അയച്ചിരുന്നു. ഇതിന് സർക്കാരിന്റെ അംഗീകാരം വേണമെന്നായിരുന്നു ആവശ്യം. ആശുപത്രിക്ക് ചെലവാകുന്ന 103 കോടിയിൽ 98.4 കോടി കനേഡിയൻ ഗ്രാന്റാണെന്ന് അതിലുണ്ട്.

നൂറുകോടി രൂപ ധനസഹായം ലഭിക്കുമെന്ന് മുഖ്യമന്ത്രിയെയും സഹമന്ത്രിമാരെയും പിണറായി തെറ്റിദ്ധരിപ്പിച്ചുവെന്ന് അച്ചടിച്ചുവെച്ച അതേ വാർത്തയിൽ തന്നെയാണ് ആശുപത്രിയുടെ പ്രോജക്ട് റിപ്പോർട്ടിനെക്കുറിച്ചും വൈദ്യുതി ബോർഡ് ചെയർമാനും കാനഡ മന്ത്രിയും തമ്മിലേർപ്പെടുന്ന ധാരണാപത്രത്തെക്കുറിച്ചും കനേഡിയൻ ഗ്രാന്റിനെക്കുറിച്ചും പരാമാർശമുള്ളത്. ലാവ്‌ലിൻ നൽകിയ പ്രോജക്ട് റിപ്പോർട്ടിൽ 98.4 കോടിയുടെ കനേഡിയൻ ഗ്രാന്റിനെക്കുറിച്ച് പരാമർശമുണ്ടെന്നിരിക്കെ, ആ പണം കിട്ടുമെന്ന് പിണറായി വിജയൻ തെറ്റിദ്ധരിപ്പിച്ചു എന്ന്

അച്ചടിച്ചുവയ്ക്കുന്നത് പത്രലേഖകനെ ഭരിക്കുന്ന പിണറായിപ്പകയുടെ തെളിവാണ്. ആശുപത്രിയുടെ ധനസഹായത്തിനുവേണ്ടി ലാവ്‌ലിനും സംസ്ഥാന സർക്കാരും തമ്മിൽ ധാരണാപത്രം ഉണ്ടായിരുന്നുവെന്നും ഇ കെ നായനാർ, എ കെ ആന്റണി മന്ത്രിസഭകളുടെ കാലത്ത് അത് പലവട്ടം പുതുക്കിയിട്ടുണ്ടെന്നും ആ ധാരണാപത്രത്തിന്റെ അടിസ്ഥാനത്തിൽ മലബാർ കാൻസർ സെന്റർ സ്ഥാപിക്കപ്പെട്ടുവെന്നും കനേഡിയൻ ധനസഹായത്താൽ ആശുപത്രിയിൽ നിർമിക്കപ്പെട്ട ബ്ലഡ്ബാങ്ക് ഉൽഘാടനം ചെയ്തത് സാക്ഷാൽ എ കെ ആൻണിയാണെന്നുമുള്ള വസ്തുതകളെ വാർത്തയിൽനിന്ന് മറച്ചു വെച്ചു.

## പിണറായിക്കെതിരെ കൂടുതൽ തെളിവുകൾ!

'പിണറായിയുടെ പങ്കു തെളിയിക്കാൻ ആറു രേഖകൾ എന്നു സി ബി ഐ' എന്നായിരുന്നു *മനോരമ*യുടെ മറ്റൊരു വെളിച്ചപ്പെടൽ (2009 ഫെബ്രുവരി 12). എസ് എൻ സി ലാവ്‌ലിന്റെ ക്ലോസ് ട്രിൻഡൽ അയച്ച കത്തുകളും കനേഡിയൻ ഹൈക്കമീഷണർ അയച്ച കത്തുകളും പിണറായി വിജയൻ മുഖ്യമന്ത്രിക്ക് നൽകിയ കത്തും ട്രിൻഡലിനയച്ച മറുപടിയുമാണ് ഈ രേഖകൾ. അനുബന്ധക്കരാറിലോ കാൻസർ ആശുപത്രിക്കുള്ള ധാരണാപത്രത്തിലോ ഒപ്പുവെച്ചിട്ടില്ലെന്നോ കത്തിടപാടുകൾ നടത്തിയിട്ടില്ലെന്നോ പിണറായി വിജയനോ മറ്റാരെങ്കിലുമോ ഇതുവരെ പറഞ്ഞിട്ടില്ലാത്ത സ്ഥിതിക്ക് ഈ രേഖകൾ എന്ത് എമണ്ടൻ തെളിവാണെന്ന് *മനോരമ*യ്ക്ക് മാത്രമേ അറിയൂ.

'ധനസഹായ വ്യവസ്ഥ ഒഴിവാക്കാൻ നിർദേശിച്ചത് പിണറായി വിജയൻ: സി ബി ഐ' എന്നാണ് അടുത്ത വാർത്ത (2009 ഫെബ്രുവരി 13).

> ഉന്നതങ്ങളിൽ നിന്നുള്ള നിർദേശത്തെ തുടർന്നാണ് താൻ ഇത് (ജലവൈദ്യുതി നിലയങ്ങളുടെ നവീകരണക്കരാർ നൽകിയതിനുള്ള പ്രതിഫലമായി എസ് എൻ സി ലാവ്‌ലിൻ ധനസഹായം നൽകണമെന്ന വ്യവസ്ഥ) ഒഴിവാക്കിയതെന്ന് ലാവലിൻ കേസിലെ പത്താം പ്രതിയും ഊർജ വകുപ്പിലെ റിട്ട. ജോയിന്റ് സെക്രട്ടറിയുമായ എ ഫ്രാൻസിസ് സി ബി ഐയ്ക്ക് മൊഴി നൽകിയത്.

ഈ വാർത്തയുടെ തലക്കെട്ടുതന്നെ ഒരു തരികിടയാണ്. ഫ്രാൻസിസിന്റെ മൊഴിയിൽ പിണറായി വിജയൻ എന്ന പേര് കൃത്യമായി പരാമർശിക്കുന്നുവെങ്കിൽ മാത്രമേ, ഇങ്ങനെയൊരു തലക്കെട്ടിന് നിലനിൽപ്പുള്ളൂ. ഉന്നതങ്ങളിൽ നിന്നുള്ള നിർദേശമെന്ന പരാമർശത്തിലെ ഉന്നതൻ പിണറായി വിജയനാണെന്ന് ഊഹിക്കണമെങ്കിൽ *മനോരമ* ലേഖകർ ജ്യോതിഷപണ്ഡിതർ കൂടിയാകണം. കവടി നിരത്തലിന്റെ പത്രപ്രവർത്തന സാധ്യതകളെക്കുറിച്ച് ഗവേഷണം നടത്തുന്നവരെയും *മനോരമ*യുടെ ലാവ്‌ലിൻ വാർത്തകൾ ഒരുകാലത്തും നിരാശപ്പെടുത്തുകയില്ല.

വാർത്ത പച്ചക്കള്ളമാകുന്നത് പക്ഷേ, അതുകൊണ്ടല്ല. ഫ്രാൻസിസ് ഇങ്ങനെയൊരു മൊഴി സി ബി ഐക്ക് നൽകിയിട്ടേയില്ല. ഫ്രാൻസിസ് തന്നോട് ഇങ്ങനെ പറഞ്ഞതായി സെക്ഷൻ ഓഫീസർ സുധീർ ചന്ദ്രനാണ് സി ബി ഐക്ക് മൊഴി നൽകിയത്. പക്ഷേ, വാർത്തയിലൊരിടത്തും സുധീർ ചന്ദ്രന്റെ പേര് പറയുന്നേയില്ല. ഒരു മൊഴിയെ അടിസ്ഥാനമാക്കി എഴുതിയ വാർത്തയിൽനിന്ന് മൊഴിയുടെ ഉടമയുടെ പേര് സൗകര്യപൂർവം ചെത്തിക്കളയുന്ന പത്രപ്രവർത്തന ശൈലിയെ വിശേഷിപ്പിക്കാൻ മാധ്യമവിശകലനം പുതിയ പദങ്ങൾ തേടേണ്ടിയിരിക്കുന്നു.

കോഴിക്കോട് സീറ്റിന്റെ കാര്യത്തിൽ ഇടതുപക്ഷ ജനാധിപത്യമുന്നണിയുമായി വീരേന്ദ്രകുമാർ വിഭാഗം ജനതാദളം തെറ്റിപ്പിരിഞ്ഞതോടെ, സി ബി ഐ കണ്ടെത്തലുകളുമായി *മാതൃഭൂമി* വീണ്ടും രംഗത്തിറങ്ങി. രണ്ടു മാസംമുമ്പ് *മനോരമ* അവതരിപ്പിച്ച വാർത്തകൾ തിരിച്ചും മറിച്ചും പകർത്തിയാണ് സി ബി ഐ റിപ്പോർട്ടിൽനിന്നുള്ള പുതിയ കണ്ടെത്തലുകൾ അവർ അവതരിപ്പിച്ചത്. സി ബി ഐ റിപ്പോർട്ടു സമർപ്പിക്കപ്പെട്ട ജനുവരിയിലും തുടർന്നും അലക്കിയ വാർത്തകൾ തന്നെ *മാതൃഭൂമി* വീണ്ടും ആവർത്തിച്ചു.

സി ബി ഐയ്ക്ക് സാക്ഷികൾ നൽകിയ മൊഴിയുടെ പകർപ്പുകൾ മാധ്യമങ്ങൾ തുടർച്ചയായി പ്രസിദ്ധീകരിച്ചു. സി ബി ഐ സൂക്ഷിക്കുന്ന രഹസ്യരേഖകൾ മാധ്യമങ്ങൾക്ക് ചോർത്തിനൽകിയത് ആരെന്ന ചോദ്യംതന്നെ അപ്രസക്തം. പക്ഷേ, അതെന്തിനായിരുന്നു? സി പി ഐ എമ്മി നെതിരായ രാഷ്ട്രീയപ്രേരിത ക്യാമ്പയിനിൽ സി ബി ഐ നേരിട്ട് ഇടപെട്ടത് നീതിന്യായചരിത്രത്തിലെ ഇരുണ്ട അധ്യായമായിത്തന്നെ വിലയിരുത്തപ്പെടും.

എന്തിനാണ് ചില ഉദ്യോഗസ്ഥരുടെ മാത്രം മൊഴികൾ *മനോരമ*യും *മാതൃഭൂമി*യും ഒന്നാം പേജിൽ ആഘോഷിച്ചത്? ചില മൊഴികൾ എന്തിന് അവഗണിച്ചു? ഈ ചോദ്യങ്ങളുടെ ഉത്തരവും മാധ്യമങ്ങളുടെ മുൻവിധി എത്ര ശക്തമായിരുന്നുവെന്ന് തെളിയിക്കുന്നു.

ഓരോ പുതിയ സംരംഭത്തെക്കുറിച്ചുമുള്ള ആലോചനകൾ നടക്കുമ്പോൾ ഭരണതലത്തിലെ വിവിധ വകുപ്പുകൾ പലതരം വിയോജിപ്പുകൾ പ്രകടിപ്പിക്കാറുണ്ട്. തികച്ചും സാധാരണമായ ഒരു സംഭവമാണത്. തർക്കങ്ങൾ ഉയരുമ്പോൾ കൂടിയാലോചനയിലൂടെ സംശയനിവാരണം നടത്തിയാണ് ഏത് പദ്ധതിയും മുന്നോട്ടു കൊണ്ടുപോവുക. ലാവ്‌ലിൻ കരാർ സംബന്ധിച്ചും അത്തരം തർക്കങ്ങൾ വിവിധ വകുപ്പുകൾ തമ്മിൽ നടന്നിട്ടുണ്ടാകും. ആശങ്കകളും അഭിപ്രായവ്യത്യാസങ്ങളും പലരും പ്രകടിപ്പിച്ചിട്ടുമുണ്ടാകും. എന്നാൽ ആശങ്കകൾ പ്രകടിപ്പിച്ചവർ പുണ്യവാളന്മാരും പദ്ധതി മുന്നോട്ടു കൊണ്ടുപോയവർ മഹാ അപരാധികളുമാണെന്ന മട്ടിലുള്ള വിലയിരുത്തലുകൾ മാധ്യമങ്ങൾ പ്രചരിപ്പിക്കുന്നതിന്റെ ലക്ഷ്യം വേറെയാണ്. വ്യക്തമായ രാഷ്ട്രീയലക്ഷ്യം അതിനുണ്ട്.

ഏകപക്ഷീയമായ പൊതുസമ്മതി ലക്ഷ്യമിട്ടാണ് കരാറിനോട്

വിയോജിപ്പുള്ള ഉദ്യോഗസ്ഥരുടെ അഭിപ്രായം മാത്രം പ്രസിദ്ധീകരിച്ചത്. ഒരുഭാഗത്തിന്റെ മാത്രം മൊഴികൾകേട്ട് ഒരുകോടതിക്കും ഒരിക്കലും തീരുമാനത്തിലെത്താനാവില്ല, തീരുമാനമെടുക്കാറുമില്ല. ഇരുഭാഗത്തു നിന്നും ശേഖരിക്കുന്ന മൊഴികൾ നിഷ്കൃഷ്ടമായ നിയമപരിശോധന യ്ക്കു വിധേയമാക്കി മാത്രമേ അന്തിമ തീരുമാനത്തിലെത്തൂ. മൊഴികൾ സത്യമാണോ എന്ന പരിശോധനയാണ് അതിലേറ്റവും പ്രധാനം. അന്വേഷണ റിപ്പോർട്ടുവഴി കോടതിക്കു മുന്നിലെത്തുന്ന മൊഴിയും പത്രറിപ്പോർട്ടുവഴി പൊതുമണ്ഡലത്തിൽ പ്രവേശിക്കുന്ന മൊഴിയും നിർവഹിക്കുന്നത് രണ്ടു ധർമമാണ്. വർണഭംഗിയുള്ള തലക്കെട്ടോടെ പത്രസ്ഥലത്തിന്റെ സിംഹഭാഗവും കവർന്ന്, വിധിതീർപ്പിന്റെ സ്വഭാവ മുള്ള മാധ്യമവീക്ഷണത്തിന്റെ അകമ്പടിയോടെ ഒന്നാംപേജിൽ പ്രത്യ ക്ഷപ്പെടുന്ന മൊഴി ഒരു മറുപരിശോധനയും കൂടാതെ പൊതുസമ്മതി യുടെ ഭാഗമായി മാറും. മറുവാദമെന്തെന്ന് പരിശോധിക്കുകയേ ചെയ്യാതെ ഒരു വാദം സ്വീകരിക്കപ്പെടും. ഈ പൊതുസമ്മതി കോടതിയെത്തന്നെ സമ്മർദത്തിലാക്കാനും സാധ്യതയുണ്ട്. നീതിനിർവഹണസ്ഥാപനങ്ങളെ സമ്മർദത്തിലാഴ്ത്തി രാഷ്ട്രീയലക്ഷ്യം നേടിയെടുക്കാനുള്ള സംഘടിതമായ മാധ്യമശ്രമം ജനാധിപത്യസംവിധാനത്തിന് മാരകമായ പരിക്കേൽപ്പിക്കും. ആത്യന്തികമായി ലോക്സഭാ തിരഞ്ഞെടുപ്പിന്റെ ജനവിധി ലക്ഷ്യമിട്ടായിരുന്നു, മര്യാദയുടെയും സദാചാരത്തിന്റെയും സകലസീമയും ലംഘിച്ച മാധ്യമസാഹസം.

## കൊട്ടിക്കലാശം കോടതിയെ കരുവാക്കി

തിരഞ്ഞെടുപ്പ് ലക്ഷ്യമിട്ട് നടന്ന മാധ്യമപ്രചാരവേലയുടെ തനിനിറം 2009 ഏപ്രിൽ 14ന് വെളിപ്പെട്ടു. തിരുവനന്തപുരം അഡീഷണൽ ചീഫ് ജുഡീഷ്യൽ മജിസ്ട്രേട്ട് കോടതിയിൽ സമർപ്പിക്കപ്പെട്ട ഒരു പൊതു താൽപ്പര്യഹർജിയുടെ മറവിലാണ് വോട്ടെടുപ്പിന്റെ പ്രചാരണപ്രവർത്ത നങ്ങളുടെ അവസാന ദിവസം *മനോരമ*യും *മാതൃഭൂമി*യും ഏഴു കോളം വലിപ്പത്തിൽ വാർത്ത നൽകി യു ഡി എഫിനെ സഹായിച്ചത്. കിട്ടുന്ന പരാതികൾ അന്വേഷണത്തിനുവേണ്ടി പൊലീസിന് കൈമാറുക എന്നത് മജിസ്ട്രേട്ട് കോടതിയിലെ സാധാരണ നടപടിക്രമമാണ്. ഹർജിയിലെ ആരോപണങ്ങളുടെ വസ്തുത പരിശോധിച്ചല്ല ഇവിടെ തീരുമാനമെടു ക്കുന്നത്.

ഹർജി നൽകിയതും, ഉത്തരവ് സംബന്ധിച്ച വാർത്ത ഏപ്രിൽ 14ന് പ്രത്യക്ഷപ്പെടുംവിധം ഹിയറിങ് ചിട്ടപ്പെടുത്തിയതും പ്രത്യേക ലക്ഷ്യ ത്തോടെയായിരുന്നുവെന്ന് *മനോരമ*യുടെയും *മാതൃഭൂമി*യുടെയും തല ക്കെട്ടുകൾ സാക്ഷ്യപ്പെടുത്തുന്നു. 'ലാവ്‌ലിൻ കേസിൽ ഗൂഢാലോചന, തെളിവു നശിപ്പിക്കൽ ആരോപണങ്ങൾ - പിണറായിക്കും കോടിയേരി ക്കുമെതിരെ കേസെടുക്കാൻ കോടതി ഉത്തരവ്' എന്ന് *മനോരമ*യുടെ ഏഴുകോളം തലക്കെട്ട്.

തലക്കെട്ടിൽനിന്ന് കോടിയേരിയെ ഒഴിവാക്കാനുള്ള 'സൗമനസ്യം' *മാതൃഭൂമി* പ്രകടിപ്പിച്ചു. 'ലാവ്‌ലിൻ : പിണറായിക്കെതിരെ കേസെടുക്കാൻ ഉത്തരവ്' എന്ന തലക്കെട്ടിനുതാഴെ 'ഏഴു രേഖകൾ മന്ത്രിസഭയിൽ നിന്ന് മറച്ചു വെച്ചതിനും ഫയലുകൾ പൂഴ്ത്തിയതിനുമാണ് കേസ്, കോടിയേരിയും പ്രതി, വി എസ് ഒന്നാം സാക്ഷി' എന്നിങ്ങനെ ഒറ്റനോട്ടത്തിൽ വിവരങ്ങൾ അറിയാൻ പാകത്തിന് അലങ്കാരപ്പണിയും പത്രം ചെയ്തിട്ടുണ്ട്.

തിരഞ്ഞെടുപ്പിന്റെ കൊട്ടിക്കലാശം അരങ്ങേറുന്ന അതേദിവസം പിണറായി വിജയന്റെ ചുമലിൽ ഉപജാപകർ മറ്റൊരു കേസുകൂടി പ്രതിഷ്ഠിച്ചു. കോടതിയുടെ ദൈനംദിന നടപടിക്രമങ്ങൾപോലും പിണറായി വിജയനെതിരെ വമ്പൻ തലക്കെട്ടിനുള്ള വാർത്തയാക്കി മാറ്റുന്ന മാധ്യമ പ്രവർത്തനശൈലി, ലാവ്‌ലിൻകേസിന്റെ നാൾവഴിയിലുടനീളം കാണാം.

## ഗവർണറെ സമ്മർദത്തിലാക്കിയ മാധ്യമങ്ങൾ

പ്രോസിക്യൂഷൻ അനുമതി സംബന്ധിച്ച് ഗവർണറുടെ നടപടികളും മാധ്യമ - രാഷ്ട്രീയ സ്വാധീനങ്ങളിൽനിന്ന് വിമുക്തമായിരുന്നില്ല. മാധ്യമങ്ങളും യു ഡി എഫും നിശ്ചയിച്ച അജണ്ട ഗവർണറും പിന്തുടർന്നു. വാർത്താപ്രളയം സൃഷ്ടിച്ച് നയരൂപീകരണകേന്ദ്രങ്ങളെ സ്വാധീനിക്കുന്ന മാധ്യമതന്ത്രം തന്നെയാണ് ഇവിടെയും പയറ്റിയത്. സി ബി ഐ റിപ്പോർട്ടിന്റെ കാര്യത്തിലെന്നപോലെ ഗവർണറുടെ നടപടികളും ഒരു ത്രില്ലർ കഥയുടെ രംഗങ്ങളായി മാധ്യമങ്ങൾ അവതരിപ്പിച്ചു.

സി ബി ഐ റിപ്പോർട്ടിന്റെ ചോർച്ചയും മൊഴികളുടെ ആഘോഷവും പിണറായി വിജയനെതിരെ ഏകപക്ഷീയമായ വിധിയെഴുത്തുകളും ഗവർണർക്കുമേലുള്ള സമ്മർദംകൂടി ലക്ഷ്യമിട്ടായിരുന്നു. പ്രോസിക്യൂഷനുള്ള അനുമതി നൽകുകയല്ലാതെ മറ്റു മാർഗമില്ല എന്ന അവസ്ഥയിലേക്ക് ഗവർണറെ മാധ്യമങ്ങൾ എത്തിച്ചു. ലാവ്‌ലിൻ കേസിൽ പ്രോസിക്യൂഷൻ അനുമതി തേടി സി ബി ഐ ഗവർണർക്കും ചീഫ് സെക്രട്ടറിക്കും കത്തു നൽകിയത് 2009 ജനുവരി 22 നാണ്. ഇതിനു മുമ്പേ തുടങ്ങിയ പ്രോസിക്യൂട്ട് ചെയ്യുന്നതിന് മന്ത്രിസഭയുടെ അനുമതി വേണ്ട എന്ന വാദവുമായി പൊതുതാൽപ്പര്യഹർജിയും ഹൈക്കോടതിയിലെത്തി. എന്നാൽ ഈ വാദം തള്ളിക്കളഞ്ഞ ഹൈക്കോടതി പ്രോസിക്യൂഷൻ അനുമതി സംബന്ധിച്ച് തീരുമാനമെടുക്കാൻ സർക്കാരിന് മൂന്നു മാസത്തെ സമയം ഫെബ്രുവരി 12ന് അനുവദിച്ചു.

തിരഞ്ഞെടുപ്പ് ഘട്ടത്തിൽ എല്ലാ ദിവസവും ലാവ്‌ലിൻ സംബന്ധിച്ച വാർത്തകൾ മാധ്യമങ്ങളിലുണ്ടാകേണ്ടത് യു ഡി എഫിന്റെയും കോൺഗ്രസിന്റെയും രാഷ്ട്രീയ ആവശ്യമായിരുന്നു. അതിനുവേണ്ടി അവർ പ്രോസിക്യൂഷൻ ആവശ്യമുന്നയിച്ച് ഗവർണറെയും മുഖ്യമന്ത്രിയെയുമൊക്കെ സംഘംചേർന്ന് സന്ദർശിച്ച് വാർത്തയുണ്ടാക്കി. പ്രശ്നത്തിന്മേൽ തീരുമാനമെടുക്കാൻ 2009 മെയ് 11 വരെ ഹൈക്കോടതി സംസ്ഥാന

സർക്കാരിന് സമയം നൽകിയ സാഹചര്യത്തിൽ, തീരുമാനം ആ സമയ പരിധിക്ക് മുന്നേയുണ്ടാകണമെന്ന ഏത് നിർബന്ധവും സമ്മർദവും രാഷ്ട്രീയ അടവുകൾ മാത്രമാണ്.

ഗവർണറാകട്ടെ, യു ഡി എഫിന്റെ നിവേദനം മുഖ്യമന്ത്രിക്ക് കൈമാറുക മാത്രമല്ല അനുമതി സംബന്ധിച്ച് ഉടൻ തീരുമാനമെടുക്കണമെന്ന് സ്വന്തം നിലയിൽ ആവശ്യപ്പെടുകയും ചെയ്തു. ഹൈക്കോടതി സർക്കാരിന് നൽകിയ സമയപരിധി അവസാനിക്കാൻ ഒരുമാസത്തിലേറെയുള്ളപ്പോൾ ജനാധിപത്യവിരുദ്ധമായ ആവശ്യമാണ് ഗവർണർ മന്ത്രിസഭയോട് ഉന്നയിച്ചത്. അതിന്റെ ന്യായാന്യായങ്ങൾ പക്ഷേ, എങ്ങും ചർച്ച ചെയ്യപ്പെട്ടില്ല. "പ്രോസിക്യൂഷൻ അനുമതി നടപടികൾ അനന്തമായി നീളുകയായിരുന്നു" എന്നാണ് ഉമ്മൻചാണ്ടിയുടെ നേതൃത്വത്തിലുള്ള യു ഡി എഫ് സംഘം ഗവർണറെ സന്ദർശിച്ചതിനെക്കുറിച്ചുള്ള *മാതൃഭൂമി*യുടെ നിരീക്ഷണം. "കേസ് സംബന്ധിച്ച കൂടുതൽ രേഖകൾ കഴിഞ്ഞ ദിവസം അഡ്വക്കേറ്റ് ജനറൽ ആവശ്യപ്പെട്ടതോടെ നിയമോപദേശം ഇനിയും വൈകുമെന്ന് ഉറപ്പായി" എന്നും പത്രം എഴുതിപിടിപ്പിച്ചു..

പ്രോസിക്യൂഷൻ സംബന്ധിച്ച് തീരുമാനമെടുക്കാൻ കേരള ഹൈക്കോടതി തന്നെയാണ് സർക്കാരിന് മൂന്നു മാസത്തെ സമയം നൽകിയത്. എന്നിട്ടും പ്രോസിക്യൂഷൻ നടപടികൾ 'അനന്തമായി നീളുകയായിരുന്നു' എന്ന് ഒന്നാംപേജിൽ വ്യാഖ്യാനിച്ച് *മാതൃഭൂമി* വളച്ചൊടിച്ചത് അവർ പ്രവചിച്ചതുപോലെ എ ജിയുടെ നിയമോപദേശം വൈകിയില്ലെന്ന് മാത്രമല്ല, നിശ്ചിത സമയപരിധിക്കുള്ളിൽ മന്ത്രിസഭയുടെ തീരുമാനം ഉണ്ടാവുകയും ചെയ്തു. അവ പക്ഷേ, മാധ്യമങ്ങൾ ആഗ്രഹിച്ച പ്രകാരമായിരുന്നില്ലെന്ന് മാത്രം.

മാധ്യമസമ്മർദം ചെലുത്തി എ ജി യെ കീഴടക്കാമെന്ന യു ഡി എഫി ന്റെ ആഗ്രഹം ഫലിച്ചില്ല. രാഷ്ട്രീയലാക്കോടെ തയാറാക്കിയ സി ബി ഐയുടെ കുറ്റപത്രത്തിൽ തുളകൾ ഏറെയുണ്ടെന്ന് എ ജി തുറന്നു പറഞ്ഞു.

## ചീറ്റിപ്പോയ ഫോൺചോർത്തൽ വിവാദം

"അഡ്വക്കേറ്റ് ജനറലും ചില ബാഹ്യശക്തികളും തമ്മിൽ ലാവ്‌ലിൻ കേസിനെക്കുറിച്ച് നടത്തിയ ടെലിഫോൺ സംഭാഷണം സി ബി ഐ ചോർത്തിയതായി അറിയുന്നു'' എന്നൊരു ബോംബും *മാതൃഭൂമി* പൊട്ടിച്ചു (2009 ജൂൺ 2)

അഡ്വക്കേറ്റ് ജനറലിനോട് ടെലിഫോണിൽ സംസാരിച്ച 'ബാഹ്യകക്ഷികൾ' ഏതെന്ന് പിറ്റേന്ന് *മാതൃഭൂമി* തന്നെ വെളിപ്പെടുത്തി. 'ലാവ്‌ലിൻ: നിയമവിദഗ്ധരുമായി ഗവർണർ കൂടിയാലോചന തുടങ്ങി' (*മാതൃഭൂമി,* ജൂൺ 3) എന്ന നാലുകോളം തലക്കെട്ട് വാർത്തയിലെ വെളിപ്പെടുത്തൽ ഇങ്ങനെയായിരുന്നു:

അതോടൊപ്പം അഡ്വക്കേറ്റ് ജനറലും മാർക്സിസ്റ്റ്പാർട്ടിയിലെ

ഉന്നത നേതാക്കളും തമ്മിൽ നടത്തിയ ടെലഫോൺ സംഭാഷണങ്ങൾ സി ബി ഐ ചോർത്തിയതും ഗവർണർ പരിശോധിച്ചു തുടങ്ങി. ഇരുപതോളം ടെലഫോൺ സംഭാഷണങ്ങളാണ് സി ബി ഐ ചോർത്തിയത്. അതിൽ കൂടുതൽ കോളുകളും അഡ്വക്കേറ്റ് ജനറലിനെ അങ്ങോട്ടു വിളിക്കുന്നതായിരുന്നു. മുഖ്യമന്ത്രി വി എസ് അച്യുതാനന്ദൻ അഡ്വക്കേറ്റ് ജനറലിനോട് നിയമോപദേശം തേടിയതിന് പിറ്റേദിവസം മുതൽ തുടങ്ങിയ ഫോൺ വിളികളിൽ അഡ്വക്കേറ്റ് ജനറൽ തിരക്കിട്ട് മറുപടി നൽകിയതിന്റെ തലേദിവസത്തെ സംഭാഷണവും ഉൾപ്പെടുന്നു. മന്ത്രിസഭയിൽ പ്രോസിക്യൂഷൻ അനുമതി നൽകണമോ എന്ന കാര്യം ചർച്ചയ്ക്ക് വന്ന ദിവസവും അതിനുശേഷവും ടെലഫോൺ സംഭാഷണം ഉണ്ടായിരുന്നു. ടെലഫോൺ സംഭാഷണങ്ങളിലെല്ലാംതന്നെ അഡ്വക്കേറ്റ് ജനറലിന്റെ നിയമോപദേശം എങ്ങനെയാവുമെന്ന സൂചന ഉണ്ടായിരുന്നതായും സി ബി ഐ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

അതേദിവസം *മനോരമ*യിലും ഇത് മുഖ്യവാർത്തയായി. എന്നാൽ ഫോൺ ചോർത്തിയോ എന്നാരാഞ്ഞുകൊണ്ട് സി ബി ഐ ക്ക് എ ജി നോട്ടീസ് അയച്ചതോടെ പത്രങ്ങൾ പിൻവലിഞ്ഞു. ഫോൺ ചോർത്തൽ നിഷേധിച്ചുകൊണ്ട് സി ബി ഐ നൽകിയ പത്രക്കുറിപ്പ് ഈ പത്രങ്ങൾ മുക്കി.

തങ്ങളുടെ പ്രതീക്ഷയ്ക്കു വിപരീതമായ നിയമോപദേശം നൽകിയ എ ജി ക്കെതിരെ പത്രങ്ങൾ ഇളകിയാടി. 'എ ജി അതിരുകടക്കുന്നു' എന്ന് *മാതൃഭൂമി*യിൽ അഡ്വക്കേറ്റ് രാംകുമാർ പ്രഖ്യാപിച്ചു. 'നിയമോപദേശത്തിന്റെ സാധുതയ്ക്കുമേൽ സംശയത്തിന്റെ നിഴൽ' എന്ന് *മനോരമ*യുടെ നിയമകാര്യലേഖകനും എഡിറ്റ് പേജിൽ തന്നെ വിധിയെഴുതി (2009 മെയ് 8). എന്നാൽ മന്ത്രിസഭയുടെ തീരുമാനം അംഗീകരിക്കുകയല്ലാതെ ഗവർണർക്ക് മറ്റു മാർഗമില്ല എന്ന ജസ്റ്റിസ് വി ആർ കൃഷ്ണയ്യരുടെ *ദി ഹിന്ദു* ലേഖനം ഈ വാദങ്ങൾക്കേറ്റ ശക്തമായ തിരിച്ചടിയായി. ഗവർണർക്ക് എ ജി യുടെ അഭിപ്രായത്തെക്കുറിച്ച് കൂടുതൽ വിശദീകരണം വേണമെങ്കിൽ എ ജി യോട് തന്നെയോ അല്ലെങ്കിൽ അറ്റോർണി ജനറലിനോടോ ആണ് വിശദീകരണം തേടേണ്ടത്. അല്ലാതെ സ്വകാര്യ നിയമോപദേശകരോടല്ല. എല്ലാറ്റിലുമുപരി ഗവർണറുടെ ഓഫീസിന്റെ ഓരോ നടപടികളും പത്രവാർത്തകളായി. ഇവ ഊഹാപോഹങ്ങളെന്നുപറഞ്ഞ് തള്ളിക്കളയാം. എന്നാൽ പ്രോസിക്യൂഷന് അനുമതി നൽകിക്കൊണ്ടുള്ള തീരുമാനത്തിന്റെ പൂർണരൂപം മന്ത്രിസഭയ്ക്കുപോലും ലഭ്യമാകുന്നതിന് മുന്നേ മാധ്യമങ്ങൾക്ക് ലഭ്യമായത് അനൗചിത്യം മാത്രമല്ല ചട്ടലംഘനവുംകൂടിയാണ്. ചട്ടപ്രകാരം ഉത്തരവിറക്കാൻ ഗവർണറുടെ ഓഫീസിന് അധികാരമില്ല. ഗവണ്മെന്റ് സെക്രട്ടേറിയറ്റിനാണ് ഇതിനുള്ള അവകാശം. മാധ്യമ പ്രചാരണത്തിന്റെ കൊടുങ്കാറ്റിൽ ചട്ടങ്ങളും കീഴ്‌വഴക്കങ്ങളും കടപുഴകുകയായിരുന്നു.

# 10

## കരാറിന്റെ ഉത്തരവാദിത്വം ആർക്ക്?

**ലാ**വ്‌ലിൻ കരാറിന്റെ ഉത്തരവാദി പിണറായി വിജയൻ മാത്രമാണെന്നു വരുത്തിത്തീർക്കുകയായിരുന്നു വിവാദങ്ങളുടെയും അന്വേഷണങ്ങളുടെയുമെല്ലാം ലക്ഷ്യം. ടെൻഡർ വിളിക്കാതെ പദ്ധതി കരാർ കൊടുക്കുന്ന എം ഒ യു റൂട്ട് ആരംഭിച്ചത് സി വി പത്മരാജന്റെ കാലത്തായിരുന്നു. പി എസ് പി പദ്ധതികൾക്ക് ധാരണാപത്രവും കൺസൾട്ടന്റ് കരാറും ഒപ്പുവെച്ചപ്പോൾ മന്ത്രിയായിരുന്നത് ജി കാർത്തികേയൻ. സപ്ലൈ കരാറും മലബാർ കാൻസർ സെന്ററിന്റെ ധാരണാപത്രവും ഒപ്പുവെച്ചത് പിണറായി വിജയൻ മന്ത്രിയായിരുന്നപ്പോഴാണ്. നിർവഹണം പൂർത്തിയാക്കിയത് എസ് ശർമ്മയുടെയും കടവൂർ ശിവദാസന്റെയും കാലത്തായിരുന്നു. കടവൂർ ശിവദാസന്റെ കാലത്താണ് മലബാർ കാൻസർ സെന്ററിന്റെ ധാരണാപത്രം അസാധുവായത്. ആര്യാടൻ മുഹമ്മദിന്റെ കാലത്താണ് പണമിടപാടുകളെല്ലാം അവസാനിച്ചത്. ഇത്രയും മന്ത്രിമാർ ബന്ധപ്പെട്ട ഒരു കരാറിന്റെ മുഴുവൻ ഉത്തരവാദിത്വവും പിണറായി വിജയന്റെമേൽ മാത്രം എങ്ങനെ കെട്ടിയേൽപ്പിക്കാനാവും?

ഇതിന് മുഖ്യമായും രണ്ടു രീതികളാണ് അവലംബിച്ചത്. ഒന്നാമത്തേത്, ഇ ബാലാനന്ദൻ കമ്മിറ്റിയുടെ എതിർപ്പു മറികടന്നാണ് സപ്ലൈ കരാറിലേർപ്പെട്ടത് എന്ന പ്രചരണമാണ്. ഇ ബാലാനന്ദൻ കമ്മിറ്റി റിപ്പോർട്ടു സംബന്ധിച്ച വിവാദങ്ങൾ അടുത്ത അധ്യായത്തിൽ പരിശോധിക്കുന്നുണ്ട്. രണ്ടാമത്തേത്, ജി. കാർത്തികേയന്റെ കാലത്തു നടന്ന കരാറുകളെ നിസ്സാരവൽക്കരിക്കുകയും ചർച്ചകളെയും നടപടികളെയും അവഗണിക്കുകയും ചെയ്തതാണ്. ഇതിനാവിഷ്കരിച്ച തന്ത്രമാണ് കാർത്തികേയന്റെ കാലത്തേത് 'ചെറിയ കൺസൾട്ടൻസി കരാർ' എന്ന പ്രയോഗം.

**ചെറിയൊരു കൺസൾട്ടൻസി കരാറോ?**

യു ഡി എഫ് സർക്കാർ പ്രഖ്യാപിച്ച വിജിലൻസ് അന്വേഷണ വാർത്തയ്ക്ക് മനോരമ നൽകിയ തലക്കെട്ട് 'പിണറായിയുടെ കാലത്തെ വിദേശ കരാർ വിജിലൻസ് അന്വേഷിക്കും' എന്നായിരുന്നു (2003 മാർച്ച് 7). ഇതിലെ മുഖ്യവാദം ഇതായിരുന്നു: ലാവ്ലിനുമായി 1996 ഫെബ്രുവരിയിൽ ചെറിയൊരു കൺസൾട്ടൻസി കരാർ ഒപ്പുവെച്ചിരുന്നു; പിണറായി വിജയന്റെ കാലത്ത് ഒപ്പുവെച്ചത് പുതിയ കരാറാണ്; ടെൻഡറില്ലാതെ കരാർ നൽകിയതാണ് ക്രമക്കേട്.

'ചെറിയൊരു കൺസൾട്ടൻസി കരാർ', 'പുതിയൊരു കരാർ' എന്നീ രണ്ടു സമർഥമായ പ്രയോഗങ്ങളിലാണ് 'പിണറായിയുടെ കാലത്തെ വിദേശ കരാർ' എന്ന തലക്കെട്ടിനെ *മനോരമ* സാധൂകരിക്കാൻ ശ്രമിക്കുന്നത്. എന്നാൽ വാസ്തവമോ! എ കെ ആന്റണി മന്ത്രിസഭയുടെ കാലത്ത് വൈദ്യുതി മന്ത്രിയായിരുന്ന ജി കാർത്തികേയൻ ഔപചാരികമായി അടിസ്ഥാന കരാർ ഉറപ്പിച്ചിരുന്നു എന്ന വസ്തുതയാണ് മനോരമ 'ചെറിയൊരു കൺസൾട്ടൻസി കരാർ' എന്ന അലസവിശേഷണംകൊണ്ട് മറച്ചു വെച്ചത്. അടിസ്ഥാന കരാറിന്റെ തുടർച്ചയായ അനുബന്ധ കരാറിനെ 'പുതിയ കരാറായി' മനോരമ അവതരിപ്പിച്ചു. എന്നാൽ 'ചെറിയൊരു കൺസൾട്ടൻസി കരാർ' ഒപ്പുവെച്ചത് ആരെന്നും ഏത് മന്ത്രിസഭയുടെ കാലത്തെന്നും മനോരമ മിണ്ടിയില്ല. 1996 ൽ എ കെ ആന്റണി മന്ത്രിസഭയുടെ കാലത്ത് ഒപ്പിട്ട കരാറിനെ 'ബോർഡ് ഒപ്പുവെച്ച കരാറെ'ന്ന് വിശേഷിപ്പിക്കുമ്പോൾ, മറുവശത്ത്, ഇ കെ നായനാർ മന്ത്രിസഭയുടെ കാലത്ത് കെ എസ് ഇ ബി ഒപ്പിട്ട ആ കരാറിന്റെ അനുബന്ധത്തെ 'പിണറായിയുടെ കാലത്തെ കരാർ' എന്നാണ് പത്രം വ്യാഖ്യാനിക്കുന്നത്. ഈ കരാറിനെ 'കൺസൾട്ടൻസി കരാർ' എന്നു വിളിക്കുന്നതുതന്നെ ദുരുദ്ദേശ്യത്തോടെയാണ്. ജി കാർത്തികേയന്റെ കാലത്ത് ഒപ്പുവെച്ച കരാറിന്റെ പേര് 'Contract for consultant's services between KSEB and SNC Lavalin Inc.' എന്നാണ്. ദീർഘമായ ഈ പേരിന് 'കൺസൽട്ടൻസി കരാർ' തെറ്റായ പരിഭാഷ നൽകി പ്രചരിപ്പിച്ചതിന് വ്യക്തമായ ലക്ഷ്യമുണ്ടായിരുന്നു.

'കൺസൾട്ടൻസി കരാർ' എന്ന പ്രയോഗം ഉൽപ്പാദിപ്പിക്കുന്ന അർഥം വിദഗ്ധനിൽനിന്ന് ഉപദേശം മാത്രം ലഭിക്കുന്നു എന്നു മാത്രമാണ്. എന്നാൽ ഇവിടെ അതല്ല; കൺസൾട്ടന്റ് ചെയ്യേണ്ടുന്ന നാനാവിധ സേവനങ്ങൾ, അതായത് പ്രോജക്ട് ആവിഷ്കരണം, ഡിസൈനിങ്, യന്ത്രസാമഗ്രികൾ വാങ്ങൽ, അവയുടെ സ്ഥാപനം, കമീഷൻ ചെയ്യൽ ഇങ്ങനെ ഓരോ ഘട്ടത്തിലും നൽകേണ്ട സേവനങ്ങളെക്കുറിച്ച് വിശദമായി കരാറിൽ പ്രതിപാദിക്കുന്നുണ്ട്. കൺസൾട്ടന്റ് കമ്പനി വാങ്ങി ലഭ്യമാക്കേണ്ടുന്ന യന്ത്ര ഉപകരണങ്ങൾ ഓരോന്നിന്റെയും സ്പെസിഫിക്കേഷനും വിലകളും കരാറിൽ ഉണ്ട് 'ഉപദേശകരുടെ സേവനങ്ങൾക്കാ

യുള്ള കരാർ' എന്നർഥം. ഇതിനെ ഉപദേശ കരാർ (consultancy contract) എന്നു വിളിക്കാൻ തുടങ്ങിയത് ഉപജാപകരാണ്. വെറും ഉപദേശത്തിനു വേണ്ടിയാണ് 24 കോടിയോളം രൂപ യു ഡി എഫ് സർക്കാരിന്റെ കാലത്ത് എസ് എൻ സി ലാവലിന് പ്രതിഫലം കൊടുക്കാൻ തീരുമാനിച്ചത് എന്ന് കേരളം വിശ്വസിക്കണമത്രേ! എന്തായാലും മനോരമ ചാർത്തിക്കൊടുത്ത 'ചെറിയൊരു കൺസൾട്ടൻസി കരാർ' എന്ന പ്രയോഗം ഉപജാപകർ നിറഞ്ഞ മനസോടെ ഏറ്റെടുത്തു. *ലാവ്‌ലിൻ രേഖകളിലൂടെ* എന്ന സി ആർ നീലകണ്ഠന്റെ പുസ്തകത്തിലാണ് (പേജ് 10) ഈ പ്രയോഗം ഏറ്റവും പരിഹാസ്യമായി പ്രത്യക്ഷപ്പെട്ടത്. പുസ്തകത്തിലെ പ്രയോഗം ഇങ്ങനെയാണ്:

> അന്നുണ്ടാക്കിയ കരാറിന്റെ പേര് KSEB യും SNC ലാവലിനുമായുണ്ടാക്കിയ കൺസൾട്ടൻസി സേവനങ്ങൾക്കുള്ള കരാർ (Contract for consultant's services between KSEB and SNC Lavalin Inc.) എന്നായിരുന്നു.

Consultant's services എന്ന് ഇംഗ്ലീഷ് പ്രയോഗത്തെ 'കൺസൾട്ടന്റിന്റെ സേവനങ്ങൾ' എന്നല്ല, കൺസൾട്ടൻസി സേവനങ്ങൾ എന്നാണ്, നീലകണ്ഠൻ തർജുമ ചെയ്തത്! (തെറ്റായ മലയാള തർജുമയുടെ ബ്രായ്ക്കറ്റിൽ യഥാർഥ ഇംഗ്ലീഷ് പ്രയോഗവും നീലകണ്ഠൻ നൽകിയത് നന്നായി. സ്വന്തം കുഴി ഇതിലും നന്നായി എങ്ങനെ തോണ്ടും!)

'ചെറിയൊരു കൺസൾട്ടൻസി കരാർ' എന്ന അപഹാസ്യമായ പ്രയോഗം അതിനെക്കൾ അപഹാസ്യമായി പിന്നീട് *മനോരമ* തിരുത്തി. 'കാനഡയിൽ നിന്ന് പണം തട്ടിയതാര്?' എന്ന തലക്കെട്ടിൽ ചൊവ്വാഴ്ച പ്രസിദ്ധീകരിച്ച മുഖപ്രസംഗത്തിലെ വ്യാഖ്യാനം ഇങ്ങനെയായിരുന്നു:

> മൂന്നു നിലയങ്ങളിലെയും ജനറേറ്ററുകൾ മാറ്റിസ്ഥാപിക്കാൻ തീരുമാനമെടുത്തത് കഴിഞ്ഞ യു ഡി എഫ് സർക്കാർ ആയിരുന്നുവെങ്കിലും അന്നത്തെ ധാരണാപത്രം കാലഹരണപ്പെട്ടതിനാൽ പുതിയ കരാർ ഒപ്പിട്ടതും നടപ്പാക്കിയതും എൽ ഡി എഫ് സർക്കാർ തന്നെ (2005 ജൂലൈ 12).

കോൺഗ്രസിനെ സഹായിക്കാൻ മനോരമ ഇങ്ങനെ അഹോരാത്രം പണിയെടുക്കുമ്പോൾ വീക്ഷണം ക്ലച്ച് പിടിക്കാത്തതിൽ അത്ഭുതമെന്ത്!!

## ജി കാർത്തികേയന്റെ കാലത്ത് ചെയ്തു കൂട്ടിയ കാര്യങ്ങൾ

ലാവ്‌ലിൻ വിവാദത്തിന്റെ ഏറ്റവും മർമപ്രധാനമായ പ്രശ്നമാണ് നാം ചർച്ച ചെയ്തുകൊണ്ടിരിക്കുന്നത്. ധാരണാപത്ര സമ്പ്രദായത്തിലൂടെ പി എസ് പി പദ്ധതികളുടെ പുനരുദ്ധാരണം തീരുമാനിച്ചത് ആരാണ് എന്നതാണ് ലാവ്‌ലിൻവിവാദത്തിലെ ഏറ്റവും പ്രധാനപ്പെട്ട വിഷയം. യു

ഡി എഫിന്റെ വാദം *മനോരമ*യെക്കൊണ്ട് എഴുതിച്ചതാണോ, *മനോരമ* യുടെ വ്യാഖ്യാനം യു ഡി എഫുകാർ ഏറ്റുപാടിയതാണോ എന്ന തർക്കത്തിന് പ്രസക്തിയൊന്നുമില്ല. കേവലം കൺസൾട്ടൻസിക്കുള്ള കരാറാണ് തങ്ങൾ ലാവ്‌ലിനുമായി ഉണ്ടാക്കിയതെന്നും പിണറായി വിജയനാണ് അത് സാധനങ്ങൾ വാങ്ങാനുള്ള കരാറാക്കി മാറ്റിയതെന്നും യു ഡി എഫുകാർ നാടാകെ പാടി നടന്നു. ഇതു തന്നെയാണ് സി ബി ഐയും അന്വേഷണ റിപ്പോർട്ടിൽ പറഞ്ഞിട്ടുള്ളത്. മാധ്യമങ്ങളും വിവാദഗതിയെ നിയന്ത്രിച്ച ഉപജാപകരും ഈ പാട്ട് ഏറ്റുപാടി. കരാറിന് നാനാതരം വിശേഷണങ്ങൾ നൽകി അവർ ജനങ്ങളെ പരിഭ്രമിപ്പിച്ചു. ഒറിജിനൽ കരാർ, കൺസൾട്ടൻസികരാർ, ധാരണാപത്രം, സപ്ലൈകരാർ, അവസാന കരാർ, അനുബന്ധകരാർ ഇങ്ങനെ പലപേരുകളുടെ അകമ്പടിയോടെ വ്യാഖ്യാനം നീണ്ടപ്പോൾ ജനം അന്തംവിടുക സ്വാഭാവികം.

അതുകൊണ്ട് ലാവ്‌ലിൻ കരാറിന്റെ നിർണായകഘട്ടങ്ങളിലെ തീരുമാനങ്ങൾ കൃത്യമായ ഉദ്ധരണികളുടെ അടിസ്ഥാനത്തിൽ ഒരിക്കൽക്കൂടി ആവർത്തിക്കുന്നത് അസ്ഥാനത്താവില്ല. 1995 ആഗസ്റ്റ് 10ന് ഒപ്പുവെച്ച ധാരണാപത്രത്തിൽ പറഞ്ഞ രണ്ടു കാര്യങ്ങൾ.

* "കെ എസ് ഇ ബി നിർണയിക്കുന്ന പ്രൊജക്ടുകളുടെ പുനരുദ്ധാരണത്തിനുവേണ്ടി പഠനങ്ങളും ഡിസൈനും സാമഗ്രികൾ വാങ്ങുന്നതും നിർമാണവും മാനേജ്മെന്റും സൂപ്പർവിഷനും അടക്കം മൊത്തം പ്രൊജക്ട് മാനേജ്മെന്റിനുവേണ്ടി വൈദ്യുതിബോർഡും ലാവ്‌ലിനും ചേർന്ന് ഒരു സംയുക്തസംരംഭം സ്ഥാപിക്കാൻ ആഗ്രഹിക്കുന്നു." (ആമുഖം) മുഴുവൻ ജലവൈദ്യുത പദ്ധതിയും ലാവലിനെ എം ഒ യു റൂട്ടിൽ ഏൽപ്പിച്ചുകൊടുക്കുന്നതിനായിരുന്നു ധാരണാപത്രം.
* "അടുത്ത രണ്ടുമാസത്തിനുള്ളിൽ തിരഞ്ഞെടുക്കപ്പെട്ട പ്രോജക്ടുകളുടെ പുനരുദ്ധാരണത്തിനു വേണ്ടി വിഭവസമാഹരണത്തിനും യന്ത്രസാമഗ്രികളുടെ സപ്ലൈയ്ക്കും സേവനങ്ങൾക്കുംവേണ്ടി ഒരു വിശദമായ പ്രൊപ്പോസൽ ലാവ്‌ലിൻ സമർപ്പിക്കുന്നതിനു പരിശ്രമിക്കും. ഇ ഡി സി, സിഡ, ലാവ്‌ലിൻ കാപ്പിറ്റൽ തുടങ്ങിയ സ്ഥാപനങ്ങളിൽനിന്ന് പണം ലഭ്യമാക്കുന്നതിനുള്ള രീതിസമ്പ്രദായവും ലാവ്‌ലിൻ നൽകേണ്ട സേവനങ്ങളുടെ വ്യാപ്തിയും ഈ രേഖയിലുണ്ടാവും" - (ക്ലോസ് 7). ധാരണാപത്രപ്രകാരംതന്നെ യന്ത്രസാമഗ്രികൾ ലഭ്യമാക്കേണ്ടത് ലാവ്‌ലിൻ ആണ്.
* 3-01-1996ന് അയച്ച കത്തിൽ തങ്ങൾ തന്നെയാവണം കനേഡിയൻ യന്ത്രങ്ങളുടെയും സേവനങ്ങളുടെയും സപ്ലയറും എക്സ്പോർട്ടറും ആണെന്ന് ഉറപ്പു പറയാൻ പറ്റുന്ന രീതിയിലാവണം കരാർ എന്ന് ലാവ്‌ലിൻ വ്യക്തമായി ആവശ്യപ്പെട്ടു. ഇതിന്റെ അടിസ്ഥാനത്തിലാണ് കാനഡയിൽനിന്ന് വായ്പ ലഭ്യമാക്കാൻ നടപടിയെടുക്കുന്നത് എന്നും അവർ വ്യക്തമാക്കി.

* 24-02-1996 ൽ ഒപ്പുവെച്ച കൺസൾട്ടന്റിന്റെ സേവനങ്ങൾക്കായുള്ള കരാറിൽ പ്രത്യേക അനുബന്ധമായി കരാറിന്റെ വ്യാപ്തി നിർവചിക്കുകയുണ്ടായി. അതുപ്രകാരം "കരാർ ഒപ്പുവെയ്ക്കുന്ന തീയതി മുതൽ മൂന്നു വർഷത്തിനുള്ളിൽ പദ്ധതി സമയബന്ധിതമായി പൂർത്തീകരിക്കുന്നതിനുവേണ്ടി ലാവലിൻ താഴെ പറയുന്ന സേവനങ്ങൾ ലഭ്യമാക്കും: മാനേജ്മെന്റിനുള്ള സാങ്കേതിക സേവനങ്ങൾ, എഞ്ചിനീയറിംഗ്, യന്ത്രസാമഗ്രികൾ വാങ്ങൽ, നിർമ്മാണത്തിന്റെ മേൽനോട്ടം." ആവശ്യമായ ഓരോ യന്ത്രസാമഗ്രികളുടെ വിലയും കരാറിന് അനുബന്ധമായി നൽകിയിരുന്നു.
* കൺസൾട്ടന്റു കരാർ പ്രകാരമുള്ള വ്യവസ്ഥകളിൽ എന്തെങ്കിലും തർക്കമുണ്ടാവുകയാണെങ്കിൽ പാരീസ് കോടതിയിൽ ആർബിട്രേഷൻ നടത്താൻ കേരളം സമ്മതിച്ചു. ആർബിട്രേഷൻ നടക്കുന്ന വേളയിലും പദ്ധതി നിർവഹണത്തിന് തടസം സൃഷ്ടിക്കരുത് എന്നും വ്യവസ്ഥയുണ്ടായിരുന്നു. (ക്ലോസ് 17).

ലാവ്‌ലിൻ കരാർ ഉറപ്പിച്ചത് ആര് എന്നതിൽ ഇനി സംശയമുണ്ടോ? നേരിയമംഗലം ഡാമിന്റെ നവീകരണത്തിന് ഒരു സ്വിസ് കമ്പനിയുമായി ധാരണാപത്രം മാത്രമേ ഒപ്പുവെച്ചിരുന്നുള്ളൂ. ഇത് റദ്ദാക്കിയതിന്റെ കേസ് നാലു വർഷം നീണ്ടു. കേരളം തോൽക്കുകയും ചെയ്തു. അപ്പോൾ പിന്നെ കൺസൾട്ടന്റ് കരാർ കൂടി വെച്ചു കഴിഞ്ഞ പി എസ് പി കരാറിൽ നിന്ന് പിണറായി വിജയന് ഊരിപ്പോകാൻ കഴിയുമായിരുന്നോ?

## ടെൻഡർ വിളിക്കാതെ കരാറിൽ ഒപ്പിട്ടത് ആര്?

ടെൻഡർ വിളിക്കാതെ കരാറുണ്ടാക്കി എന്നതാണ് അടുത്ത ആക്ഷേപം. ടെൻഡർ വിളിക്കാതെ ജി കാർത്തികേയന്റെ കാലത്ത് ധാരണാപത്രം ഒപ്പിട്ടതും അടിസ്ഥാന കരാർ ഉറപ്പിച്ചും പി എസ് പി പദ്ധതി ലാവ്‌ലിൻ കമ്പനിക്ക് നേരിട്ട് നൽകിയത് യു ഡി എഫ് സർക്കാരാണ്. ടെൻഡർ വിളിക്കാതെ ലാവ്‌ലിന് പിണറായി വിജയൻ പി എസ് പി കരാർ നൽകിയിട്ടില്ല. മാത്രമല്ല, യു ഡി എഫ് ഒപ്പിട്ട കരാറുകൾ അമാന്തം കൂടാതെ മുന്നോട്ടുകൊണ്ടുപോകണം എന്നതായിരുന്നു അക്കാലത്തെ പൊതുവികാരം. കാരണം, അത്രയ്ക്ക് രൂക്ഷമായിരുന്നു വൈദ്യുതി ക്ഷാമം.

യു ഡി എഫ് ഒപ്പിട്ട ഏതെങ്കിലും കരാറുകൾ അഴിമതിയുടെ സംശയത്തിന്റെ പേരിൽ വെച്ചുതാമസിപ്പിക്കാൻ പാടില്ലെന്ന് എൽ ഡി എഫ് സർക്കാരിനെ ഉപദേശിക്കാൻ *മനോരമ* മുഖപ്രസംഗവും എഴുതി. 'കാർത്തികേയന്റെ കരാർ മുന്നോട്ടു കൊണ്ടുപോകൂ' എന്ന മുഖപ്രസംഗത്തിൽ പിണറായി വിജയനെ മനോരമ ഇങ്ങനെ ഉപദേശിച്ചു:

> .........വൈദ്യുതി ഉൽപ്പാദനരംഗത്ത് സ്വകാര്യമുതൽമുടക്ക് ഒഴിവാക്കുകയില്ല എന്ന് ഇടതുമുന്നണിസർക്കാർ വ്യക്തമാക്കിയിട്ടു

> ണ്ട്. പക്ഷേ, മുൻസർക്കാർ അനുമതി നൽകിയ പദ്ധതികൾക്കു പിന്നിൽ അഴിമതി നടന്നതായി സൂചന ലഭിച്ചാൽ കരാർ ഒപ്പുവയ്ക്കില്ലെന്നാണ് പുതിയ സർക്കാരിന്റെ നിലപാട്. കരാർ സുതാര്യമായിരിക്കണം. കറന്റിന്റെ വില അമിതമാകരുത്. സമയബന്ധിതമായി പണി തീർക്കാൻ സ്വകാര്യകമ്പനികളെ പ്രേരിപ്പിക്കണം എന്നീ കാര്യങ്ങളിൽ അഭിപ്രായവ്യത്യാസം ഉണ്ടാകില്ല. പക്ഷേ, ധാരണാപത്രം ഒപ്പിട്ടിട്ടും പവർ പർച്ചേസ് കരാർ ചർച്ച പുരോഗമിച്ചിട്ടും പദ്ധതികൾക്ക് അനക്കമുണ്ടാകാത്തത് എന്തുകൊണ്ടാണെന്ന് ആരായേണ്ടതുണ്ട് (1997 ജൂൺ 17).

ഈ പത്രമാണ് മുകളിൽ വിവരിച്ച പ്രകാരം ടെൻഡറില്ലാതെ കരാറിലൊപ്പിട്ടത് ക്രമക്കേടാണെന്ന വാദവുമായി 2003 ൽ രംഗത്തിറങ്ങിയത്.

ഈ വാദം മറ്റൊരു രീതിയിൽ ആവർത്തിക്കുകയാണ് സിബിഐ. കൺസൾട്ടൻസി കരാർ സപ്ലൈ കരാറാക്കി പിണറായി വിജയൻ മാറ്റി. അതുവഴി നേരിട്ട് ഉൽപ്പാദകനല്ലാത്ത ലാവ്ലിൻ കമ്പനിയെ യന്ത്രസാമഗ്രികൾ സപ്ലൈ ചെയ്യുന്നതിനുള്ള ഏജൻസിയാക്കി. ലാവ്ലിൻ കമ്പനിയെക്കൊണ്ട് ഗ്ലോബൽ ടെൻഡർ വിളിപ്പിക്കണമായിരുന്നു.

ഇതിനു മറുപടികൾ രണ്ടാണ്. എം ഒ യു റൂട്ടിലെ നടപടി ക്രമം പ്രകാരം കാനഡയാണ് വായ്പ ലഭ്യമാക്കേണ്ടത്. ആ പണം ഉപയോഗിച്ച് ആഗോള ടെൻഡർ വിളിച്ച് മറ്റു രാജ്യങ്ങളിൽ നിന്ന് യന്ത്രങ്ങൾ വാങ്ങാൻ അനുവാദമുണ്ടാകുമെന്നു കരുതുന്നതിൽപ്പരം മൗഢ്യമുണ്ടോ? കനേഡിയൻ യന്ത്രങ്ങൾ പ്രോത്സാഹിപ്പിക്കാനാണ് കാനഡ സർക്കാർ വായ്പ നൽകുന്നതു തന്നെ. ആ വായ്പ സ്വീകരിക്കുന്നതിന് കരാറുണ്ടാക്കിയാൽ പിന്നെ ഏറിയാൽ ചെയ്യാൻ കഴിയുന്നത് കനേഡിയൻ കമ്പനിയെക്കൊണ്ട് കാനഡയിൽ ടെൻഡർ വിളിപ്പിക്കുക എന്നതാണ്. ജലവൈദ്യുതി പദ്ധതി യന്ത്രങ്ങൾ നിർമിക്കുന്ന വിരലിലെണ്ണാവുന്ന സ്ഥാപനങ്ങളേ ഒരു രാജ്യത്തുണ്ടാകൂ. കാനഡയിൽ മാത്രമുള്ള ടെൻഡറായിരുന്നാലും ഒരന്തർദ്ദേശീയ ടെൻഡർ വിളിക്കുന്നതിനുള്ള സമയം തന്നെ എടുക്കും. കേരളത്തെ സംബന്ധിച്ചിടത്തോളം കാലതാമസമില്ലാതെ എത്രയും വേഗം വൈദ്യുതി നിലയങ്ങൾ നവീകരിക്കുകയായിരുന്നു ലക്ഷ്യം. ഈ പശ്ചാത്തലത്തിലാണ് ലാവ്ലിൻ കമ്പനി വഴി ജി കാർത്തികേയന്റെ കാലത്ത് ഒപ്പുവെച്ചിരുന്ന കൺസൾട്ടന്റ് കരാറിൽ 1995 ൽ നിശ്ചയിച്ചിരുന്ന വിലയ്ക്ക് 2000 ൽ യന്ത്രങ്ങൾ സപ്ലൈ ചെയ്യുന്നതിന് ലാവലിനെ ചുമതലപ്പെടുത്തിയത്. നാഷണൽ ഹൈഡ്രോ പവർ കോർപ്പറേഷനെക്കൊണ്ട് ഈ വിലകൾ അന്തർദ്ദേശീയ വിലനിലവാരമനുസരിച്ച് ന്യായമാണെന്നുള്ള റിപ്പോർട്ടും കെ എസ് ഇ ബിക്ക് ലഭിച്ചിട്ടുണ്ട്.

രണ്ടാമത്തെ മറുപടി ഇത്തരത്തിൽ അനുബന്ധ കരാറിലൂടെ ഉപകരണങ്ങൾ സപ്ലൈ ചെയ്യുന്നതിന് ലാവ്ലിനെ ചുമതലപ്പെടുത്തിയത് ആദ്യമായിട്ടല്ല. കുറ്റ്യാടി എക്സ്ടെൻഷൻ പദ്ധതിയുടെ നിർവഹണത്തിൽ

യു ഡി എഫ് സ്വീകരിച്ച രീതി ഇതുതന്നെയായിരുന്നു. ഈ കീഴ്‌വഴക്കം പിന്തുടരുക മാത്രമാണ് പിണറായി വിജയൻ ചെയ്തത്.

## യു ഡി എഫിന്റെ കുറ്റ്യാടി പദ്ധതിയുടെ മാതൃക

കുറ്റ്യാടി എക്സ്റ്റൻഷനും പി എസ് പി നവീകരണ പദ്ധതിയും ഒരേ അച്ചിൽ വാർത്തെടുത്തവയാണ്. രണ്ടും ലാവ്‌ലിനുമായി സഹകരിച്ചുള്ള പദ്ധതികൾ. രണ്ടിലും വായ്പ കിട്ടിയത് കാനഡയിൽനിന്ന്. രണ്ടിലും ഉപകരണങ്ങൾ വാങ്ങിയത് ആഗോള ടെൻഡറില്ലാതെ എം ഒ യു രീതിയിലൂടെ. രണ്ടിലും ഗ്രാന്റ് ഉണ്ടായിരുന്നു. കുറ്റ്യാടി പദ്ധതി സി വി പത്മരാജൻ തുടങ്ങി കാർത്തികേയൻ മുന്നോട്ടു കൊണ്ടുപോയി പിണറായി വിജയൻ പൂർത്തിയാക്കി. പി എസ് പി പദ്ധതികൾ കാർത്തികേയൻ തുടങ്ങി പിണറായി വിജയൻ മുന്നോട്ടു കൊണ്ടുപോയി കടവൂർ ശിവദാസൻ പൂർത്തിയാക്കി. രണ്ടു പദ്ധതിയിലും സി എ ജി ചില വിമർശനങ്ങൾ ഉന്നയിച്ചു. എന്നാൽ കുറ്റ്യാടി പദ്ധതിയെക്കുറിച്ചുള്ള വിമർശനങ്ങൾ പൊതുധാരാ മാധ്യമങ്ങൾ ഒന്നടങ്കം സെൻസർഷിപ്പിന് വിധേയമാക്കി. പി എസ് പി പദ്ധതിയെക്കുറിച്ചുള്ള വിമർശനങ്ങൾ വിവാദവും ആഘോഷവുമാക്കി മാറ്റി.

യഥാർഥത്തിൽ പി എസ് പി പദ്ധതികളെക്കാൾ എത്രയോ രൂക്ഷമായ വിമർശനമാണ് സി എ ജി കുറ്റ്യാടി എക്സ്റ്റൻഷനെക്കുറിച്ച് നൽകിയിട്ടുള്ളത്. പി എസ് പി പദ്ധതികളുടെ കാര്യത്തിൽ മുടക്കിയ 374 കോടി രൂപയ്ക്ക് ആനുപാതികമായ നേട്ടം ഉണ്ടായിട്ടില്ല എന്ന് സി എ ജി റിപ്പോർട്ട് കുറ്റപ്പെടുത്തുമ്പോൾ കുറ്റ്യാടി എക്സ്റ്റൻഷന്റെ കാര്യത്തിൽ മുടക്കിയ 201 കോടി രൂപയും പാഴായിപ്പോയി എന്നാണ് പറയുന്നത്. പുതിയ ജനറേറ്റർ സ്ഥാപിച്ചിട്ടും ഒരു യൂണിറ്റ് വൈദ്യുതിപോലും ഉൽപ്പാദിപ്പിക്കാൻ കഴിഞ്ഞിട്ടില്ല. കാരണം അതിനുള്ള വെള്ളം കുറ്റ്യാടി ഡാമിൽ ഉണ്ടായിരുന്നില്ല. പദ്ധതി നടപ്പാക്കുന്ന വേളയിൽതന്നെ ഈ വിവരം അധികൃതർക്ക് അറിയാമായിരുന്നു എന്നതാണ് വിസ്മയകരമായ മറ്റൊരു കാര്യം.

യു ഡി എഫ് മന്ത്രിയായിരുന്ന സി വി പത്മരാജന്റെ കാലത്താണ് കുറ്റ്യാടി പദ്ധതിയുടെ ധാരണാപത്രവും അതിനുശേഷം അടിസ്ഥാന (കൺസൾട്ടന്റ്) കരാറും ഒപ്പുവെച്ചത്. അപ്പോഴേക്കും അദ്ദേഹത്തിന്റെ മന്ത്രിസ്ഥാനം തെറിച്ചു. പിന്നീടു മന്ത്രിയായ ജി കാർത്തികേയന്റെ കാലത്താണ് ഇവയുടെ തുടർച്ചയായ അനുബന്ധക്കരാറിൽ ഒപ്പുവെച്ചത്.

കുറ്റ്യാടി പദ്ധതിക്കുള്ള അനുബന്ധക്കരാറും പി എസ് പി പദ്ധതികളുടെ അടിസ്ഥാന കരാറും ലാവലിനുമായി ഒപ്പുവെച്ചത് ഒരേ ദിവസമാണ് (1996 ഫെബ്രുവരി 24). അതുകൊണ്ട് ജി കാർത്തികേയന് കുറ്റ്യാടി പദ്ധതിയെക്കുറിച്ചും പി എസ് പി പദ്ധതികളെക്കുറിച്ചും കൃത്യമായ ധാരണയുണ്ടായിരുന്നു. 2005 ജൂലായ് മാസത്തിൽ ഉമ്മൻചാണ്ടി സർക്കാരി

നെതിരെ കോടിയേരി ബാലകൃഷ്ണൻ അവതരിപ്പിച്ച അവിശ്വാസ പ്രമേയത്തിന്മേലുള്ള ചർച്ചയ്ക്കിടെ  ജി കാർത്തികേയനോട് ഈ ഗ്രന്ഥകാരൻ ഇങ്ങനെ ചോദിച്ചു:

> ചോദ്യം ലളിതമാണ്. മന്ത്രി എന്ന നിലയിൽ കുറ്റ്യാടി പദ്ധതിക്ക് സപ്ലൈ ഓർഡർ കരാറിനുപകരം അങ്ങേക്ക് ഗ്ലോബൽ ടെണ്ടർ വിളിക്കാൻ കഴിയുമായിരുന്നോ? ശ്രീ. സി വി പത്മരാജൻ ഒപ്പിട്ട ധാരണാപത്രത്തിന്റെയും കൺസൾട്ടൻസി കരാറിന്റെയും പശ്ചാത്തലത്തിൽ അനിവാര്യമായിരുന്നോ അങ്ങെടുത്ത തീരുമാനം?

ഒട്ടേറെ ഉരുണ്ടുകളിച്ചെങ്കിലും ബന്ധപ്പെട്ട കാര്യങ്ങൾ വളരെ മുന്നോട്ടു നീങ്ങിയിരുന്നുവെന്നും കരാറുകൾ ഒരു പാക്കേജാണെന്നും കാനഡയിൽനിന്ന് വായ്പ തരപ്പെടുത്തിയതിനുശേഷം ഗ്ലോബൽ ടെണ്ടർ വിളിക്കാൻ കഴിയില്ലെന്നും ജി കാർത്തികേയൻ നിയമസഭയിൽ സമ്മതിച്ചു.

ജി കാർത്തികേയന്റെ കാലത്ത് ഒപ്പുവെച്ച ധാരണാപത്രവും കൺസൾട്ടന്റ് കരാറും പ്രാബല്യത്തിൽ വന്നതിനുശേഷം വായ്പ തരപ്പെടുത്തുന്നത് അടക്കമുള്ള ചർച്ചകൾ ഏറെ മുന്നോട്ടു പോയിരുന്നു. ഈ പരിത:സ്ഥിതിയിൽ കുറ്റ്യാടി പദ്ധതിയിൽ കരാർ റദ്ദാക്കി ഗ്ലോബൽ ടെൻഡർ വിളിക്കാൻ ജി കാർത്തികേയന് തടസമായിരുന്ന അതേ സാഹചര്യങ്ങൾ പിണറായി വിജയനും അഭിമുഖീകരിച്ചിരുന്നു. കരാർ റദ്ദാക്കുന്നപക്ഷം അടിസ്ഥാന കരാറിന്റെ 17-ാം നിബന്ധന പ്രകാരം പാരീസിൽ ആർബിട്രേഷൻ നടപടികൾ നേരിടേണ്ടിവരുമായിരുന്നു എന്നതിനൊപ്പം നഷ്ടപരിഹാരവും ലാവ്‌ലിന് കൊടുക്കേണ്ടിവരുമായിരുന്നു. മാത്രമല്ല, ഇത് പദ്ധതി നടത്തിപ്പിനെ ദോഷകരമായി ബാധിക്കുകയും കെ എസ് ഇ ബിയുടെ പ്രധാനപ്പെട്ട മൂന്ന് ജലവൈദ്യുതികളുടെ പ്രവർത്തനം  അവതാളത്തിലാവുകയും  ചെയ്യുമായിരുന്നു.

നേരിയമംഗലം പവർ പ്രോജക്ടിന്റെ കാര്യത്തിൽ എ ബി ബി കമ്പനിയുമായി യു ഡി എഫ് സർക്കാരുണ്ടാക്കിയ ധാരണാപത്രം റദ്ദാക്കിയപ്പോഴുണ്ടായ അനുഭവം മറന്നുകൂടാ. എ ബി ബി നാലുവർഷം കേസു നടത്തി. യു ഡി എഫിന്റെ കാലത്ത് കേരള സർക്കാർ കേസ് തോൽക്കുകയും അവർക്കു തന്നെ കരാർ കൊടുക്കേണ്ട സ്ഥിതിയുമുണ്ടായി. ഉറപ്പിക്കപ്പെട്ട കരാറുകൾ ലംഘിക്കുകയോ റദ്ദാക്കുകയോ ചെയ്യുന്നതുമൂലം പദ്ധതി നിർവഹണത്തിന് നിയമപരമായ തടസ്സങ്ങൾ സൃഷ്ടിക്കപ്പെടുമെന്നത്  അവിതർക്കിതമാണ്.

## തമസ്കരിക്കപ്പെടുന്ന കുറ്റ്യാടി കൊള്ള

പി എസ് പി പദ്ധതിയെയും കുറ്റ്യാടി എക്സ്റ്റെൻഷൻ പദ്ധതിയെയും

താരതമ്യപ്പെടുത്തിയാൽ സാധനസാമഗ്രികളുടെ വിലയുടെയും നിർമാണച്ചെലവിന്റെയും കാര്യത്തിൽ മാത്രമല്ല, കൺസൾട്ടൻസി ഫീസ്, എക്സ്പോഷർ ഫീസ്, പലിശനിരക്ക് എന്നിവയിലെല്ലാം കുറ്റ്യാടിയിലാണ് താരതമ്യേനേ നിരക്ക് കൂടുതൽ എന്ന് താഴെ പട്ടികയിൽ നൽകിയിരിക്കുന്ന കണക്കുകൾ തെളിയിക്കുന്നുണ്ട്. ഇവയും സാധനസാമഗ്രികളുടെ വിലകളിലും നിർമാണച്ചെലവിലുള്ള അന്തരവും മൂലമാണ് പി എസ് പി പദ്ധതിയിൽ മെഗാവാട്ട് ഒന്നിന് 3.23 കോടി രൂപ ചെലവ് വരുമ്പോൾ കുറ്റ്യാടി എക്സ്റ്റെൻഷനിലെ ചെലവ് 4.83 കോടി രൂപയായിരിക്കുന്നത്. പി എസ് പി പദ്ധതികളിലെ അധികച്ചെലവിനെക്കുറിച്ച് വാചാലരാകുന്നവർ കുറ്റ്യാടി എക്സ്റ്റെൻഷനെക്കുറിച്ച് നിശ്ശബ്ദരാകുന്നത് വിരോധാഭാസമാണ്.

**പട്ടിക 1**

**കുറ്റ്യാടി എക്സ്റ്റൻഷൻ, പി എസ് പി പദ്ധതികളുടെ താരതമ്യം**

| **ഇനം** | **പി എസ് പി** | **കുറ്റ്യാടി എക്സ്റ്റൻഷൻ** |
|---|---|---|
| സ്ഥാപിതശേഷി | 115 മെഗാവാട്ട് | 50 മെഗാവാട്ട് |
| മതിപ്പ് ചെലവ് | 243.98 കോടി രൂപ | 58 കോടി രൂപ |
| യഥാർഥ ചെലവ് | 372.40 കോടി രൂപ | 241.65 കോടി രൂപ |
| മെഗാവാട്ട് 1ന് ചെലവ് | 3.23 കോടി രൂപ | 4.83 കോടി രൂപ |
| പലിശ നിരക്ക് | 6.8 ശതമാനം | 7.01 ശതമാനം |
| കമ്മിറ്റ്മെന്റ് ചാർജ് | 0.375 ശതമാനം | 0.375 ശതമാനം |
| എക്സ്പോഷർ ഫീസ് | 4.76 ശതമാനം | 6.26 ശതമാനം |
| കൺസൽട്ടൻസി ഫീസ് | 0.073 ശതമാനം | 0.242 ശതമാനം |

കുറ്റ്യാടി പദ്ധതിയെക്കുറിച്ച് ഒരു വിവാദവുമുണ്ടായിട്ടില്ലെന്നു മാത്രമല്ല, അതേക്കുറിച്ചുള്ള സി എ ജി റിപ്പോർട്ട് നിയമസഭയിൽ വെച്ചപ്പോഴുണ്ടായ പ്രതികരണംപോലും പേരിനുമാത്രമായിരുന്നു. കുറ്റ്യാടി, പി എസ് പി പദ്ധതികളോടുള്ള മാധ്യമ സമീപനത്തിന് ഏറ്റവും ഉചിതമായ താരതമ്യമാണ് നിയമസഭയിൽ രണ്ടു റിപ്പോർട്ടുകളെയും സംബന്ധിച്ച് 2006 ഫെബ്രുവരി 21 ന് നടന്ന ചർച്ചയുടെ റിപ്പോർട്ടിങ്. എം എം ഹസനാണ് പി എസ് പി സംബന്ധിച്ച പ്രമേയം അവതരിപ്പിച്ചത്. ഡോ. തോമസ് ഐസക് കുറ്റ്യാടി സംബന്ധിച്ചും. രണ്ടു പ്രമേയങ്ങളെയും കുറിച്ച്, ഒരേ ദിവസമായിരുന്നു ചർച്ച. ലാവ്‌ലിൻ, കുറ്റ്യാടി വിഷയങ്ങളിൽ നടന്ന നിയമസഭാ ചർച്ചകൾ പൊതുധാരാ മാധ്യമങ്ങൾ എങ്ങനെ റിപ്പോർട്ടു ചെയ്തുവെന്ന് പരിശോധിക്കാം.

ലാവ്‌ലിൻ വിഷയം അവതരിപ്പിച്ച എം എം ഹസന്റെ പ്രസംഗം നാലു കോളം തലക്കെട്ടിന്റെ പ്രാധാന്യത്തോടെ *മനോരമ* പ്രസിദ്ധീകരിച്ചു.

അതിനുള്ളിൽ ഒറ്റവാചകത്തിലൊതുങ്ങി തോമസ് ഐസക്കിന്റെ പ്രസംഗം.

*മാതൃഭൂമി*യിൽ 'ലാവ്‌ലിൻ: നനഞ്ഞ പടക്കം കത്തിയില്ല' എന്ന തലക്കെട്ടിൽ 'സഭാതലം' കോളത്തിലെ പരാമർശം താഴെ പറയുന്ന വാക്യങ്ങളിലൊതുങ്ങി. "കുറ്റ്യാടി എക്സ്റ്റെൻഷൻ പദ്ധതിയെപ്പറ്റി ചർച്ച തുടങ്ങിവെച്ചത് ഡോ. ടി എം തോമസ് ഐസക്കാണ്. ഡോക്ടർക്ക് പറയാനൊത്തിരിയുണ്ട്, പക്ഷേ, പറഞ്ഞുപറഞ്ഞു വരുമ്പോൾ പരന്നു പോകുന്നു. എന്തു ചെയ്യാം. അതുകൊണ്ടു തന്നെ ഈ കേസിലെ ചീഫ് വിസ്താരം വേണ്ട രീതിയിലായില്ല."

എല്ലാ പത്രങ്ങളും ഏതാണ്ട് ഇതേ സമീപനമാണ് പിന്തുടർന്നത്. രണ്ടു സി എ ജി റിപ്പോർട്ടുകളെ ആസ്പദമാക്കി ഭരണപക്ഷത്തു നിന്നും പ്രതിപക്ഷത്തുനിന്നും ഓരോ നേതാക്കൾ അവതരിപ്പിച്ച പ്രമേയങ്ങളെ പത്രങ്ങൾ രണ്ടുവിധത്തിൽ സമീപിച്ചു. എം എം ഹസൻ അവതരിപ്പിച്ച പ്രമേയത്തിന് വൻപ്രാധാന്യം ലഭിച്ചപ്പോൾ തോമസ് ഐസക്ക് അവതരിപ്പിച്ച പ്രമേയം തമസ്കരിക്കപ്പെട്ടു. *ദേശാഭിമാനി* ഒഴികെ ഒരു പത്രത്തിലും തോമസ് ഐസക്കിന്റെ പ്രമേയം തലക്കെട്ടു പിടിച്ചുപറ്റിയില്ല. എന്നാൽ പിണറായി വിജയനെ ഒന്നാം പ്രതിയാക്കണമെന്ന ഹസന്റെ ആവശ്യം എല്ലാ പത്രങ്ങളും ആഘോഷിച്ചു.

# 11

# കോൺഗ്രസിനും *മനോരമ*യ്ക്കും ഇ ബാലാനന്ദൻ എന്നുമുതൽ പ്രിയങ്കരനായി?

**ആ**യിരത്തിത്തൊള്ളായിരത്തി തൊണ്ണൂറ്റി ആറിൽ അധികാരത്തിലേറി ഏതാനും മാസം കഴിഞ്ഞപ്പോൾ കേരളത്തിലെ വൈദ്യുതി പ്രതിസന്ധിയുടെ കാരണങ്ങളും പരിഹാരങ്ങളും പരിശോധിച്ച് റിപ്പോർട്ട്ചെയ്യുന്നതിന് ഇ കെ നായനാർ സർക്കാർ ഒരു സമിതിയെ നിയോഗിച്ചു. വൈദ്യുതി ബോർഡ് തൊഴിലാളികളുടെ അനിഷേധ്യ നേതാവായിരുന്ന ഇ ബാലാനന്ദന്റെ നേതൃത്വത്തിൽ ട്രേഡ്യൂണിയൻ പ്രതിനിധികളും വ്യാപാരി-വ്യവസായി പ്രതിനിധികളും കെ എസ് ഇ ബി ഉദ്യോഗസ്ഥരും അടങ്ങുന്നതായിരുന്നു സമിതി. 1997 ഫെബ്രുവരി 2ന് ബാലാനന്ദൻ കമ്മിറ്റി റിപ്പോർട്ട് സമർപ്പിച്ചു. പി എസ് പി പദ്ധതികളെ സംബന്ധിക്കുന്ന റിപ്പോർട്ടിലെ പരാമർശം ജനറേറ്ററുകളും യന്ത്രസാമഗ്രികളും പൂർണമായി മാറ്റാതെ ആവശ്യമായ അറ്റകുറ്റപ്പണികളും അത്യാവശ്യമായ മാറ്റങ്ങളും വരുത്തിയാൽ മതിയെന്നായിരുന്നു.

### ഇ ബാലാനന്ദനെതിരെ *മനോരമ*

'ബാലാനന്ദൻ കമ്മിറ്റി ശുപാർശ പദ്ധതികളുടെ ശേഷിയെ ബാധിക്കും' എന്ന തലക്കെട്ടിൽ *മനോരമ* റിപ്പോർട്ടിനെ വിശകലനം ചെയ്ത് ഇങ്ങനെ എഴുതി (1997 ഫെബ്രുവരി 8):

> പള്ളിവാസൽ ചെങ്കുളം പന്നിയാർ പദ്ധതികളുടെ പഴയ ജനറേറ്ററുകളും മറ്റു യന്ത്രങ്ങളും പൂർണമായി മാറ്റാനുള്ള ധാരണയ്ക്കെതിരെ ഇ ബാലാനന്ദൻ എം പി അധ്യക്ഷനായ സമിതി നൽകിയ ശുപാർശ ഈ പദ്ധതികളുടെ ഉൽപ്പാദനശേഷിയെ ബാധിക്കും....
>
> ഇപ്പോഴത്തെ നിലയിൽ പള്ളിവാസലിലും ചെങ്കുളത്തും പഴയ യന്ത്രങ്ങൾ പൂർണമായി മാറ്റി സ്ഥാപിച്ചില്ലെങ്കിൽ രണ്ടു പദ്ധതി

> കളും രോഗബാധിതമായി തുടരുകയേ ഉള്ളൂ. കാലഹരണപ്പെട്ട ജനറേറ്ററുകളുടെയും ടർബൈനുകളുടെയും ഏതാനും ഭാഗങ്ങൾ മാറ്റിയതു കൊണ്ട് പൂർണമായ ഉൽപ്പാദനശേഷി കൈവരിക്കാനാവില്ല. ഇടയ്ക്കിടെയുണ്ടാകുന്ന സ്തംഭനം ആവർത്തിക്കാനുള്ള സാധ്യത നിലനിൽക്കുകയും ചെയ്യും.
>
> സർക്കാരും ബോർഡും ചേർന്നുണ്ടാക്കിയ ധാരണ വൈദ്യുതിവികസന പഠനസമിതി തള്ളിക്കളഞ്ഞത് എന്തുകൊണ്ടാണ് എന്നു വ്യക്തമല്ല. പദ്ധതികൾ ആധുനികവൽക്കരിക്കാനുള്ള പണം കാനഡയുടെ സഹായപദ്ധതി പ്രകാരമായതിനാൽ പ്രത്യേകിച്ചും. ബോർഡിലെ സി ഐ ടിയു ലോബിയുടെ സമ്മർദമാണ് കാരണമെന്നു ചില കേന്ദ്രങ്ങളിൽ നിന്നെങ്കിലും ആക്ഷേപമുണ്ട്.
>
> സമിതി സർക്കാരിനു നൽകിയ റിപ്പോർട്ടിൽ സമിതിയംഗങ്ങൾ മുന്നോട്ടുവെച്ച പല നിർദേശങ്ങളും ഉൾക്കൊള്ളിച്ചിട്ടുമില്ല. പള്ളിവാസൽ, ചെങ്കുളം പദ്ധതികളിലെ പഴയ യന്ത്രങ്ങൾ പൂർണമായി മാറ്റി സ്ഥാപിക്കാനുള്ള ശ്രമം തടയുന്നത് ഇവിടങ്ങളിലെ ഉൽപ്പാദനത്തെ ദോഷകരമായി ബാധിക്കുമെന്ന് സമിതിയംഗമായ എ എൻ രാജൻ മെമ്പർ സെക്രട്ടറി വി സുകുമാരൻ നായർക്കു നൽകിയ കത്തിൽ ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

ചുരുക്കത്തിൽ ഇ ബാലാനന്ദൻ കമ്മിറ്റി റിപ്പോർട്ടിലെ പി എസ് പി പദ്ധതികളെ സംബന്ധിക്കുന്ന പരാമർശം സ്വീകരിക്കുന്നത് വൈദ്യുതോൽപ്പാദനത്തെ ദോഷകരമായി ബാധിക്കുമെന്നുമെന്നായിരുന്നു അന്ന് *മനോരമ*യുടെ 'തിരിച്ചറിവ്'.

1997 ജൂലൈ 21 മുതൽ 26 വരെ *മനോരമ*യിൽ 'ഇരുട്ടിലുറങ്ങുന്ന വൈദ്യുതി ബോർഡ്' എന്ന പരമ്പര വന്നു. ഈ പരമ്പരയുടെ അവസാനം, ഇ ബാലാനന്ദൻ കമ്മിറ്റി റിപ്പോർട്ട് പരാമർശിക്കുന്നുണ്ട്. ഇ. ബാലാനന്ദൻ കമ്മിറ്റി റിപ്പോർട്ട് സി പി ഐ എമ്മിലെ ഗ്രൂപ്പിസത്തിന്റെ ഭാഗമാണെന്നാണ് *മനോരമ* വരുത്തിത്തീർത്തത്. 'ബാലാനന്ദൻ കമ്മിറ്റിയും ഗ്രൂപ്പുകളിയും' എന്ന ലേഖനത്തിലെ വരികൾ (1997 ജൂലായ് 26):

> ചെങ്കുളം, പള്ളിവാസൽ പദ്ധതികളുടെ ജനറേറ്റർ മാറ്റി സ്ഥാപിക്കാനുള്ള നീക്കത്തിൽനിന്ന് പിന്മാറണമെന്നായിരുന്നു ബാലാനന്ദൻ കമ്മിറ്റിയുടെ ശുപാർശകളിൽ ഒന്ന്. ഇത് മനഃപൂർവമാണ് ചേർത്തതെന്ന് ആക്ഷേപമുണ്ട്. ഈ ജനറേറ്ററുകളുടെ സ്പെയർ പാർട്സ് മാറ്റിയാൽ മതിയെന്ന ശുപാർശ, മന്ത്രി പിണറായി വിജയനും ബോർഡിലെ ഉന്നതന്മാർക്കും എതിരെയായിരുന്നു. ജനറേറ്റർ മാറ്റി സ്ഥാപിക്കുന്നതിന് മന്ത്രിയും കൂട്ടരും വിദേശത്തു പോയി ധാരണയുണ്ടാക്കി മടങ്ങിയെത്തിയതിന്റെ പിന്നാലെയായിരുന്നു ഈ കൊട്ട്.

*മനോരമ* മലക്കംമറിച്ചിൽ തുടരുകയായിരുന്നു. കാലഹരണപ്പെട്ട

ജനറേറ്ററുകളുടെയും ടർബൈനുകളുടെയും ഏതാനും ഭാഗങ്ങൾ മാറ്റിയതുകൊണ്ട് പൂർണമായ ഉൽപ്പാദനക്ഷമത കൈവരിക്കാനാവില്ല എന്ന തങ്ങളുടെ മുൻനിലപാട് മാറുന്നതിനു പിന്നിൽ പിണറായി വിജയൻ എന്ന ഏക ലക്ഷ്യം മാത്രമാണ് *മനോരമ*യ്ക്കുണ്ടായിരുന്നത്. പിണറായി വിജയനെതിരായ പൊതുബോധം കൃത്രിമമായി സൃഷ്ടിക്കുക എന്ന രാഷ്ട്രീയലക്ഷ്യത്തോടെ *മനോരമ* നടത്തിയ വളച്ചൊടിക്കലിന്റെ മറ്റൊരുദാഹരണമാണ് ഇ ബാലാനന്ദൻ റിപ്പോർട്ടു സംബന്ധിച്ച അവരുടെ മലക്കംമറിച്ചിൽ.

യന്ത്രങ്ങൾ പൂർണമായും മാറ്റണോ ഭാഗികമായി മാറ്റണോ എന്നത് തികച്ചും സാങ്കേതിക പ്രശ്നമാണ്. വിദഗ്ധർക്കിടയിൽപ്പോലും ന്യായമായ കാരണങ്ങളാൽ ഇതു സംബന്ധിച്ച് വ്യത്യസ്തമായ അഭിപ്രായങ്ങളുണ്ട്. ഈ ഭിന്നാഭിപ്രായങ്ങളെ തങ്ങളുടെ രാഷ്ട്രീയ പക്ഷപാതിത്വത്തിന് അനുസരിച്ച് *മനോരമ* ദുർവ്യാഖ്യാനം ചെയ്യുകയാണ്. യഥാർഥത്തിൽ പി എസ് പി പദ്ധതി നവീകരണത്തിന്റെ അടിസ്ഥാന കരാർ ഒപ്പിട്ട് ഏറെ കഴിഞ്ഞാണ് ഇ ബാലാനന്ദൻ കമ്മിറ്റിയെപ്പോലും നിയമിക്കുന്നത്. പി എസ് പി പദ്ധതികളുടെ സമ്പൂർണമായ നവീകരണം തീരുമാനിച്ച സമയം അതിന്റെ സാധുതയെ സംബന്ധിച്ച് *മനോരമ*യ്ക്ക് സംശയമുണ്ടായിരുന്നില്ല. മാത്രമല്ല, ഇ ബാലാനന്ദൻ കമ്മിറ്റി റിപ്പോർട്ടിലെ പരാമർശങ്ങൾ സ്വീകരിച്ചാൽ ഇടയ്ക്കിടെയുണ്ടാകുന്ന സ്തംഭനം ആവർത്തിക്കാനുള്ള സാധ്യത നിലനിൽക്കുമെന്നാണ് *മനോരമ* നിരീക്ഷിച്ചത്. ഇ ബാലാനന്ദൻ കമ്മിറ്റി റിപ്പോർട്ടിലെ പി എസ് പി പദ്ധതികളെക്കുറിച്ചുള്ള പരാമർശങ്ങൾ സ്വീകരിക്കുന്നത് ഗുണകരമല്ലെന്നു തന്നെയായിരുന്നു 1997 ൽ *മനോരമ*യുടെ നിലപാട്.

## കരാറുകളെ റദ്ദാക്കുന്ന ബാലാനന്ദൻ റിപ്പോർട്ട്!

പി എസ് പി കരാറിന്റെ ഉത്തരവാദിത്വത്തിൽനിന്ന് കാർത്തികേയനെ രക്ഷിക്കാനുള്ള അടവിന്റെ ഭാഗമായിരുന്നു ഇ ബാലാനന്ദൻ കമ്മറ്റി റിപ്പോർട്ടിനെക്കുറിച്ച് ഉയർത്തിവിട്ട വിവാദം. സമിതിയുടെ ശുപാർശ തള്ളിക്കളഞ്ഞ് പിണറായി വിജയൻ ലാവ്‌ലിന് കരാർ കൊടുത്തെന്ന് വരുത്തിത്തീർക്കാനാണ് ഉപജാപകർ ശ്രമിച്ചത്. പി എസ് പി പദ്ധതികൾ സമ്പൂർണമായി നവീകരിക്കുന്നതിന് പകരം 100 കോടി രൂപയുടെ അറ്റകുറ്റപ്പണികൾ നടത്തിയാൽ മതിയാകുമെന്നും അത് ഭെൽ മുഖാന്തിരം ചെയ്യണമെന്നും റിപ്പോർട്ട് നിർദേശിച്ചിരുന്നുവെന്ന പച്ചക്കള്ളം ഇതിനുവേണ്ടി പറഞ്ഞുപരത്തി.

കോൺഗ്രസ് നേതാവ് തിരുവഞ്ചൂർ രാധാകൃഷ്ണൻ *മാതൃഭൂമി* ദിനപത്രത്തിൽ പറയുന്നു(2009 ഫെബ്രുവരി 2):

> പന്നിയാർ, ചെങ്കുളം, പള്ളിവാസൽ പദ്ധതിയുടെ നവീകരണംതന്നെ ബാലാനന്ദൻ കമ്മറ്റി നിരാകരിച്ച സാഹചര്യത്തിൽ എം ഒ യു റൂട്ടാണ് ഞങ്ങൾ സ്വീകരിച്ചതെന്ന വാദം നിരർഥകം തന്നെ.

> ചീഫ് എൻജിനീയർ രാധാകൃഷ്ണപിള്ളയുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ എടുത്തുവന്ന നടപടി ബാലാനന്ദൻ കമ്മിറ്റിയുടെ ശുപാർശ ബോർഡ് അംഗീകരിച്ച് സർക്കാരിന് നൽകിയതോടെ അവസാനിക്കുകയാണ്. ഈ റിപ്പോർട്ടിന്മേൽ നടപടി സ്വീകരിക്കുന്നതിനുപകരം പഴയ വാദം ആവർത്തിച്ച് ഉന്നയിക്കുക മാത്രമാണ് സർക്കാർ ചെയ്തത്.

ഇ ബാലാനന്ദൻ കമ്മിറ്റിയുടെ ശുപാർശ ഇലക്ട്രിസിറ്റി ബോർഡ് അംഗീകരിച്ച് സർക്കാരിന് നൽകിയതോടെ കാർത്തികേയൻ ചെയ്ത കാര്യങ്ങളെല്ലാം അസാധുവായിപോലും. ബാലാനന്ദൻ കമ്മിറ്റി റിപ്പോർട്ടിനുവിരുദ്ധമായി പിന്നെയും പുനരുദ്ധാരണപരിപാടിയുമായി മുന്നോട്ടുപോയതിന് ഉത്തരവാദി പിണറായി വിജയൻ മാത്രമാണെന്ന് വാദിച്ച് കാർത്തികേയനെ ഗൂഢാലോചനകേസിൽനിന്ന് ഒഴിവാക്കാനുള്ള പരിഹാസ്യമായ ശ്രമമാണ് തിരുവഞ്ചൂർ രാധാകൃഷ്ണൻ *മാതൃഭൂമി* വഴി നടത്തിയത്.

ഇ ബാലാനന്ദൻ കമ്മിറ്റി പി എസ് പി പദ്ധതികളെക്കുറിച്ച് പഠിക്കാനുള്ള കമ്മിറ്റിയായിരുന്നില്ല. പൊതുവിൽ കേരളത്തിലെ വൈദ്യുതി മേഖലയെക്കുറിച്ച് പഠിക്കാനുള്ള കമ്മിറ്റിയായിരുന്നു. കമ്മിറ്റി റിപ്പോർട്ട് നൽകിയത് തിരുവഞ്ചൂർ രാധാകൃഷ്ണൻ പറയുന്നതുപോലെ ബോർഡിനല്ല; വൈദ്യുതി മന്ത്രി പിണറായി വിജയനാണ്. ഇ. ബാലാനന്ദൻ കമ്മിറ്റി റിപ്പോർട്ട് ലഭിക്കുന്നതാകട്ടെ അനുബന്ധകരാർ ഒപ്പിടുന്നതിന് 10 ദിവസം മുമ്പ് മാത്രമാണ്. ആ റിപ്പോർട്ട് പരിശോധിക്കുകയോ എന്തെങ്കിലും തീരുമാനമെടുക്കുകയോ ചെയ്തിരുന്നില്ല. അതുകൊണ്ട് ഈ റിപ്പോർട്ട് തള്ളുകയോ കൊള്ളുകയോ ചെയ്യുന്ന പ്രശ്നം ആ സന്ദർഭത്തിൽ ഉദിച്ചിരുന്നില്ല. ബോർഡോ സർക്കാരോ ഈ റിപ്പോർട്ട് അതേപടി അംഗീകരിച്ചിട്ടുമില്ല. മറിച്ച് ഇതിലെ നാനാവിധ നിർദേശങ്ങൾ പരിഗണിക്കുകയും സാഹചര്യമനുസരിച്ച് അവയിൽ പലതും പ്രാവർത്തികമാക്കുകയുമാണ് ചെയ്തത്. ഏതായാലും മാധ്യമങ്ങളിലൂടെ പ്രചരിപ്പിക്കപ്പെട്ടതുപോലെ പൊതുമേഖലാ സ്ഥാപനമായ ഭെല്ലിനെക്കൊണ്ട് നവീകരണം നടത്തണമെന്നായിരുന്നില്ല കമ്മിറ്റിയുടെ ശുപാർശ. മറിച്ച് ഈ പദ്ധതികൾ ആദ്യം ആവിഷ്കരിച്ച ആൾസ്റ്റോം, ഹിറ്റാച്ചി തുടങ്ങിയ വിദേശക്കമ്പനികളിൽനിന്ന് നവീകരണത്തിനുള്ള സമാഗ്രികൾ നേരിട്ടുവാങ്ങണമെന്നായിരുന്നു നിർദേശം. മാത്രമല്ല, വൈദ്യുതി ഉൽപ്പാദനമേഖലയിൽ വലിയതോതിൽ നിക്ഷേപം സമാഹരിക്കുന്നതിനുവേണ്ടി സ്വകാര്യപങ്കാളിത്തത്തോടെ ഒരു സംയുക്തസംരംഭം ആരംഭിക്കണമെന്നും കമ്മിറ്റി ശുപാർശ ചെയ്തിട്ടുണ്ട്. ഏറെ നയപരമായ നിർദേശങ്ങൾ ഉൾക്കൊള്ളുന്ന ഈ റിപ്പോർട്ട് വിശകലനം ചെയ്യുന്നതിന് ചുരുങ്ങിയ ദിവസങ്ങൾ മതിയാകില്ലെന്നറിയാൻ സാമാന്യബുദ്ധി മതി.

എല്ലാറ്റിലുമുപരി യു ഡി എഫ് ഭരണകാലത്ത് ഈ പദ്ധതികളുടെ പുനരുദ്ധാരണത്തിനായുള്ള ധാരണാപത്രവും അടിസ്ഥാന കരാറും ഒപ്പുവെച്ചുകഴിഞ്ഞിരുന്നു. ഒരു ഘട്ടം മറ്റേതിന്റെ തുടർച്ചയാണ്. ജി കാർത്തി

കേയന്റെ കാലത്ത് ആരംഭിച്ചത് പൂർത്തീകരിക്കുക മാത്രമാണ് പിണറായി വിജയന്റെ കാലത്ത് നടന്നത്. സാധനസാമഗ്രികൾ വാങ്ങാൻ ഗ്ലോബൽ ടെണ്ടർ വിളിക്കാൻ ആ ഘട്ടത്തിൽ കഴിയുമായിരുന്നില്ല. കാനഡയിൽനിന്ന് വായ്പ ലഭ്യമാക്കുകയും അതുപയോഗിച്ച് കാനഡയിൽ നിന്നു തന്നെ യന്ത്രസാമഗ്രികൾ വാങ്ങുകയും ചെയ്യാനുള്ള കരാറുകൾ ഒരു പാക്കേജിന്റെ ഭാഗമാണ്. കാനഡയിൽനിന്നുള്ള വായ്പകൊണ്ട് മറ്റു രാജ്യങ്ങളിൽനിന്ന് സാധനങ്ങൾ വാങ്ങാൻ യു ഡി എഫിന്റെ കാലത്ത് ഉറപ്പിച്ച കരാറിന്റെ അടിസ്ഥാനത്തിൽ കഴിയില്ല. കനേഡിയൻ വായ്പ വേണ്ടെന്നുവെച്ച് പുതിയ വായ്പ കണ്ടെത്താനും കഴിയുമായിരുന്നില്ല. അതീവ ഗുരുതരമായ സാമ്പത്തിക പ്രതിസന്ധിയും വൈദ്യുത പ്രതിസന്ധിയും അഭിമുഖീകരിക്കുന്ന കെ എസ് ഇ ബിക്ക് ഒരു പാക്കേജിന്റെ അടിസ്ഥാനത്തിലല്ലാതെ തുറന്ന വിപണിയിൽനിന്ന് വായ്പ ലഭ്യമാകുന്ന പരിതഃസ്ഥിതിയായിരുന്നില്ല അന്ന്. അക്കാലത്തെ കെ എസ് ഇ ബിയുടെ അതിദയനീയമായ സാമ്പത്തികപ്രതിസന്ധി ബാലാനന്ദൻ കമ്മിറ്റി റിപ്പോർട്ടിൽത്തന്നെ പരാമർശിക്കപ്പെട്ടിട്ടുണ്ട്. സ്വകാര്യ പങ്കാളിത്തത്തോടെ വൈദ്യുതി ഉൽപ്പാദനം ഏറ്റെടുക്കാൻ കമ്മിറ്റി സമർപ്പിച്ച നിർദേശത്തിൽപ്പോലും അടങ്ങിയിട്ടുള്ള ഉദ്ദേശ്യം കെ എസ് ഇ ബിയുടെ സാമ്പത്തിക പ്രതിസന്ധി മറികടക്കുക എന്നതായിരുന്നു. ദുർബലമായ കാരണങ്ങൾ നിരത്തി കനേഡിയൻ വായ്പ നിരസിക്കുന്നത് പദ്ധതി നിർവഹണത്തെ തടസപ്പെടുത്തുന്നതും കെ എസ് ഇ ബിയുടെ പ്രതിസന്ധി മൂർച്ഛിപ്പിക്കുന്നതുമായിരിക്കുമെന്ന് പ്രത്യേകം പറയേണ്ടതില്ല. ഉത്തമ വിശ്വാസത്തോടെ ഒരു ഭരണാധികാരി കൈക്കൊള്ളുന്ന ഇത്തരം തീരുമാനങ്ങൾ അഴിമതിയാണെന്ന് വ്യാഖ്യാനിക്കാനാവില്ല.

ലാവ്‌ലിൻ കരാറിനെക്കുറിച്ച് ഇ ബാലാനന്ദൻ തന്റെ അഭിപ്രായം വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹം മരണപ്പെടുന്നതിന് ഏതാണ്ട് ഒരു വർഷം മുമ്പ് കൈരളി ടി വി ക്ക് നൽകിയ അഭിമുഖത്തിൽ ഇങ്ങനെ പറഞ്ഞു:

> ഏതു കമ്മിറ്റി റിപ്പോർട്ടും തള്ളാനോ കൊള്ളാനോ ഉള്ള അവകാശം ഗവണ്മെന്റിനുണ്ട്. ഇപ്പോഴത്തെ യഥാർഥനില വിജയൻ വിവരിച്ചിട്ടുണ്ട്. പഴയ ഗവണ്മെന്റിന്റെ കരാറിൽനിന്ന് ഊരിപ്പോരാൻ കഴിയുമായിരുന്നില്ല. നിയമപരമായ ബാധ്യത വെച്ചും അടിയന്തരമായി വൈദ്യുതി ഉണ്ടാക്കേണ്ട ആവശ്യം വെച്ചുമാണ് എൽ ഡി എഫ് ഗവണ്മെന്റ് ശ്രമിച്ചത്. അവരുണ്ടാക്കിയ കരാർ നടപ്പാക്കാതിരുന്നാൽ നിയമനടപടികൾക്ക് സാധ്യതയുണ്ടെന്നായിരുന്നു നിയമോപദേശം. ഈ സാഹചര്യത്തിൽ വ്യവസ്ഥകളിൽ ചിലത് പരിഷ്കരിച്ച് പദ്ധതി നടപ്പാക്കാനാണ് എൽ ഡി എഫ് ഗവണ്മെന്റ് ശ്രമിച്ചത്. ഇതു സംബന്ധിച്ച് ആക്ഷേപങ്ങൾ പറയുന്നത് ന്യായമല്ല. ഇത് എൽ ഡി എഫ് ഗവണ്മെന്റിന്റെ കുറ്റമാണെന്ന് വ്യാഖ്യാനിക്കുന്നത് സ്വന്തം ഉത്തരവാദിത്വത്തിൽനിന്ന് ഒഴിഞ്ഞു മാറാനുള്ള യു ഡി എഫ് ശ്രമമാണ്. കാരണമില്ലാത്ത ആരോപണം

ഉന്നയിക്കുകയാണ്. ഇത് പുകമറ സൃഷ്ടിക്കാനുള്ള ശ്രമമാണ്.

ജി കാർത്തികേയൻ തുടങ്ങിവെച്ച ക്രിമിനൽ ഗൂഢാലോചന കണ്ടുപിടിച്ചു തള്ളിപ്പറഞ്ഞില്ല എന്നതാണോ പിണറായിവിജയന്റെ മേൽ ആരോപിക്കുന്ന കുറ്റം? എങ്കിൽ എങ്ങനെ അദ്ദേഹത്തെ ഒറ്റതിരിച്ച് പ്രതിയാക്കാനാകും? ഇതിനുള്ള സൂത്രപ്പണിയായിരുന്നു ഇ ബാലാനന്ദൻ റിപ്പോർട്ടിനെ ഉപയോഗിച്ച് നടത്തിയ ഉപജാപങ്ങൾ. പി എസ് പി പദ്ധതികൾ ലാവ്ലിനെ ഏൽപ്പിക്കുന്നത് പിണറായി വിജയൻ മന്ത്രിയാകുന്നതിന് എത്രയോ മുമ്പാണെന്ന് കരാർ സംബന്ധിച്ച രേഖകൾ തുടക്കം മുതൽ (ധാരണാപത്രം) പരിശോധിക്കുന്ന ഏതൊരു സാധാരണക്കാരനും ബോധ്യപ്പെടും. അപ്പോൾ ഇതിൽ ഏതെങ്കിലും തരത്തിലുള്ള ഗൂഢാലോചനയോ അഴിമതിയോ കുറ്റകൃത്യങ്ങളോ ഒളിഞ്ഞുകിടപ്പുണ്ടെങ്കിൽ അതിന്റെ തുടക്കം പിണറായി വിജയനുമേൽ ആരോപിക്കാൻ കഴിയുകയില്ല. പക്ഷേ, സി ബി ഐ മുൻനിശ്ചയപ്രകാരം കോൺഗ്രസിന്റെ രാഷ്ട്രീയ ലക്ഷ്യം നിറവേറ്റുന്നതിന് പിണറായി വിജയനെ മാത്രമായി പ്രതിചേർക്കാൻ നടത്തിയ ഗൂഢാലോചനയ്ക്കുള്ള ആയുധമായാണ് ഇ ബാലാനന്ദൻ കമ്മിറ്റി റിപ്പോർട്ടിനെ ഉപയോഗപ്പെടുത്തിയത്. തിരുവഞ്ചൂർ രാധാകൃഷ്ണന്റെ ലേഖനം സാധൂകരിക്കുന്നത് ഇതാണ്.

ഇതിന് സി ബി ഐ പറയുന്ന ഭാഷ്യം ഏറെ വിചിത്രമാണ്. സമ്പൂർണ നവീകരണത്തിന് പകരം അറ്റകുറ്റ പ്രവർത്തനങ്ങൾ കുറഞ്ഞ തുകയ്ക്ക് നടത്തിയാൽ മതിയെന്ന നിരീക്ഷണം സ്വീകരിച്ചിരുന്നുവെങ്കിൽ ബോർഡിന് നഷ്ടം വരില്ലെന്ന് അവരും വ്യാഖ്യാനിക്കുന്നു. സമ്പൂർണ നവീകരണം ഒഴിവാക്കി അറ്റകുറ്റപ്പണികൾ മാത്രം ചെയ്യുന്നത് പദ്ധതികളുടെ ഉൽപ്പാദനക്ഷമതയെ ദോഷകരമായി ബാധിക്കും. 1997ലെ പൊതുനിലപാട് പിൽക്കാലത്ത് അട്ടിമറിക്കപ്പെട്ട് അറ്റകുറ്റപ്പണികൾ മാത്രമേ ആവശ്യമുള്ളൂവെന്ന് സി ബി ഐയും കോൺഗ്രസും മാധ്യമങ്ങളും നിസ്സാരവൽക്കരിച്ചത് എത്ര വിദഗ്ധമായിട്ടാണ്! ഇങ്ങനെയാണ് കാർത്തികേയനെ സംരക്ഷിച്ച് പിണറായി വിജയനെമാത്രം പ്രതിയാക്കിയത്. ഇ ബാലാനന്ദൻ കമ്മിറ്റി റിപ്പോർട്ടിലെ കേവലം ചില പരാമർശങ്ങൾ ഉപയോഗപ്പെടുത്തി യു ഡി എഫ് കാലത്ത് ഉറപ്പിച്ച കരാറുകളെല്ലാം നിർവീര്യമാക്കാൻ സർക്കാരിന് നിയമപരമായി കഴിയുമായിരുന്നില്ലെന്ന് സി ബി ഐ കണ്ടതേയില്ല! കാർത്തികേയനെ സംരക്ഷിക്കണമെന്ന കോൺഗ്രസിന്റെ രാഷ്ട്രീയാവശ്യം സി ബി ഐ ഈ വഴിയിലൂടെ നിറവേറ്റി.

## ഭെല്ലിന്റെ ഓഫർ

നൂറുകോടി രൂപയ്ക്ക് പി എസ് പി നവീകരണപ്രവർത്തനം ഏറ്റെടുക്കാൻ ഭെൽ തയാറായിരുന്നുവെന്ന പെരുംനുണയും പ്രചരിപ്പിക്കപ്പെട്ടു. നവീകരണം ഏറ്റെടുക്കണമെന്ന ആവശ്യം ഭെല്ലിനു മുന്നിലെത്തുകയോ ഭെൽ അതിൽ പഠനം നടത്തുകയോ ചെയ്തിട്ടില്ല. ഇങ്ങനെയൊരു നിർദേശം ബോർഡിനോ സർക്കാരിനോ ഭെൽ സമർപ്പിച്ചിട്ടുമില്ല.

1996-2001 മന്ത്രിസഭാ കാലം സേവ് സി പി എം ഫോറത്തിന്റെ കാലം കൂടിയായിരുന്നു. ലാവ്‌ലിൻ വിവാദത്തിന്റെ ഉൽപ്പാദനത്തിൽ സേവ് സി പി എം ഫോറക്കാർക്ക് വലിയ പങ്കുണ്ട്. ഈ മന്ത്രിസഭാ കാലത്ത് കെ എസ് ഐ ഡി സി ചെയർമാനും വ്യവസായ മന്ത്രി സുശീലാ ഗോപാലന്റെ ഉപദേഷ്ടാവുമായിരുന്ന കെ വിജയചന്ദ്രനെ 1998 ൽ പാർട്ടിയിൽ നിന്ന് പുറത്താക്കി. സി ഐ ടി യു നേതാവായിരുന്ന വി ബി ചെറിയാനെ 1999 ൽ പാർട്ടിയിൽനിന്ന് പുറത്താക്കി. ചെറിയാനും വിജയചന്ദ്രനും ഒരച്ചുതണ്ടായാണ് പിന്നീട് പ്രവർത്തിച്ചത്. ഭെല്ലിന്റെ ഓഫറിനെക്കുറിച്ച് *മനോരമ*യിലാണ് ആദ്യപരാമർശമുണ്ടായതെങ്കിലും 2005 ജൂലായിൽ *പാസ്‌ലൈൻ* ബിസിനസ് മാഗസിനിൽ വന്ന 'മലബാർ കാൻസർ സെന്റർ ഓർ കിക്ബാക്ക്?' എന്ന വിജയചന്ദ്രന്റെ ലേഖനമാണ് ഇതേക്കുറിച്ചുള്ള ആദ്യത്തെ 'ആധികാരിക' പ്രസ്താവന.

നായനാർ സർക്കാർ അധികാരത്തിൽ വന്നതിന് പിന്നാലെ പി എസ് പി കരാർ മുന്നോട്ടു കൊണ്ടുപോകാൻ സർക്കാർ ശ്രമിക്കുമ്പോൾ താനും സംസ്ഥാന ആസൂത്രണ ബോർഡിലെ ഊർജചുമതലയുള്ള അംഗമായ എം കെ സാംബമൂർത്തിയുമായി ചേർന്ന് ഭെല്ലുമായി ബന്ധപ്പെട്ടുവെന്ന് വിജയചന്ദ്രൻ ഈ ലേഖനത്തിൽ അവകാശപ്പെടുന്നു. ഓർമയിൽ നിന്നൊരു തുകയും ലേഖനത്തിൽ ഉദ്ധരിക്കുന്നുണ്ട്. ഭെല്ലിന്റെ ഓഫർ സംബന്ധിച്ച് ഒരു രേഖയുമില്ലെന്ന് അർഥം. ഭെൽ നൂറുകോടി രൂപയ്ക്ക് പി എസ് പി പദ്ധതികൾ നടപ്പാക്കാൻ തയാറായിരുന്നു എന്ന വാദത്തിന്റെ ഒരേയൊരു തെളിവ് വിജയചന്ദ്രന്റെ ഈ കുറിപ്പാണ്. ഇതാണ് വിവാദത്തിന്റെ മർമ ബിന്ദുവായി പിന്നീട് മാറിയത്.

ഭെൽ സംബന്ധിച്ച പരാമർശത്തിന്റെ മറ്റൊരു സ്രോതസ് പി എസ് പി വൈദ്യുതി പദ്ധതികളുടെ നവീകരണം സംബന്ധിച്ച് സംസ്ഥാന ആസൂത്രണ ബോർഡിന്റെ വൈദ്യുതിയുടെ സ്റ്റിയറിങ്കമ്മിറ്റി റിപ്പോർട്ടാണ്. ഭെല്ലിനെ ഉപയോഗപ്പെടുത്തി ഭാഗികമായ നവീകരണം വേണം എന്ന് ഈ റിപ്പോർട്ട് അഭിപ്രായപ്പെട്ടിരുന്നു. എന്നാൽ, നൂറുകോടി രൂപയ്ക്ക് ഭെൽ ഈ പ്രവൃത്തി ചെയ്യാമെന്ന് ഏറ്റതായി ഈ റിപ്പോർട്ട് പറയുന്നില്ല. നൂറു കോടി രൂപ വകയിരുത്തേണ്ടതാണ് എന്നാണ് സമിതി പറഞ്ഞത്. പി എസ് പി നവീകരണം നടത്തണമെന്ന് ഭെല്ലിനോട് ആരും ആവശ്യപ്പെട്ടിട്ടില്ല, അതേപ്പറ്റി ഭെൽ പഠിച്ചിട്ടില്ല, നൂറു കോടി രൂപയ്ക്ക് നവീകരണം നടത്താമെന്ന് ഭെൽ ഏറ്റിട്ടില്ല, അതു സംബന്ധിച്ച് രേഖകളുമില്ല എന്ന ഞങ്ങളുടെ നിലപാട് ഇപ്പോഴും ചോദ്യം ചെയ്യപ്പെടാതെ നിൽക്കുന്നു.

മനസിലാക്കേണ്ട കാര്യം പദ്ധതി തയാറാക്കുന്നതിനുവേണ്ടി തയാറാക്കുന്ന പ്ലാനിങ് ബോർഡിന്റെ സ്റ്റിയറിങ് കമ്മിറ്റി റിപ്പോർട്ടുകൾ സർക്കാരിന് സമർപ്പിക്കാറില്ല. അത് പ്ലാനിങ് ബോർഡിന്റെ വിശകലനത്തിനായുള്ള രേഖകളാണ്. അതുകൊണ്ട് ഇത്തരമൊരു നിർദേശം സർക്കാർ തള്ളിക്കളഞ്ഞു എന്ന് പറയുന്നതിൽ അർഥമില്ല. പ്ലാനിങ് ബോർഡാകട്ടെ, ഒമ്പതാം പദ്ധതിക്ക് രൂപംനൽകിയപ്പോൾ ഭാഗികമായ നവീകരണത്തിനല്ല, സമ്പൂർണനവീകരണത്തിനാണ് പണം വകയിരുത്തിയത്.

# 12

# ആ 86 കോടി രൂപ തുലച്ചതാര്? രേഖകളിലൂടെ ഒരന്വേഷണം

മലബാർ കാൻസർ സെന്ററിന് ലഭിക്കേണ്ട 86 കോടി രൂപ നഷ്ട പ്പെട്ടതിന്റെ ഉത്തരവാദിത്തം പിണറായി വിജയനിൽ ചുമത്തുമ്പോൾ തെളിയുന്നത് സിബിഐ അന്വേഷണത്തിന്റെ രാഷ്ട്രീയ ലാക്കാണ്. ഒരു കാര്യം വ്യക്തമാക്കട്ടെ. പി എസ് പി നവീകരണ കരാറിന്റെ പ്രതി ഫലമായല്ല 98 കോടിയുടെ വിദേശ ധനസഹായംകൊണ്ട് നിർമിക്കാൻ തീരുമാനിച്ച മലബാർ കാൻസർ സെന്റർ. കരാർ പ്രകാരം ലാവലിൻവഴി വാങ്ങുന്ന വിദേശ സാധനസാമഗ്രികളുടെ വില 131 കോടി രൂപയാണ്. ഇതിനു പ്രതിഫലമായി 98 കോടി രൂപയുടെ ഗ്രാന്റ് ആരും തരുമെന്ന വാദം വിശ്വസനീയമല്ല. പി എസ് പി നവീകരണ പദ്ധതി സംബന്ധിച്ച് സർക്കാർ ഇറക്കിയ വിശദമായ ഉത്തരവിൽ ഒരിടത്തുപോലും ഇക്കാര്യം പരാമർശിക്കുന്നില്ല. കാർത്തികേയനുണ്ടാക്കിയ എം ഒ യുവിലോ അടി സ്ഥാന കരാറിലോ പിണറായി വിജയന്റെ കാലത്ത് ഒപ്പിട്ട അനുബ ന്ധകരാറിലോ ഇതുസംബന്ധിച്ച് പരാമർശങ്ങളില്ല. പിന്നെ എങ്ങനെ യാണ് മലബാർ കാൻസർ സെന്റർ ആവിർഭവിച്ചത്?

**മലബാർ കാൻസർ സെന്റർ എന്ന ആശയത്തിന്റെ ആവിർഭാവം**

1996 ഫെബ്രുവരിയിൽ ലാവ്‌ലിനുമായി അടിസ്ഥാന കരാർ ഒപ്പിട്ട ശേഷം മാർച്ച് 14 ന് അന്നത്തെ വൈദ്യുതി മന്ത്രി ജി കാർത്തികേയൻ കമ്പനിക്കയച്ച കത്ത് ഇക്കാര്യം അസന്നിഗ്ധമായി വ്യക്തമാക്കുന്നുണ്ട്. (ഈ കത്ത് *ഇന്ത്യാ ടുഡേ* വാരിക – 2009, ജൂലൈ 10 – പ്രസിദ്ധീകരി ച്ചിട്ടുണ്ട്). പള്ളിവാസൽ, ചെങ്കുളം, പന്നിയാർ പദ്ധതികളുടെ പുനരു ദ്ധാരണം സംബന്ധിച്ച പ്രോജക്ടുമായി ബന്ധപ്പെട്ട് സിഡ (Canada International Development Agency -CIDA)യിൽ നിന്ന് സഹായം അഭ്യർത്ഥിക്കുകയും തങ്ങളുടെ മുൻഗണന, ആശുപത്രി, ടെക്നിക്കൽ

*1996 മാർച്ച് 3 ന് ജി കാർത്തികേയൻ ലാവ്‌ലിൻ വൈസ് പ്രസിഡന്റ് ക്ലോസ് ട്രെൻഡലിന് അയച്ച കത്ത്*

ട്രെയിനിംഗ് കോളജ്, വാട്ടർ ട്രീറ്റ്മെന്റ് പ്ലാന്റ്, കുടിവെള്ള പദ്ധതി, റോഡ് പുനരുദ്ധാരണം എന്നിവയ്ക്കാണ് എന്ന് ഈ കത്തിലൂടെ കാർത്തികേയൻ വ്യക്തമാക്കുകയും ചെയ്തു.

പിണറായി വിജയനും ഉദ്യോഗസ്ഥസംഘവും നടത്തിയ കാനഡ സന്ദർശനവേളയിൽ കുറ്റ്യാടി പദ്ധതിക്കുള്ള വായ്പ ലഭ്യമാക്കുന്നത്

സംബന്ധിച്ചും ചർച്ചകൾ നടന്നു. മലബാറിലെ വൈദ്യുതി വിതരണ ശൃംഖല മെച്ചപ്പെടുത്താനുള്ള വിദേശസഹായത്തിന്റെ വിനിയോഗത്തെക്കുറിച്ചും ഈ യോഗത്തിൽ ചർച്ചയുണ്ടായി. മലബാറിൽ അത്യന്താധുനിക കാൻസർ ആശുപത്രി സ്ഥാപിക്കുന്നതിന് വിദേശസഹായം ലഭ്യമാക്കുന്നതിന് തങ്ങൾ പരിശ്രമിക്കാമെന്ന് ഈ സന്ദർഭത്തിലാണ് ആദ്യമായി ലാവ്‌ലിൻ നിർദേശിക്കുന്നത്. 1996 മാർച്ചിലെ ജി കാർത്തികേയന്റെ അഭ്യർഥനയോടുള്ള പ്രതികരണം കൂടിയായിരുന്നു ഈ നിർദേശം. പി എസ് പി കരാറിന്റെ ഭാഗമായല്ല, മറിച്ച് അവരുമായി ഇടുക്കി പദ്ധതി നിർവഹണ സമയത്തുതന്നെ ആരംഭിച്ച ദീർഘകാലബന്ധം മുൻനിർത്തിയായിരുന്നു അവരിതിനു സമ്മതിച്ചത്. ലാവ്‌ലിൻ കമ്പനി നേരിട്ട് ധനസഹായം ലഭ്യമാക്കാമെന്നല്ല, മറിച്ച് കാനഡയിലെ സർക്കാർ ഏജൻസികളിൽ നിന്നടക്കം പണം സമാഹരിച്ച് ആശുപത്രി സ്ഥാപിക്കാമെന്നായിരുന്നു വാഗ്ദാനം. മലബാർ കാൻസർ സെന്റർ പുനരുദ്ധാരണക്കരാറിന്റെ ഭാഗമാക്കിയില്ല എന്ന വിമർശനം തീർത്തും അടിസ്ഥാനരഹിതമാകുന്നത് അതുകൊണ്ടാണ്.

മലബാർ കാൻസർ സെന്റർ നിർമ്മാണത്തിനുള്ള ധാരണാപത്രം (എംഒയു) 1998 ഏപ്രിൽ 24ന് ഒപ്പുവെച്ചു. അതിന്റെ വകുപ്പ് 3 (എ)യിൽ ഇങ്ങനെ പറഞ്ഞിരുന്നു. arrange the financing for the project through the establishing of a financing structure, negotiations with donors and financial institutions, preparation of documentation, closure and disbursement.

സഹായദാതാക്കളും സാമ്പത്തികദാതാക്കളുമായി നടത്തുന്ന ചർച്ചയും ആശയവിനിമയവും വഴി സൃഷ്ടിക്കുന്ന സാമ്പത്തികസംവിധാനങ്ങളിലൂടെ പദ്ധതിയ്ക്കുവേണ്ട ഫിനാൻസിംഗ് ഏർപ്പെടുത്തും എന്നാണ് വ്യവസ്ഥ. ആശുപത്രിയുടെ പ്രോജക്ട് റിപ്പോർട്ട്, ഡിസൈൻ എന്നിവയുടെയൊക്കെ ചുമതല ഏൽക്കാമെന്നും ലാവ്‌ലിൻ സമ്മതിച്ചിരുന്നു.

മലബാർ കാൻസർ സെന്ററിന് എന്തുകൊണ്ട് ആദ്യമേ ബൈൻഡിംഗ് കരാർ ഉണ്ടാക്കിയില്ല എന്ന ആരോപണം അവാസ്തവമാണെന്ന് കരാറിലെ ഈ ഭാഗം തെളിയിക്കുന്നുണ്ട്. പണം നൽകാൻ തയ്യാറുള്ള കാനഡയിലെ വിവിധ ഏജൻസികളുമായി ധാരണയുണ്ടാക്കാതെ അന്തിമ കരാർ ഉണ്ടാക്കാൻ കഴിയുമായിരുന്നില്ല. ആ കരാർ നിലവിൽ വരുന്നതുവരെ ധാരണാപത്രം നിലനിൽക്കുമെന്ന് വ്യക്തമായി വ്യവസ്ഥ ചെയ്തിരുന്നു.

ഇതു മറച്ചുവെച്ചാണ് ബൈൻഡിങ് കരാറിനു പകരം ധാരണാപത്രംമാത്രം ഒപ്പിട്ടത് ഗൂഢാലോചനയാണെന്ന് മാധ്യമങ്ങളും ഉപജാപകരും പ്രചരിപ്പിച്ചത്. മലബാർ കാൻസർ സെന്റർ സ്ഥാപിക്കുന്നതിന് ഒപ്പിട്ട ധാരണാപത്രത്തിൽ കാനഡയിലെ സർക്കാർ ഏജൻസികളിൽ നിന്നടക്കം പണം സമാഹരിച്ച് ആശുപത്രി സ്ഥാപിക്കാമെന്ന അവരുടെ

വാഗ്ദാനം രേഖപ്പെടുത്തിയിട്ടുണ്ട്. ലാവ്‌ലിൻ നൽകിയ വാഗ്ദാനം അതേപടി ഒരു ധാരണാപത്രത്തിൽ സത്യസന്ധമായി എഴുതിച്ചേർത്തത് എങ്ങനെയാണ് ഗൂഢാലോചനയാവുക? ഈ ധാരണാപത്രമനുസരിച്ച് 180 ദിവസത്തിനുള്ളിൽ ഔപചാരികമായ കരാറുണ്ടാക്കാമെന്നായിരുന്നു വ്യവസ്ഥ. 180 ദിവസങ്ങൾ കഴിഞ്ഞിട്ടും ഔപചാരികമായ കരാറിലെത്തിച്ചേർന്നില്ല. ധാരണാപത്രത്തിലെ വ്യവസ്ഥയനുസരിച്ചു തന്നെ ഉഭയസമ്മതപ്രകാരം കരാറിന്റെ കാലാവധി മൂന്നുമാസത്തേയ്ക്കു കൂടി നീട്ടി. 1998 ഒക്ടോബർ 5 നാണ് ധാരണാപത്രം പുതുക്കിയത്. 1998 ഒക്ടോബർ 19 ന് പിണറായി വിജയൻ വൈദ്യുതിമന്ത്രി സ്ഥാനം ഒഴിയുകയും ചെയ്തു. തുടർന്ന് ഭരണമേറ്റ വൈദ്യുതി മന്ത്രിമാർ 2002 മാർച്ചുവരെ ധാരണാപത്രം ഉഭയസമ്മതപ്രകാരം പുതുക്കിയിരുന്നു.

## ഗ്രാന്റു തരാമെന്നു പറഞ്ഞു പിറകേ നടന്നിട്ടും ആട്ടിപ്പായിച്ചത് ആര്?

ധാരണാപത്രത്തിലെ രണ്ടു സുപ്രധാന വ്യവസ്ഥകൾ താഴെ പറയുന്നു.

1. The MOU sets forth the entire understanding between Kerala and SLI and shall not be modified except by mutual written agreement.

2. The MOU shall remain in force and effect until a formal Agreement for the endeavours is executed by Kerala and SLI, unless Kerala or SLI serves written notice that it proposes to terminate it. Such written notice will be given three months in advance of the proposed date of termination.

ഉഭയസമ്മതപ്രകാരം രേഖാമൂലമുണ്ടാക്കുന്ന കരാറിലൂടെയല്ലാതെ കേരളവും എസ്എൻസി ലാവലിനുമായി എത്തിച്ചേർന്ന ധാരണകളിൽ മാറ്റം വരികയില്ലെന്നും ഔപചാരികമായ കരാർ നിലവിൽ വരുന്നതു വരെ ധാരണാപത്രം നിലനിൽക്കുമെന്നും കരാറിൽ നിന്ന് പിൻവാങ്ങണമെങ്കിൽ കേരളമോ ലാവലിനോ മൂന്നുമാസത്തെ മുൻകൂർ നോട്ടീസ് രേഖാമൂലം നൽകണമെന്നുമൊക്കെ ധാരണാപത്രത്തിൽ വ്യക്തമായ വ്യവസ്ഥകളുണ്ടായിരുന്നു. ധാരണാപത്രത്തിൽ സമ്മതിച്ചിരുന്നതു പോലെ രേഖാമൂലമുള്ള കരാറിലെത്തിച്ചേരാൻ ബന്ധപ്പെട്ട കക്ഷികൾ ശ്രമിച്ചിരുന്നോ എന്നാണ് അടുത്തതായി പരിശോധിക്കേണ്ടത്.

പിണറായി വിജയൻ മന്ത്രിപദമൊഴിഞ്ഞ് രണ്ടുവർഷത്തിനുശേഷം “ബൈൻഡിംഗ്” കരാറിന്റെ കരട് എസ്എൻസി ലാവ്‌ലിൻ തയ്യാറാക്കി സർക്കാരിനു സമർപ്പിച്ചിരുന്നു. ധനസഹായം സമാഹരിച്ചു നൽകാമെന്നു സമ്മതിച്ചയാൾ, അതു ചെയ്യാമെന്നു സമ്മതിക്കുന്ന രേഖാമൂലമുള്ള കരാറിനു വേണ്ടി ശ്രമിച്ചു. പണം സ്വീകരിക്കാനുള്ളയാൾ, അതു

വാങ്ങിയെടുക്കാനുള്ള ബാധ്യത നിറവേറ്റിയോ, ഇല്ലെങ്കിൽ ആരായിരുന്നു അതിന്റെ ഉത്തരവാദികൾ, എന്തായിരുന്നു അവരുടെ ലക്ഷ്യം തുടങ്ങിയ കാര്യങ്ങൾ പരിശോധിക്കേണ്ടതുണ്ട്. ഒരന്വേഷണ ഏജൻസിയുടെ ധർമ മാണത്. അതു സിബിഐ പരിശോധിച്ചോ എന്നു നോക്കാം.

2000 മെയ് 13നാണ് അന്തിമ കരാറിന്റെ കരട് ലാവലിൻ പ്രതിനിധികൾ സർക്കാരിനു സമർപ്പിച്ചത്. കരടിൽ ആറാം വകുപ്പിലാണ് കരാറിന്റെ കാലാവധി നിർവചിച്ചിരുന്നത്. ആശുപത്രിയ്ക്കുവേണ്ട ധന സഹായം പൂർണമായി ലഭിക്കുന്നതു വരെയോ, രണ്ടിലൊരാൾ പാപ്പരാ വുകയോ ചെയ്യും വരെ കരാർ നിലനിൽക്കുമെന്ന് വ്യക്തമായ നിബ ന്ധന അതിലുണ്ടായിരുന്നു. (This Agreement shall remain in effect until any of the following occurs: The financing is fully secured for the Hospital, ii) If one of the Parties becomes bankrupt of insolvent...). പണം സമാഹരിച്ചു നൽകാൻ തയ്യാറാണെന്ന ലാവലിന്റെ സമ്മതമാണ് ഇതിൽ കാണാനാവുക. കരടിലെ വ്യവസ്ഥകളിൽ കൂടുതൽ വ്യക്തത ആവശ്യമുണ്ടെങ്കിൽ അക്കാര്യം അവരുമായി ചർച്ച ചെയ്ത് എത്രയും വേഗം പണം സമാഹരിച്ചു നൽകുന്നതിന് അവരെ നിയമപരമായി ബാധ്യ സ്ഥമാക്കുന്ന കരാറിൽ ഏർപ്പെടുത്തുകയാണ് കേരള സർക്കാർ ചെയ്യേ ണ്ടിയിരുന്നത്. പണം കിട്ടാനുള്ളത് സർക്കാരിനാണ്. അതിനാൽ എത്രയും വേഗം അതു ചെയ്യേണ്ടത് സർക്കാരിന്റെ കടമയാണ്.

പക്ഷേ, ഈ കരട് അംഗീകരിക്കുന്നതിലും, അതിലെ വ്യവസ്ഥക ളിൽ അഭിപ്രായവ്യത്യാസമുണ്ടെങ്കിൽ അക്കാര്യം ലാവ്‌ലിനുമായി ചർച്ച ചെയ്ത് കൂടുതൽ വ്യക്തത വരുത്തുന്നതിലുമൊക്കെ ഗുരുതരമായ അലം ഭാവമാണ് യുഡിഎഫ് സർക്കാർ കാണിച്ചത്. കരട് സമർപ്പിച്ചതിനു ശേഷം ഒട്ടേറെ തവണ മലബാർ കാൻസർ സെന്ററിന്റെ ഇംപ്ലിമെന്റേ ഷൻ കമ്മിറ്റി യോഗം ചേർന്നു. മന്ത്രിമാരും ലാവ്‌ലിൻ പ്രതിനിധികളും ഉദ്യോഗസ്ഥ പ്രമുഖരുമൊക്കെ ആ യോഗത്തിൽ പങ്കെടുത്തു. അന്തിമ കരാറിനുവേണ്ടി നടപടിക്രമങ്ങൾ അനിശ്ചിതമായി നീളുന്ന കാര്യം ഈ യോഗങ്ങളിലൊക്കെ ലാവ്‌ലിൻ പ്രതിനിധികൾ ഉന്നയിച്ചു. എത്രയും പെട്ടെന്ന് കരാർ ഉണ്ടാക്കുന്നതിന്റെ അനിവാര്യത അവർ വിശദീകരിച്ചു. പക്ഷേ, കരാറുണ്ടാക്കി പണം സ്വീകരിക്കാൻ സർക്കാരിന്റെ ഭാഗത്തു നിന്ന് ഒരു നടപടിയുമുണ്ടായില്ല.

2001 സെപ്തംബർ 4ന് ചേർന്ന യോഗത്തിന്റെ മിനിട്ട്സ് പരിശോധി ച്ചാൽ ധനസഹായം നൽകുന്നതിൽ ലാവ്‌ലിന്റെ സമീപനമെന്ത് എന്നു വ്യക്തമാകും. കേരളവുമായി ദീർഘകാലമായി തുടരുന്ന നല്ല ബന്ധ ത്തിന്റെ പശ്ചാത്തലത്തിൽ ആശുപത്രി നിർമാണം തങ്ങൾ പൂർത്തിയാ ക്കുക തന്നെ ചെയ്യുമെന്ന് ആ യോഗത്തിൽ ലാവ്‌ലിൻ സീനിയർ വൈസ് പ്രസിഡന്റ് ലാൻസ് എസ്. ഹോവാർഡ് ഉറപ്പിച്ചു പറഞ്ഞു. അന്തിമ കരാറിന്റെ കരട് ദീർഘനാളായി സർക്കാരിന്റെ പരിഗണനയിലാണെന്നും അന്തിമ കരാർ സിഡയുടെ മുന്നിൽ സമർപ്പിക്കേണ്ട പ്രധാനരേഖയാ

ണെന്നും അദ്ദേഹം യോഗത്തെ അറിയിച്ചു.

ലാവ്‌ലിൻ കരാറുമായി ബന്ധപ്പെട്ട് മാധ്യമങ്ങൾ ഉയർത്തിക്കൊണ്ടുവന്ന വിവാദത്തിന്റെ പശ്ചാത്തലത്തിലാണ് ലാൻസ് എസ്. ഹോവാർഡ് ലാവലിന്റെ പ്രതിബദ്ധത അറിയിച്ചത്. ഒരു പത്രറിപ്പോർട്ട് അദ്ദേഹം യോഗത്തിനു മുമ്പാകെ സമർപ്പിച്ചുവെന്ന് മിനുട്സിൽ രേഖപ്പെടുത്തിയിട്ടുണ്ട്. മാധ്യമറിപ്പോർട്ടുകൾ ഉണ്ടാക്കിയ അവമതി തങ്ങൾ മറികടക്കുമെന്നും പദ്ധതിയുടെ പൂർത്തീകരണത്തിന് എസ്എൻസി ലാവലിൻ ചെയ്ത സേവനങ്ങൾ വ്യക്തമാക്കുന്ന കത്ത് മലബാർ കാൻസർ സെന്ററിന്റെ ചെയർമാൻ സിഡയ്ക്ക് അയയ്ക്കണമെന്നും ആ യോഗത്തിൽ അദ്ദേഹം അഭ്യർത്ഥിച്ചു. പക്ഷേ, സർക്കാരിന്റെ അലംഭാവത്തിനു മാറ്റമൊന്നുമുണ്ടായില്ല.

തുടർന്ന് 2001 ഡിസംബർ 5ന് ഹാവാർഡ് മുഖ്യമന്ത്രി എ. കെ. ആന്റണിയ്ക്കെഴുതിയ കത്തിലും അന്തിമ കരാറിന്റെ അനിവാര്യത ഓർമ്മിപ്പിച്ചു. ആ കത്തിൽനിന്നൊരു ഭാഗം ഉദ്ധരിക്കട്ടെ,

> *Formalise the participation of SNC-Lavalin. The original agreement between the Malabar Cancer Centre Society and SNC – Lavlin did not anticipate that SNC – Lavlin would actually advance its own funds for the construction of the hospital. Therefore, the current MOU is no longer a sufficient instrument, and a draft Agreement has been waiting for signature for over a year. We strongly believe that this Agreement would make it easier for Government of Kerala, the Society, and SNC – Lavlin to co-operate in a transparent manner during the next phase of development. If there are any concern with the draft Agreement, we would be pleased to consider improvements."*

കരടിലെ വ്യവസ്ഥകൾ മെച്ചപ്പെടുത്താനുള്ള സന്നദ്ധത രേഖാമൂലം ലാവ്‌ലിൻ കേരളത്തിന്റെ മുഖ്യമന്ത്രിയെ അറിയിച്ചു. എന്നിട്ടും വ്യവസ്ഥകളിൽ വ്യക്തത വരുത്തി കരാർ യാഥാർത്ഥ്യമാക്കാൻ കേരള സർക്കാരിനു കഴിഞ്ഞില്ല.

ധാരണാപത്രം റദ്ദായതിനുശേഷവും അന്തിമ കരാറിലേർപ്പെടാൻ തങ്ങൾ തയ്യാറാണെന്ന് എസ്എൻസി ലാവ്‌ലിൻ കേരള സർക്കാരിനെ അറിയിച്ചു. 2002 നവംബർ 14 നു ചേർന്ന ഇംപ്ലിമെന്റേഷൻ കമ്മിറ്റി യോഗത്തിൽ ഹോവാർഡ് തന്നെ ഇക്കാര്യം വ്യക്തമാക്കി. കരട് കരാർ ഈ യോഗം വിശദമായി ചർച്ച ചെയ്യുകയും സർക്കാർ നിർദ്ദേശിച്ച ഭേദഗതികൾ ലാവ്‌ലിൻ പ്രതിനിധികൾ അംഗീകരിക്കുകയും ചെയ്തു. ഔദ്യോഗികമായി 2001 ഡിസംബർ 9ന് ധാരണാപത്രത്തിന്റെ കാലാവധി അവസാനിച്ചിരുന്നു. അതിനുശേഷം ഏതാണ്ട് ഒരു കൊല്ലത്തിനുശേഷം

ചേർന്ന യോഗത്തിൽ വെച്ച് അന്തിമ കരാറിലേർപ്പെടുന്നതിനു വേണ്ടി ധാരണാപത്രം ഒരിക്കൽക്കൂടി പുതുക്കാനും ലാവ്‌ലിൻ പ്രതിനിധികൾ സമ്മതിച്ചു. അന്നത്തെ യോഗമിനിട്ട്സിൽ നിന്നും ഉദ്ധരിക്കട്ടെ:

> "The validity of the Memorandum of Understanding expired on 09-12-2001 which has to be converted into a Memorandum of Agreement. The draft of the agreement is under the consideration of the Government of Kerala. In the meantime the validity of the MOU may further be extended".

> "The Committee discussed the final draft of the Agreement and decided to put up the same before the Government for approval. The Committee also decided to sign the agreement after approval of the Government. The verbal change suggested by the Government was accepted by the Senior Vice President of the SNC Lavalin Inc".

അന്തിമ കരാറുണ്ടാക്കുന്നതിൽ കേരള സർക്കാരിന്റെ ഭാഗത്തു നിന്നു മാത്രമാണ് വീഴ്ചയുണ്ടായത് എന്നതിന്റെ സ്വയംസംസാരിക്കുന്ന തെളിവുകളാണിവ. 2000 ത്തിൽ സമർപ്പിച്ച കരടു കരാറിന്മേൽ രണ്ടു വർഷം അടയിരുന്ന ശേഷമാണ് കരടു വ്യവസ്ഥകളിലെ വാക്കുകളെക്കുറിച്ചുള്ള എതിർപ്പ് സർക്കാർ ഔദ്യോഗികമായി ലാവലിനെ അറിയിച്ചത്. സർക്കാർ നിർദ്ദേശിച്ച മാറ്റങ്ങളെല്ലാം യോഗത്തിൽ സംബന്ധിച്ച ലാവലിൻ സീനിയർ വൈസ് പ്രസിഡന്റ് അംഗീകരിക്കുകയും ചെയ്തു. പക്ഷേ, എന്നിട്ടും കരാർ മാത്രമുണ്ടായില്ല.

2002 ഡിസംബർ 2ന് ഹോവാർഡ് വീണ്ടും മുഖ്യമന്ത്രി എ. കെ. ആന്റണിയ്ക്ക് കത്തെഴുതി. റേഡിയോ തെറാപ്പി സെന്റർ ഒഴിച്ച് ആദ്യഘട്ടത്തിൽ വിഭാവനം ചെയ്തിരുന്ന മുഴുവൻ പണിയും പൂർത്തീകരിച്ചുവെന്നും ആദ്യം ധാരണയിലില്ലാതിരുന്ന ബ്ലഡ് ബാങ്ക് കൂടി തങ്ങൾ നിർമിച്ചുവെന്നും ആ കത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. തൊട്ടടുത്തയാഴ്ചയാണ് അതിന്റെ ഉദ്ഘാടനമെന്നും ലാവലിൻ വൈസ് പ്രസിഡന്റ് മുഖ്യമന്ത്രിയെ അറിയിച്ചു. അടിയന്തരമായി അന്തിമ കരാർ ഒപ്പിടണമെന്ന് ആവർത്തിച്ച് ആവശ്യപ്പെടുകയും ചെയ്തു.

2002 ഡിസംബറിലെ ഈ കത്തിനുശേഷമെങ്കിലും അന്തിമകരാർ ഉണ്ടാക്കിയിരുന്നുവെങ്കിൽ മലബാർ കാൻസർ സെന്ററിന് ലാവലിൻ വാഗ്ദാനം ചെയ്ത ധനസഹായം പൂർണമായും ലഭിക്കുമായിരുന്നു. ധാരണാപത്രം നിയമപരമായി 2001 ഡിസംബറിൽ റദ്ദായി എങ്കിലും പിന്നീടും അവർ അതു പുതുക്കാൻ തയ്യാറായി. അതിനുശേഷം ആശുപത്രിയിൽ അവരുടെ ധനസഹായത്തോടെ ബ്ലഡ് ബാങ്ക് നിർമ്മിച്ചു. റേഡിയോ തെറാപ്പി സെന്റർ കൂടി നിർമിക്കാനുള്ള സന്നദ്ധത അവർ അറിയിക്കു

കയും ചെയ്തു.

അന്തിമ കരാറില്ലാതെ ധാരണാപത്രം നിലനിന്ന സമയത്തും ധാരണാപത്രത്തിന്റെ നിയമപരമായ നിലനിൽപ്പ് ഇല്ലാതായതിനുശേഷവും ലാവലിൻ മലബാർ കാൻസർ സെന്ററിന്റെ നിർമാണത്തിന് പണം നൽകിയിരുന്നു. സാധ്യമായ വേളകളിലൊക്കെ നിയമപരമായ കരാറിനുവേണ്ടി അവർ കേരള സർക്കാരിനോട് അക്ഷരാർത്ഥത്തിൽ കെഞ്ചിക്കേണിരുന്നു. 2001–06 കാലത്തെ യുഡിഎഫ് മന്ത്രിസഭയുടെ കാലത്താണ് മലബാർ കാൻസർ സെന്ററിനുള്ള ധനസഹായം അട്ടിമറിക്കപ്പെട്ടത്. പണം വാഗ്ദാനം ചെയ്തവരാണ് നിയമപരമായ കരാറിനുവേണ്ടി കേരള സർക്കാരിന്റെ പുറകെ നടന്നത്. തങ്ങളുടെ സന്നദ്ധത വ്യക്തമാക്കി അവർ എ. കെ. ആന്റണിയ്ക്ക് രണ്ടുതവണ കത്തയച്ചു. ഒരു തവണ നേരിൽ കണ്ടും അഭ്യർത്ഥിച്ചു.

മലബാർ കാൻസർ സെന്ററിന്റെ നിർമാണത്തിനുള്ള ധാരണാപത്രം അസാധുവായതിനെക്കുറിച്ച് സിഎജിയുടെ നിരീക്ഷണം ഇങ്ങനെയാണ്: The MOU has also not been renewed after March 2002 for reasons not on record. അന്തിമ കരാറിലേർപ്പെടുന്നതിനുള്ള സന്നദ്ധത ലാവലിൻ പ്രകടിപ്പിച്ചിട്ടും അവരാൽ സാധ്യമായ പരിശ്രമങ്ങളെല്ലാം നടത്തിയിട്ടും എന്തുകൊണ്ട് അന്തിമ കരാറുണ്ടായില്ല എന്നത് ഇനിയും പുറത്തുവന്നിട്ടില്ല. ആരാണ് കരാർ അട്ടിമറിച്ചത്? എന്തായിരുന്നു അവരുടെ ലക്ഷ്യം? 1998 ഒക്ടോബർ 19ന് മന്ത്രിപദമൊഴിഞ്ഞ പിണറായി വിജയൻ എങ്ങനെയാണ് ഇതിനൊക്കെ ഉത്തരവാദിയാകുന്നത്? ഈ ചോദ്യങ്ങൾക്കൊന്നും സിബിഐയുടെ അന്വേഷണ റിപ്പോർട്ടിൽ ഒരുത്തരവുമില്ല. രാഷ്ട്രീയലക്ഷ്യത്തോടെ അരങ്ങേറിയതായിരുന്നു ഈ അന്വേഷണ നാടകമെന്നതിന് ഇനിയും തെളിവു വേണോ?

മലബാർ കാൻസർ സെന്ററിനു ലഭിക്കേണ്ട ധനസഹായം നഷ്ടപ്പെട്ടതിൽ പിണറായി വിജയന് ഒരു പങ്കുമില്ലെന്നും അതിന്റെ ഉത്തരവാദികൾ 2001 മെയ് മാസത്തിൽ അധികാരമേറ്റ യുഡിഎഫ് സർക്കാർ മാത്രമാണെന്നും ഈ രേഖകൾ അസന്ദിഗ്ധമായി വ്യക്തമാക്കുന്നു. ആശുപത്രിയ്ക്ക് ലഭിക്കുമെന്നുറപ്പുണ്ടായിരുന്ന ധനസഹായം കോൺഗ്രസ് മന്ത്രിമാർ തന്നെ അട്ടിമറിച്ച ശേഷം തങ്ങളുടെ ചൊൽപ്പടിയ്ക്കു നിൽക്കുന്ന അന്വേഷണ ഏജൻസിയെക്കൊണ്ട് അതിന്റെ ഉത്തരവാദിത്തം പിണറായി വിജയനിൽ കെട്ടിയേൽപ്പിക്കുകയായിരുന്നു. ഈ ഹീനകൃത്യത്തിന് പൊതുസമ്മതി സൃഷ്ടിക്കാൻ മാധ്യമങ്ങൾ വഴി പ്രചണ്ഡമായ പ്രചാരണ കോലാഹലങ്ങൾ അഴിച്ചുവിട്ടു. ഗവർണറെപ്പോലും രാഷ്ട്രീയലക്ഷ്യത്തിനുള്ള കരുവാക്കി. പിണറായി വിജയൻ ഒരു അഴിമതിക്കേസിലെ രാഷ്ടീയ പ്രതിപ്പട്ടികയിൽ ഉണ്ടാകണമെന്നത് കോൺഗ്രസിന്റെ രാഷ്ട്രീയതീരുമാനമായിരുന്നു. അതു സാധൂകരിക്കാനുള്ള കൃത്രിമത്തെളിവുകളും കാരണങ്ങളും എഴുതിത്തയ്യാറാക്കുക മാത്രമായിരുന്നു സിബിഐയുടെ ചുമതല. മലബാർ കാൻസർ സെന്ററിനു വാഗ്ദാനം

ചെയ്യപ്പെട്ട ധനസഹായം അട്ടിമറിച്ചവരെ ഇരുട്ടിലേയ്ക്കു മാറ്റിനിർത്തി, അതിൽ രാഷ്ട്രീയമായോ ഭരണപരമായോ ഒരു പങ്കുമില്ലാത്ത പിണ റായി വിജയനെ അപരാധിയാക്കുന്ന കുറ്റപത്രം സിബിഐ മെനഞ്ഞത് ആ ചുമതലയുടെ നിർവഹണമാണ്. ഈ കള്ളക്കളി ജനങ്ങൾക്കു മുമ്പാകെ തുറന്നു കാണിക്കാനുള്ള രാഷ്ട്രീയപോരാട്ടമാണ്, ലാവലിൻ കേസിനെ രാഷ്ട്രീയമായി നേരിടും എന്ന സിപിഐഎമ്മിന്റെ പ്രഖ്യാ പനം.

എംഒയു 2003-ഓടുകൂടി ഇന്ത്യയും കാനഡയും തമ്മിൽ ധന സഹായം സ്വീകരിക്കുന്നതിനുള്ള ഉഭയകക്ഷി ഉടമ്പടികൾ കേന്ദ്ര സർക്കാർ അവസാനിപ്പിച്ചു. ഇപ്രകാരം ഉടമ്പടികൾ അവസാനിക്കു ന്നതുവരെ നിലവിലുള്ള കരാറുകളെ അടിസ്ഥാനപ്പെടുത്തി മാത്രമേ കാനഡയിൽനിന്ന് ധനസഹായം സ്വീകരിക്കാവൂ എന്ന് നിജപ്പെടുത്തു കയും ചെയ്തു. 2004 ഫെബ്രുവരി 4ന് അന്നത്തെ ഊർജവകുപ്പ് സെക്രട്ടറി ലിസി ജേക്കബിന് അന്നത്തെ വൈദ്യുതി മന്ത്രി ആര്യാടൻ മുഹമ്മദിനും അയച്ച കത്തിൽ കനേഡിയൻ ഹൈക്കമീഷണർ ഇക്കാര്യം അസന്ദിഗ്ധമായി വ്യക്തമാക്കിയിട്ടുണ്ട്. ധാരണാപത്രംപോലും അസാധുവാക്കി വീഴ്ചവരുത്തിയ യു ഡി എഫ് സർക്കാർ നിലവിലി ല്ലാത്ത കരാറിന്റെ പേരിൽ ധനസഹായം ആവശ്യപ്പെട്ട് പരിഹാസ്യരാ വുകയും ചെയ്തു.

## കുറ്റ്യാടി ഗ്രാന്റും സിഎജി നിരീക്ഷണവും

യു ഡി എഫ് ഭരണകാലത്ത് കരാറുണ്ടായിരുന്ന കുറ്റ്യാടി എക്സ്റ്റൻ ഷൻ പദ്ധതിയിൽ മലബാറിലെ വൈദ്യുതിവിതരണ ശൃംഖല ശക്തി പ്പെടുത്തുന്നതിനുള്ള 30 കോടി രൂപയുടെ ഗ്രാന്റുണ്ടായിരുന്നു എന്നാ യിരുന്നു വെപ്പ്. ഈ 30 കോടി രൂപ വൈദ്യുതി ബോർഡിന് ലഭിച്ചിട്ടില്ല എന്ന് സി എ ജിയുടെ ഓഡിറ്റ് റിപ്പോർട്ടിൽ പരാമർശം വന്നതിനെത്തു ടർന്ന് വൈദ്യുതി ബോർഡ് ലാവലിനെഴുതി. ഇതിന്റെ മറുപടി 2005 മാർച്ച് 15ന് വന്നു:

> ഗ്രാന്റിനുവേണ്ടി ഒരു പ്രത്യേക ധാരണാപത്രം ഇല്ലായിരുന്നു. എല്ലാ ഉഭയകക്ഷി വിദേശ ധനസഹായങ്ങളും നൽകുന്ന സാമ്പ ത്തിക കാര്യങ്ങൾക്കുള്ള വകുപ്പുമായി ഒരു ധാരണയുണ്ടാ ക്കിയിട്ടുണ്ട്. മുൻകാലത്ത് ഇന്ത്യയും കാനഡയുമായി ഉണ്ടാക്കിയ 3.6 കോടി കനേഡിയൻ ഡോളർ ചെലവാകാതെ ബാക്കിയുള്ള പണം കെ എസ് ഇ ബിയുടെ വിതരണശൃംഖല ശക്തിപ്പെടുത്തു ന്നതിനുവേണ്ടിയുള്ള ഗ്രാന്റായി ഉപയോഗിക്കാം... സിഡ (കനേഡി യൻ വിദേശ സഹായ ഏജൻസി)യുടെ ഗ്രാന്റുകളെല്ലാം സേവന ങ്ങളോ ഉപകരണങ്ങളോ ആയിട്ടാണ് നൽകുക. ഒരിക്കലും കാശായി നൽകാറില്ല. നടപ്പാക്കുന്ന ഏജൻസിവഴി ചാനലൈസ്

ചെയ്യുകയാണ് പതിവ്. വൈദ്യുതിബോർഡിന് നേരിട്ട് പണം കൈമാറുന്നതിന് ഒരു ധാരണയോ കരാറോ ഇല്ല.

ചുരുക്കത്തിൽ, യു ഡി എഫിന്റെ കാലത്തു നൽകിയ ധനസഹായത്തിന് ബൈൻഡിങ് എഗ്രിമെന്റ് പോയിട്ട് ധാരണാപത്രംപോലും ഉണ്ടായിരുന്നില്ല. എന്നാൽ മലബാർ കാൻസർ സെന്റർ സംബന്ധിച്ച് ധാരണാപത്രം ഒപ്പിടുകയും അന്തിമ കരാർ ഒപ്പിടാനുള്ള വഴിയൊരുക്കുകയും ചെയ്തത് പിണറായി വിജയനാണ്. ഇത് പൂർത്തീകരിക്കുന്നതിൽ വീഴ്ച വരുത്തിയത് യുഡിഎഫാണ്.

ധാരണാപത്രം ലാപ്സായെങ്കിലും ധാരണയനുസരിച്ച് കാൻസർ ആശുപത്രിക്ക് വിദേശസഹായം സമാഹരിച്ച് ലഭ്യമാക്കാമെന്ന് അവർ യു ഡി എഫ് സർക്കാരിനെ ഔപചാരികമായി അറിയിക്കുകയും ചെയ്തിട്ടുണ്ട്. പക്ഷേ, ആശുപത്രി സംബന്ധിച്ച് ഉയർന്നുവന്ന വിവാദങ്ങൾ പണം സമാഹരിക്കുന്നതിന് ബുദ്ധിമുട്ടുണ്ടാക്കുന്നതിനാൽ ചെയ്തിടത്തോളം കാര്യങ്ങളെ അഭിനന്ദിച്ചുകൊണ്ട് ഒരു കത്ത് അയച്ചുകൊടുക്കണം എന്നവർ മുഖ്യമന്ത്രിയോട് ആവശ്യപ്പെട്ടു. അത് ചെയ്ത് സഹായം നേടി മലബാർ കാൻസർ സെന്റർ യാഥാർഥ്യമാക്കാൻ യു ഡി എഫ് സർക്കാർ തയ്യാറായില്ല.

ഒരു കാര്യം കൂടി മേലുദ്ധരിച്ച ലാവലിന്റെ കത്തിൽ നിന്ന് വ്യക്തമാണ്. മലബാർ കാൻസർ സെന്ററുമായി ബന്ധപ്പെട്ട വിവാദത്തിൽ വീണ്ടും വീണ്ടും ഉയർന്നുവന്ന ഒരാരോപണം ആശുപത്രിയ്ക്ക് എന്തുകൊണ്ട് നേരിട്ട് പണം ലാവലിൻ നൽകിയില്ല എന്നതാണ്. തന്ന 12 കോടി രൂപയും ടെക്നിക്കാലിയ വഴിയാണല്ലോ. കനേഡിയൻ വിദേശ സഹായ ഏജൻസിയുടെ ഗ്രാന്റുകളെല്ലാം സേവനങ്ങളോ ഉപകരണങ്ങളോ ആയി നടപ്പാക്കുന്ന ഏജൻസിവഴി ചാനലൈസ് ചെയ്യുകയാണ് പതിവ് എന്ന് ഈ കത്ത് വ്യക്തമാക്കുന്നുണ്ട്. കുറ്റ്യാടിയുടെ കാര്യത്തിലും ഇതുതന്നെയായിരുന്നു സ്ഥിതി.

## ലാവലിൻ കേസിൽ മനോരമ പറഞ്ഞ ഏക സത്യം

ലാവലിൻ അപവാദ കഥകളുടെ പ്രചരണത്തിൽ ഏറ്റവും മുന്നിൽ നിന്ന് പിണറായി വിജയനെ നീചമായി ആക്രമിച്ച മനോരമയ്ക്കു പോലും അറിയാമായിരുന്നു, കാൻസർ സെന്ററിനുള്ള ധനസഹായം നഷ്ടപ്പെടുത്താൻ രാഷ്ട്രീയം കളിച്ചത് ആരാണെന്ന്. മനോരമയുടെ പേജുകളിൽ തന്നെ ആ ചരിത്രസത്യം രേഖപ്പെടുത്തപ്പെട്ടത് വിധിവൈപരീത്യമല്ലാതെ മറ്റൊന്നുമല്ല.

'മലബാർ കാൻസർ സെന്ററിന്റെ ഭാവി ഭീഷണിയിൽ' എന്ന തലക്കെട്ടിൽ 2002 സെപ്തംബർ 13 ന് മനോരമ പ്രസിദ്ധീകരിച്ച വാർത്ത ഇങ്ങനെയായിരുന്നു:

മലബാർ കാൻസർ സെന്റർ നിർമാണവുമായി ബന്ധപ്പെട്ട് കാനഡ

> കമ്പനിയായ എസ് എൻ സി ലാവലിനുമായി വൈദ്യുതി ബോർഡ് ഉണ്ടാക്കിയ ധാരണാപത്രത്തിന്റെ കാലാവധി അവസാനിച്ചു. ഇത് പുതുക്കാൻ സംസ്ഥാന സർക്കാരിന്റെയോ വൈദ്യുതിബോർഡിന്റെയോ ഭാഗത്തുനിന്ന് നടപടികളില്ല. ഇതോടെ മലബാറിലെ കാൻസർ ചികിത്സാരംഗത്ത് നാഴികക്കല്ലാകേണ്ടിയിരുന്ന കേന്ദ്രത്തിന്റെ നിലനിൽപ്പ് ഭീഷണിയിലായി.

2002 സെപ്തംബർ 15ന് പ്രസിദ്ധീകരിച്ച തുടർവാർത്തയുടെ തലക്കെട്ട് 'കാൻസർ സെന്റർ: ലാവലിൻ പിൻവാങ്ങിയത് സർക്കാരിന്റെ കത്തു കിട്ടാത്തതിനാൽ' എന്നാണ്. 86 കോടി രൂപ കിട്ടാത്തതിന് കാരണം മനോരമയുടെ താളുകളിൽ കിടന്ന് ഇങ്ങനെ പല്ലിളിക്കുന്നു:

> മലബാർ കാൻസർ സെന്ററിന് കാനഡയിൽനിന്ന് പണം സ്വരൂപിച്ച് നൽകാമെന്ന വാഗ്ദാനത്തിൽനിന്ന് എസ് എൻ സി ലാവലിൻ പിറകോട്ട് പോയത് സംസ്ഥാന സർക്കാരിൽനിന്ന് ലഭിക്കേണ്ട കത്തിന്റെ പേരിൽ.
>
> തലശേരിയിലെ മലബാർ കാൻസർ സെന്ററിന്റെ ഒന്നാംഘട്ട പ്രവർത്തനത്തിന് ലഭിച്ച സഹായത്തിന് നന്ദി പ്രകടിപ്പിച്ചും അഭിനന്ദനം അറിയിച്ചും സംസ്ഥാന സർക്കാർ കത്തു നൽകിയാൽ കാനഡയിലെ വിവിധ ഏജൻസികളിൽനിന്ന് ഇനിയും തുക സമാഹരിച്ചു നൽകാൻ കഴിയുമെന്ന എസ് എൻ സി ലാവലിന്റെ നിർദേശം വൈദ്യുതി വകുപ്പ് ചെവിക്കൊണ്ടില്ല. ലാവലിന് നൽകേണ്ട ലെറ്റർ ഓഫ് അപ്രീസിയേഷനുള്ള അപേക്ഷ ഒന്നര വർഷമായി വൈദ്യുതി വകുപ്പിൽ ചുവപ്പുനാടയിലാണ്....

ലെറ്റർ ഓഫ് അപ്രീസിയേഷനുള്ള അപേക്ഷയെ ഒന്നര വർഷം ഫയലിൽ ഉറങ്ങിക്കിടത്തിയത് പിണറായി വിജയനാണോ? അല്ല. "അതിവേഗം ബഹുദൂര"ത്തിന്റെ ഉപജ്ഞാതാക്കളാണ് ആ ചതി കേരളത്തോടു ചെയ്തത്.

തങ്ങൾ പ്രസിദ്ധീകരിച്ച രണ്ടു വാർത്തകളെ അടിസ്ഥാനമാക്കി 2002 ഒക്ടോബർ ഒന്നിന് മനോരമ ഒരു മുഖപ്രസംഗമെഴുതി. അതിന്റെ തലക്കെട്ട്, 'മലബാർ കാൻസർ സെന്ററിനെ രക്ഷിക്കണം' എന്നായിരുന്നു. അതിലെ ചില വാക്യങ്ങൾ:

> എസ് എൻ സി ലാവലിൻ 12 കോടി രൂപയുടെ നിർമാണം നടത്തി. ഇതോടെ ആശുപത്രിയുടെ ഒന്നാം ഘട്ടം പൂർത്തിയായി. 2000 നവംബർ 11 മുതൽ ആശുപത്രി പ്രവർത്തിച്ചു തുടങ്ങി. മൂന്നു വർഷംകൊണ്ട് 100 കോടി രൂപ ഇവിടെ ചെലവഴിച്ച് ഏഷ്യയിലെ തന്നെ മികച്ച കാൻസർ ആശുപത്രിയായി ഇതിനെ മാറ്റണമെന്നായിരുന്നു ലക്ഷ്യമിട്ടിരുന്നത്. എസ് എൻ സി ലാവലിനുമായു

ണ്ടാക്കിയ ധാരണാപത്രം പുതുക്കാനോ അവരുമായി കരാറുണ്ടാക്കാനോ ഇപ്പോൾ ശ്രമം നടക്കുന്നില്ല.... എന്നാൽ, ചെയ്ത ജോലികൾക്ക് ലെറ്റർ ഓഫ് അപ്രീസിയേഷൻ നൽകിയാൽ അടുത്ത ഘട്ടം പണം സമാഹരിച്ചുനൽകാമെന്ന് കാണിച്ച് എസ് എൻ സി ലാവലിൻ ആശുപത്രി ഡയറക്ടർക്ക് കത്തു നൽകിയിരിക്കുന്നു. ഈ അപേക്ഷ വൈദ്യുതിവകുപ്പിന്റെ ഫയലിലുണ്ട്. ഭരണം മാറിയതോടെ ഇപ്പോഴത്തെ മുഖ്യമന്ത്രിയും വൈദ്യുതി മന്ത്രിയും ആരോഗ്യമന്ത്രിയുമെല്ലാമാണ് ആശുപത്രിയുടെ അമരത്ത്. ഭരണസമിതിയുടെ തലപ്പത്തുള്ളവർ ആശുപത്രി സന്ദർശിക്കണം. രാഷ്ട്രീയക്കളിയിൽ രോഗികൾ ബലിയാടാകരുത്. (അടിവര ലേഖകന്റേത്)

ലെറ്റർ ഓഫ് അപ്രീസിയേഷൻ ആവശ്യപ്പെട്ട് ലാവലിൻ കത്തയച്ചെന്നും അത് വൈദ്യുതി വകുപ്പിന്റെ മുന്നിലുണ്ടെന്നും ഒന്നരക്കൊല്ലമായി അതിന്മേൽ തീരുമാനമൊന്നുമെടുത്തിട്ടില്ലെന്നും *മനോരമ* തുറന്നു പറഞ്ഞിട്ടുണ്ട്. രാഷ്ട്രീയക്കളിയിൽ രോഗികളെ ബലിയാടാക്കരുതെന്ന് പത്രം ആവശ്യപ്പെട്ടത്, അന്നത്തെ മുഖ്യമന്ത്രി എ കെ ആന്റണിയോടും വൈദ്യുതി മന്ത്രി കടവൂർ ശിവദാസനോടുമാണ്. എത്രകോടി കാൻസർ സെന്ററിന് അതിനകം ചെലവായി എന്നും ബാക്കി പണം എന്തുകൊണ്ട് വന്നില്ലെന്നും സുവ്യക്തമായി *മനോരമ* തന്നെ എഴുതിവെച്ചിട്ടുണ്ട്.

ഈ വരികളെഴുതി അഞ്ചു മാസം കഴിഞ്ഞാണ് *'ഗ്രാന്റായ 98 കോടിയിൽ 85 കോടി കിട്ടിയോ എന്ന കാര്യത്തിൽ അവ്യക്തതയുണ്ട്'* എന്ന വ്യാഖ്യാനവുമായി ഇതേ *മനോരമ* രംഗത്തെത്തിയത്. കാൻസർ സെന്ററിന് വാഗ്ദാനം ചെയ്യപ്പെട്ട തുക പൂർണമായി ലഭിക്കാത്തതിന്റെ ഉത്തരവാദിത്വം പിണറായി വിജയന്റെ തലയിലിടാൻ ഇനി എത്ര ലിറ്റർ അച്ചടിമഷി *മനോരമ* ചെലവിട്ടാലും മേലുദ്ധരിച്ച മുഖപ്രസംഗത്തെ ചരിത്രത്തിൽനിന്ന് ചുരണ്ടിക്കളയാൻ അവർക്കു കഴിയില്ല.

# 13

# 374 കോടി രൂപയുടെ നഷ്ടക്കഥ എങ്ങനെയുണ്ടായി?

**കേ**രളം കണ്ടിട്ടുള്ള ഏറ്റവും വലിയ അഴിമതിക്കേസായി പി എസ് പി കരാറിനെ ചിത്രീകരിക്കാൻ ഉപജാപകർ ആയുധമാക്കിയത് സി എ ജി റിപ്പോർട്ടിലെ ഒരു പരാമർശത്തെയാണ്. ആകെ ചെലവായ (പലിശയും രൂപയുടെ വിലയിടിവിന്റെ ഫലമായ അധികച്ചെലവും പുനരുദ്ധാരണകാലത്തെ ജീവനക്കാരുടെ ശമ്പളവുമെല്ലാം അടക്കം) 374 കോടി രൂപയ്ക്ക് ആനുപാതികമായ നേട്ടം പദ്ധതിയിൽനിന്നുമുണ്ടായില്ല എന്നാണ് ആ പരാമർശം.

വൈദ്യുതി പദ്ധതിയുടെ പുനരുദ്ധാരണത്തിന്റെ നേട്ടം അളക്കുന്നത് വൈദ്യുതി ഉൽപ്പാദനത്തിലെ കാര്യക്ഷമത വർധിച്ചോ എന്നതിന്റെ അടിസ്ഥാനത്തിലാണ്. പുനരുദ്ധാരണത്തിനു മുമ്പും അതിനുശേഷവുമുള്ള വൈദ്യുതി ഉൽപ്പാദനത്തെ താരതമ്യപ്പെടുത്തുകയാണ് ഇതിനുള്ള മാർഗം. ഇത്തരം താരതമ്യപഠനത്തിന് ഒരു പരിമിതിയുണ്ട്. മഴയെയും ജലലഭ്യതയെയും ആശ്രയിച്ചിരിക്കും ജലവൈദ്യുതി പദ്ധതികളുടെ വൈദ്യുതി ഉൽപ്പാദനം. ഇതുകൂടി കണക്കിലെടുത്തേ നിഗമനത്തിലെത്താനാവൂ. അതുപോലെ തന്നെ പുനരുദ്ധാരണ പദ്ധതിയിൽപെടാത്ത ഏതെങ്കിലും ഉപകരണവുമായി ബന്ധപ്പെട്ട് ഉൽപ്പാദന തടസമുണ്ടായാൽ അക്കാര്യം കൂടി പ്രത്യേകമായി പരിഗണിക്കേണ്ടതുണ്ട്.

## വൈദ്യുതി ഉൽപാദനത്തിന്റെ കാര്യക്ഷമത

സി എ ജി 1994-95 മുതൽ 2006-07 വരെയുള്ള കാലയളവിലെ പള്ളിവാസൽ - ചെങ്കുളം - പന്നിയാർ നിലയങ്ങളിലെ വൈദ്യുതി ഉൽപ്പാദനത്തെയാണ് പരിശോധിച്ചത്. 1994-95 മുതൽ 1998-99 വരെയുള്ള വർഷങ്ങൾ പുനരുദ്ധാരണത്തിനു മുമ്പുള്ള കാലമായും 1999-00 മുതൽ 2002-03 വരെയുള്ള പുനരുദ്ധാരണകാലമായും 2003-04, 2004-05 പുനരുദ്ധാ

രണത്തിനുശേഷമുള്ള കാലമായും വിഭജിച്ചുകൊണ്ടുള്ള താരതമ്യപഠനമാണ് സി എ ജി നടത്തിയത്. ഈ കാലയളവിലെ പദ്ധതിപ്രദേശത്തെ മഴയുടെ അളവും വിശകലനത്തിൽ ഉൾക്കൊളളിച്ചു. പദ്ധതി നടപ്പാക്കിത്തുടങ്ങുന്നതിനു മുമ്പുള്ള കാലത്ത് ഉൽപ്പാദിപ്പിച്ചിരുന്ന വൈദ്യുതിയും പുനരുദ്ധാരണത്തിനു ശേഷമുള്ള വൈദ്യുതി ഉൽപ്പാദനവും താരതമ്യപ്പെടുത്തുമ്പോൾ വർധനവ് ഉണ്ടായിട്ടില്ല എന്ന നിഗമനത്തിലാണ് സിഎജി എത്തിയത്.

താഴെ കൊടുത്തിരിക്കുന്ന പട്ടികയിൽ 2006-07വരെയുള്ള വൈദ്യുതി ഉൽപ്പാദനത്തിന്റെ കണക്കുകളും ഞങ്ങൾ ചേർത്തിട്ടുണ്ട്. 2007-08 മുതലുള്ള കണക്കുകൾ ലഭ്യമാണെങ്കിലും ഉപയോഗപ്പെടുത്തിയിട്ടില്ല. കാരണം ഇക്കാലയളവിൽ പന്നിയാർ അപകടത്തെ തുടർന്ന ആ നിലയത്തിലെ വൈദ്യുതി ഉൽപ്പാദനം കുത്തനെ കുറയുകയുണ്ടായി.

പി എസ് പി പദ്ധതി കമീഷൻ ചെയ്തതിനു തൊട്ടടുത്തവർഷം കടുത്ത വരൾച്ചയുടെ കാലമായിരുന്നു. രൂക്ഷമായ വരൾച്ചമൂലം കേരളത്തിലെ മൊത്തം ഉൽപ്പാദനം 5943 ൽനിന്ന് 4340 ദശലക്ഷം യൂണിറ്റായി താഴ്ന്ന വർഷമായിരുന്നു അത്. അതുകൊണ്ട് താരതമ്യത്തിന് ആ വർഷം മാറ്റി നിർത്തുന്നതാവും ഉചിതം.

പട്ടിക 1 പരിശോധിച്ചാൽ പുനരുദ്ധാരണത്തിനുശേഷം (2004-05/2006-07) 570 ദശലക്ഷം വൈദ്യുതി പ്രതിവർഷം ഉൽപ്പാദിപ്പിച്ചു എന്നു കാണാം. പുനരുദ്ധാരണത്തിനു മുമ്പ് (1994-95/1998-99) 508 ദശലക്ഷം യൂണിറ്റ് വൈദ്യുതിയാണ് ഉൽപ്പാദിപ്പിച്ചിരുന്നത്. 2003-04ൽ മുൻവർഷത്തെ അപേക്ഷിച്ച് ഉൽപ്പാദനം 367 ദശലക്ഷത്തിൽനിന്ന് 397 ദശലക്ഷമായേ ഉയരുന്നുള്ളൂ എന്നത് ശരിതന്നെ. അതിനുകാരണം രൂക്ഷമായ വരൾച്ചയായിരുന്നു. ഈ വരൾച്ചാവർഷമടക്കം വെറും രണ്ടു വർഷത്തെ കണക്കുവെച്ച് മുടക്കിയ തുകയുടെ ആനുപാതിക പ്രയോജനം കിട്ടിയില്ല എന്ന നിഗമനത്തിലെത്തുന്നത് അബദ്ധമാണ്.

താരതമ്യപഠനത്തിന് ഒരുപക്ഷേ കൂടുതൽ ഉചിതം സംസ്ഥാനത്തെ ഉൽപ്പാദനത്തിൽ പി എസ് പി പദ്ധതിയുടെ വിഹിതത്തിൽവന്ന മാറ്റങ്ങൾ പരിശോധിക്കുന്നതായിരിക്കും. കാരണം, മഴ ലഭ്യതയിലുണ്ടാകുന്ന ഇടിവ് പി എസ് പി പദ്ധതികളുടേതടക്കം സംസ്ഥാനത്തെ മൊത്തം ഉൽപ്പാദനത്തെ പ്രതികൂലമായി ബാധിക്കും. എന്നാൽ ഈ സാഹചര്യത്തിലും പിഎസ്പി പദ്ധതികളുടെ ഉൽപ്പാദനവിഹിതം വർധിച്ചുവരികയാണെങ്കിൽ അത് ഈ നിലയങ്ങളുടെ കാര്യക്ഷമതയിലുണ്ടാകുന്ന വർധനയായി കണക്കാക്കാം. പുനരുദ്ധാരണത്തിനു മുമ്പ് കേരളത്തിൽ ഉൽപ്പാദിപ്പിക്കുന്ന മൊത്തം 8.61 ശതമാനമായിരുന്നു പി എസ് പി പദ്ധതികളിൽ നിന്നുള്ള വിഹിതം. പുനരുദ്ധാരണത്തിനുശേഷം ഇത് 9.33 ശതമാനമായി ഉയർന്നു.

**പട്ടിക 1**

**കേരളത്തിലെ ജലവൈദ്യുതി ഉൽപ്പാദനം 1994–95/2006–07 (ദശലക്ഷം യൂണിറ്റിൽ)**

| വർഷം | മൊത്തം ഉൽപ്പാദനം | പി എസ് പി ഉൽപ്പാദനം | പി എസ് പി വിഹിതം |
|---|---|---|---|
| 1994–95 | 6571 | 555 | 8.45% |
| 1995–96 | 6626 | 463 | 6.99% |
| 1996–97 | 5469 | 539 | 9.86% |
| 1997–98 | 4785 | 500 | 10.45% |
| 1998–99 | 6625 | 484 | 7.31% |
| 1999–00 | 6298 | 477 | 7.57% |
| 2000–01 | 5452 | 465 | 8.53% |
| 2001–02 | 5943 | 355 | 5.97% |
| 2002–03 | 4340 | 367 | 8.46% |
| 2003–04 | 3413 | 397 | 11.63% |
| 2004–05 | 5333 | 534 | 10.01% |
| 2005–06 | 7450 | 587 | 7.88% |
| 2006–07 | 7496 | 586 | 7.82% |

സമ്പൂർണ പുനരുദ്ധാരണം വേണോ അതോ ബാലാനന്ദൻ കമ്മിറ്റി പറഞ്ഞതുപോലെ പരിമിതമായ നവീകരണം മതിയോ എന്ന പരിശോധന അപ്രസക്തമായിരുന്നുവെന്ന് മൂഴിയാർ വൈദ്യുതി നിലയത്തിന്റെ അനുഭവം തെളിയിക്കുന്നു. സമ്പൂർണ പുനരുദ്ധാരണം ഒഴിവാക്കി ഭാഗികമായ നവീകരണവുമായി മുന്നോട്ടുപോയ മൂഴിയാറിലെ ജനറേറ്ററുകൾ തകർന്ന് ഉൽപ്പാദനം പൂർണമായും സ്തംഭിച്ചു. പന്നിയാർ പദ്ധതിയിൽത്തന്നെ പവർഹൗസേ പുനരുദ്ധരിച്ചിരുന്നുള്ളൂ. പെൻസ്റ്റോക്ക് പഴയതുപോലെ തുടർന്നു. പെൻസ്റ്റോക്ക് തകർന്ന് 17–09–2007ന് പന്നിയാർ നിലയത്തിലെ ഉൽപ്പാദനവും സ്തംഭിച്ചു.

യു ഡി എഫിന്റെ കാലത്ത് വൈദ്യുതി ബോർഡ് സി എ ജിക്ക് നൽകിയ മറുപടിയിൽ പി എസ് പി പദ്ധതികളുടെ നവീകരണം ഒഴിച്ചുകൂടാൻ പറ്റാത്തതാണെന്നും ബോർഡിന്റെയും രാജ്യത്തിന്റെയും താൽപ്പര്യമനുസരിച്ചാണ് ഇത് ചെയ്തതെന്നും വിശദീകരിക്കുന്നുണ്ട്. മൂന്നു പദ്ധതികളുടെയും ജനറേറ്റർ ഉൾപ്പെടെയുള്ള യന്ത്രങ്ങളുടെ ആയുസ്സ് 35 വർഷമായിരുന്നു. അതുകഴിഞ്ഞാൽ നവീകരണം അനിവാര്യമാണ്. പഴകിയ യന്ത്രങ്ങൾക്ക് ഇടയ്ക്കിടയ്ക്ക് ഉണ്ടാകുന്ന തകരാറുകാരണം ഉൽപ്പാ

ദനം നിർത്തിവെക്കുന്നത് ബോർഡിന് വലിയ നഷ്ടമുണ്ടാക്കിയിരുന്നു. അതുകൂടി കണക്കിലെടുത്താണ് പുനരുദ്ധാരണത്തിന് ബോർഡ് തീരുമാനിച്ചത്. ഇതാണ് യു ഡി എഫ് നൽകിയ വിശദീകരണം.

യു ഡി എഫ് സർക്കാർതന്നെ നിയമസഭയിൽ നൽകിയ മറുപടിയിൽ മറ്റൊരു കാര്യംകൂടി വ്യക്തമാക്കിയിരുന്നു. പ്രാരംഭഘട്ടത്തിൽ ലക്ഷ്യമിട്ടതായിരുന്നില്ലെങ്കിലും പുനരുദ്ധാരണത്തിന്റെ ഫലമായി സ്ഥാപിതശേഷിയിലും ചെറിയ വർധന ഉണ്ടായിട്ടുണ്ട്.

## പദ്ധതിയിലെ അധികച്ചെലവ് എന്ന ആരോപണം

സിഎജി റിപ്പോർട്ടിലും തുടർന്ന് സിബിഐ റിപ്പോർട്ടിലും എടുത്തുപറയുന്ന ഒരു വിമർശനം പദ്ധതിയ്ക്കുണ്ടായ അധികച്ചെലവാണ്. പി എസ് പി പദ്ധതിയിൽ ഒരു മെഗാവാട്ട് സ്ഥാപിതശേഷിക്ക് 3.24 കോടി രൂപ ചെലവു വന്നു. അതേ സമയം കുറ്റ്യാടി അഡീഷണൽ എക്സ്റ്റെൻഷൻ പദ്ധതിക്ക് മെഗാവാട്ട് ഒന്നിന് 0.66 കോടി രൂപയേ പ്ലാൻ പ്രകാരം ചെലവ് വരൂ എന്ന് ചൂണ്ടിക്കാണിച്ചുകൊണ്ടാണ് പി എസ് പി പദ്ധതിയിൽ അധികച്ചെലവുണ്ടായി എന്ന നിഗമനത്തിൽ സി എ ജി എത്തുന്നത്.

കുറ്റ്യാടി അഡീഷണൽ എക്സ്റ്റെൻഷൻപദ്ധതി നിർവഹണം ഇക്കഴിഞ്ഞ എൽ ഡി എഫ് സർക്കാരിന്റെ കാലത്താണ് പൂർത്തിയായത്. ഞങ്ങൾക്ക് അതിന്റെ അവസാന പദ്ധതിച്ചെലവ് കണക്കു ശേഖരിക്കാൻ കഴിഞ്ഞിട്ടില്ല. മതിപ്പു ചെലവിനെക്കാൾ യഥാർഥ ചെലവ് നിസ്സംശയമായും ഉയർന്നതായിരിക്കും. എന്നിരുന്നാലും പി എസ് പി പദ്ധതിയെക്കാൾ വളരെ താഴ്ന്നതായിരിക്കും. പക്ഷേ തമസ്കരിക്കപ്പെടുന്നത്, കുറ്റ്യാടി അഡീഷണൽ എക്സ്റ്റെൻഷൻ എം ഒ യു റൂട്ടുവഴി കൊണ്ടുപോകാതെ പൊതുമേഖലാസ്ഥാപനമായ ഭെല്ലിന് നൽകിയത് പിണറായി വിജയനാണെന്ന വസ്തുതയാണ്. കുറ്റ്യാടി അഡീഷണൽ എക്സ്ടെൻഷൻ പദ്ധതിയുടെ ചെലവ് കുറഞ്ഞതിന്റെ എല്ലാ ക്രെഡിറ്റും പിണറായി വിജയന് അവകാശപ്പെട്ടതാണ്. പി എസ് പി കരാറിൽ ചെലവേറിയെങ്കിൽ അതിനു മറുപടി പറയേണ്ടത് കൺസൾട്ടന്റിനു വേണ്ടിയുള്ള കരാറിൽ ഒപ്പുവെച്ചവരാണ്. നാം കണ്ടതുപോലെ യു ഡി എഫ് സർക്കാർ ഒപ്പിട്ട അടിസ്ഥാന കരാറിൽ സാധനസമാഗ്രികളുടെ വില നിശ്ചയിക്കപ്പെട്ടിരുന്നു. 1995 ൽ നിശ്ചയിച്ച വിലയ്ക്ക് 2001 ൽ സാധനങ്ങൾ സപ്ലൈ ചെയ്യുന്നതിനാണ് അനുബന്ധക്കരാറിൽ വ്യവസ്ഥയുണ്ടാക്കിയത്.

ഈ പശ്ചാത്തലത്തിൽ കുറ്റ്യാടി അഡീഷണൽ എക്സ്ടെൻഷൻ പദ്ധതിയുടെ ചെലവുമായിട്ടല്ല, കുറ്റ്യാടി എക്സ്ടെൻഷൻ പദ്ധതിയുടെ ചെലവുമായിട്ടാണ് പി എസ് പി പദ്ധതിയെ താരതമ്യപ്പെടുത്തേണ്ടത്. കുറ്റ്യാടി എക്സ്ടെൻഷൻ പദ്ധതി യു ഡി എഫ് ഭരണകാലത്ത് ലാവലിൻ കമ്പനി വഴി എം ഒ യു റൂട്ടിലൂടെ പി എസ് പി പദ്ധതികളുടെ അതേ മാതൃകയിൽ ആവിഷ്കരിച്ച പദ്ധതിയാണ്. ഇതിന്റെ സ്ഥാപിത

ച്ചെലവ് മെഗാവാട്ട് ഒന്നിന് 4.83 കോടി രൂപയാണ്.

നിർവഹണത്തിലെ കാലതാമസം മൂലമുണ്ടായ അധികച്ചെലവും ഉൽപ്പാദനനഷ്ടവും പുതിയ സാങ്കേതികവിദ്യയെക്കുറിച്ച് എഞ്ചിനീയർമാർക്കു പരിശീലനം നൽകാത്തതുമൂലമുണ്ടായ പ്രശ്നങ്ങളും സപ്ലൈ ചെയ്ത വിവിധ യന്ത്രസാമഗ്രികൾ സൂക്ഷ്മമായി പരിശോധിച്ച് കാര്യക്ഷമത ഉറപ്പുവരുത്താത്തതുമെല്ലാം നിർവഹണഘട്ടത്തിൽ ഉണ്ടായിട്ടുള്ള വീഴ്ചകളാണ്. അവയുടെയൊന്നും ഉത്തരവാദിത്തം പിണറായി വിജയന്റെ ചുമലിൽ കെട്ടിവെയ്ക്കാനാവില്ല.

കുറ്റ്യാടി അഡീഷണൽ എക്സ്ടെൻഷൻ പദ്ധതിയുടെ ധനസമാഹരണരീതിയും നിർവഹണവും പിഎസ്പി, കുറ്റ്യാടി എക്സ്ടെൻഷൻ പദ്ധതികളിൽ നിന്നും തികച്ചും വ്യത്യസ്തമാണ്. യുഡിഎഫ് ഭരണകാലത്ത് എം ഒ യു റൂട്ടിൽ ആരംഭിച്ച പദ്ധതികളുടെയെല്ലാം മെഗാവാട്ട് സ്ഥാപിതചെലവ് താരതമ്യേന വളരെ ഉയർന്നതാണ്. വായ്പയുടെ പലിശയും രൂപയുടെ മൂല്യശോഷണവും പദ്ധതിച്ചെലവ് ഊതിവീർപ്പിക്കുന്നു. ആഗോള ടെൻഡറിന്റെ അടിസ്ഥാനത്തിലല്ലാതെ ഉഭയകക്ഷി ചർച്ചകളുടെ അടിസ്ഥാനത്തിൽ വായ്പ ഉറപ്പാക്കുന്ന പദ്ധതിയ്ക്ക് കോൺട്രാക്ടു നൽകുന്ന രീതി പദ്ധതിച്ചെലവ് ഉയർത്തും എന്നതിന് സംശയം വേണ്ട. ഇതിന്റെ ഉത്തരവാദിത്തം ഈ സമ്പ്രദായം സ്വീകരിക്കാൻ തീരുമാനിച്ച യുഡിഎഫ് സർക്കാർ തന്നെ ഏറ്റെടുത്താൽ മതി.

സി എ ജിയുടെ അവസാന റിപ്പോർട്ടിൽ 374.5 കോടി രൂപയ്ക്ക് ആനുപാതികമായ നേട്ടമുണ്ടായില്ല എന്നേ പരാമർശമുള്ളൂ. എന്നാൽ വിശദീകരണമാവശ്യപ്പെട്ടുകൊണ്ടുള്ള ഓഡിറ്റ് ഖണ്ഡികകളുടെ പരാമർശത്തെ അടിസ്ഥാനമാക്കിയാണ് 374.5 കോടി രൂപയുടെ അഴിമതിയെന്ന ദുർവ്യാഖ്യാനമുണ്ടായത്. സി എ ജി റിപ്പോർട്ട് തയ്യാറാക്കുന്നതിന്റെ പ്രഥമഘട്ടത്തിൽ ഒട്ടേറെ സംശയങ്ങൾക്ക് അവർ വിശദീകരണം ആവശ്യപ്പെടാറുണ്ട്. ഈ നിരീക്ഷണങ്ങൾക്ക് വകുപ്പു നൽകുന്ന വിശദീകരണം പരിശോധിച്ചശേഷമാണ് റിപ്പോർട്ടിന്റെ അവസാനരൂപം നൽകുക. എന്നാൽ വകുപ്പുതല വിശദീകരണം ആവശ്യപ്പെട്ടു തയാറാക്കിയ അന്വേഷണങ്ങൾ ചോർത്തിയെടുത്ത് അഴിമതിയുടെ പുകപടലം സൃഷ്ടിക്കുകയായിരുന്നു മാധ്യമങ്ങൾ. ഇതിന്റെ ചൊരുക്ക് ഇപ്പോഴും തുടരുന്നു.

# 14

## ഗൂഢാലോചനയുണ്ടെങ്കിൽ പ്രതിയാര്?

**കേ**രളത്തിനകത്തും പുറത്തും വൻകോളിളക്കം സൃഷ്ടിച്ച ലാവ്‌ലിൻ കേസിനെക്കുറിച്ചുള്ള സിബിഐയുടെ രണ്ട് അന്വേഷണ റിപ്പോർട്ടുകളും ഇന്ന് ചരിത്രരേഖകളാണ്. കേന്ദ്ര ഭരണകക്ഷിയുടെ താൽപ്പര്യങ്ങൾ സംരക്ഷിക്കാൻ അന്വേഷണവും നിഗമനങ്ങളും കുറ്റപത്രവുമൊരുക്കിക്കൊടുക്കാൻ വിധിക്കപ്പെട്ട ഒരന്വേഷണ സംവിധാനത്തിന്റെ നിസഹായതയും രാഷ്ട്രീയ പക്ഷപാതവും മുഴുവൻ അവയിൽ നിന്നു വായിച്ചെടുക്കാം.

എംഒയു റൂട്ടു പ്രകാരം ഗ്ലോബൽ ടെൻഡർ വിളിക്കാതെ പള്ളിവാസൽ - ചെങ്കുളം - പന്നിയാർ പദ്ധതികളുടെ നവീകരണവും പുനരുദ്ധാരണവും കനേഡിയൻ കമ്പനിയായ എസ് എൻ സി ലാവ്‌ലിനെക്കൊണ്ട് നടത്തിപ്പിച്ചതാണല്ലോ കേസ്. ആ കരാറിലൂടെ ലാവ്‌ലിൻ അനധികൃത നേട്ടമുണ്ടാക്കുകയും സംസ്ഥാന ഖജനാവിനു നഷ്ടമുണ്ടാവുകയും ചെയ്തു എന്നുമാണ് ആരോപണം. വാദത്തിനുവേണ്ടി അതു സമ്മതിച്ചാൽ അതിനുത്തരവാദി ആര് എന്ന് പത്താം അധ്യായത്തിൽ നാം കണ്ടുകഴിഞ്ഞു. അവരാണ് പ്രതിപ്പട്ടികയിൽ വരേണ്ടത്. അവരെ കണ്ടെത്താനായിരുന്നു അന്വേഷണം. ഈ ക്രമക്കേടിന്റെ ഉത്തരവാദികളെ അന്വേഷണ ഏജൻസി കണ്ടെത്തിയോ, കണ്ടെത്തിയെങ്കിൽ അവരുടെ മേൽ കുറ്റം ചുമത്തിയോ, അവരെ പ്രതിപ്പട്ടികയിൽ ഉൾപ്പെടുത്തിയോ എന്നൊക്കെയുള്ള ചോദ്യങ്ങളുടെ ഉത്തരമാണ് ലാവലിൻ കേസിൽ സി ബി ഐ സമർപ്പിച്ച അന്വേഷണ റിപ്പോർട്ടിൽ നാം തേടേണ്ടത്.

2009 ജനുവരി 22ന് സമർപ്പിച്ച സിബിഐയുടെ ആദ്യ അന്വേഷണ റിപ്പോർട്ടിൽ തന്നെ എസ് എൻ സി ലാവ്‌ലിനുമായി എം ഒ യു ഒപ്പിട്ടതും കാനഡയിലേയ്ക്ക് പോയതും തുടർന്ന് കൺസൾട്ടന്റിന്റെ സേവന

ക്കരാർ ഒപ്പിട്ടതും ജി. കാർത്തികേയന്റെ കാലത്ത്, അദ്ദേഹത്തിന്റെ അറിവോടും സമ്മതത്തോടും കൂടിയാണ് എന്ന് സിബിഐ അസന്ദിഗ്ധ മായി വ്യക്തമാക്കുന്നു.

**തുടക്കക്കാരൻ പ്രതിയല്ലാതായതെങ്ങനെ?**

റിപ്പോർട്ടിന്റെ 10.2.68 ഖണ്ഡികയിൽ വളരെ വ്യക്തമായി സിബിഐ പറയുന്നത്, എംഒയു ഒപ്പുവെച്ചതു മുതലാണ് ഗൂഢാലോചന ആരംഭിച്ചത് എന്നാണ് (hatching of the conspiracy commenced on the date of signing of the MOU). അതിനുശേഷം 10.4.3 ഖണ്ഡികയിൽ ജി. കാർത്തികേയനെ ഗൂഢാലോചനയുടെ സ്രഷ്ടാവ് (founder of the conspiracy) എന്നു പേരെടുത്തു പറഞ്ഞു കുറ്റപ്പെടുത്തുന്നു. 10–8–1995ന് ആരംഭിച്ച ഗൂഢാലോചനയെ തെറ്റായ പ്രേരണ ചെലുത്തി കരാറിന്റെ നിർവഹണം സാധ്യമാക്കിയത് ജി. കാർത്തികേയ നാണെന്നാണ് സിബിഐ റിപ്പോർട്ടിലെ 10.2.194, 10.2.195, 10.2.197, 10.2.201 ഖണ്ഡികകളിൽ പറയുന്നത്. എന്നാൽ സ്വകാര്യനേട്ടങ്ങൾ ഉണ്ടാക്കിയതിന് തെളിവില്ല എന്ന നിഗമനത്താൽ അദ്ദേഹത്തെ ആരോപണത്തിൽ നിന്നും കുറ്റവിമുക്തനാക്കി.

പിഎസ്പി പദ്ധതികളുടെ നവീകരണം സംബന്ധിച്ച് എസ്എൻസി ലാവലിന് അവിഹിതമായ നേട്ടം ഉണ്ടായി എങ്കിൽ ഗൂഢാലോചനയുടെ ഫലമായി 10–8–1995, 24–2–1996 എന്നീ തീയതികളിൽ എസ്എൻസി ലാവലിനുമായി എംഒയുവും കൺസൾട്ടന്റിന്റെ സേവന കരാറും ഒപ്പുവെയ്ക്കുന്നതിന് അനുമതി നൽകിയ ജി. കാർത്തികേയനും അദ്ദേഹ ത്തിന്റെ കാലത്ത് ബോർഡിനെ നയിച്ച ഉദ്യോഗസ്ഥരുമാണ്. പിന്നീട് വന്ന പിണറായി വിജയനു ഒരു ബന്ധവുമില്ല.

ഗൂഢാലോചനയുടെ തുടക്കക്കാരൻ എന്ന് സിബിഐ തന്നെ വിശേഷിപ്പിക്കുന്ന ജി കാർത്തികേയൻ എന്തുകൊണ്ട് പ്രതിസ്ഥാനത്ത് ഇടംപിടിച്ചില്ലെന്ന മൗലികവും യുക്തിസഹവുമായ ചോദ്യമാണ് മുൻ അഡ്വക്കേറ്റ് ജനറൽ ഉയർത്തിയത്. ഇന്ത്യൻ പീനൽ കോഡ് പ്രകാരം ക്രിമിനൽ ഗൂഢാലോചനക്കുറ്റം നിലനിൽക്കണമെങ്കിൽ പ്രതികൾ തമ്മിൽ ഒരു നിയമവിരുദ്ധ പ്രവൃത്തിയിൽ ഏർപ്പെടുകയോ ഒരു ന്യാ യമായ പ്രവൃത്തിയെ നിയമവിരുദ്ധമായി നടപ്പാക്കുകയോ ചെയ്യുന്നതി നുവേണ്ടിയുള്ള ഒരു കൂട്ടായ പരിശ്രമം നടത്തിയിരിക്കണം. അതിനായി പ്രതികൾ തമ്മിൽ ഉണ്ടാക്കുന്ന ഒരു കരാറാണ് യഥാർഥത്തിൽ കുറ്റകരമായ ഗൂഢാലോചന. സി ബി ഐ കണ്ടെത്തിയ ഗൂഢാലോചന യുടെ സ്ഥാപകൻ കാർത്തികേയൻ ആണെന്നിരിക്കെ, ആ കാർത്തികേ യനുമായി പിണറായി വിജയനോ മറ്റ് കുറ്റാരോപിതരോ എന്തെങ്കിലും കരാറോ കൂടിയാലോചനയോ നടത്തുന്നുവെങ്കിൽ മാത്രമേ അവർക്കു മേൽ ഗൂഢാലോചനക്കുറ്റം ആരോപിക്കാനാവൂ. ഗൂഢാലോചനയ്ക്ക് രൂപംനൽകിയ കാർത്തികേയനെതിരായി യാതൊരുവിധ തെളിവും ഇല്ലെ

ങ്കിൽപിന്നെ മറ്റു പ്രതികൾക്കെതിരെ ഗൂഢാലോചനക്കുറ്റം ചുമത്താനാവില്ല. കാർത്തികേയനുശേഷം മന്ത്രിയായി ചുമതലയേറ്റ പിണറായി വിജയനെതിരെ സി ബി ഐ ആരോപിക്കുന്ന ഗൂഢാലോചനാക്കുറ്റം അതുകൊണ്ടുതന്നെ അസംബന്ധമാണെന്നും അഡ്വ. സുധാകര പ്രസാദ് ചൂണ്ടിക്കാട്ടി.

സി ബി ഐ റിപ്പോർട്ടിലെ അടുത്ത ആരോപണം ഇന്ത്യൻ പീനൽ കോഡ് 420-ാം വകുപ്പ് പ്രകാരമുള്ള വഞ്ചനാക്കുറ്റമാണ്. നിയമപ്രകാരം വഞ്ചനാക്കുറ്റം ആരോപിക്കുന്നതിന് കളവായോ വഞ്ചിക്കണമെന്നോ ഉള്ള ഉദ്ദേശ്യത്തോടെ മറ്റൊരു വ്യക്തിയെ സ്വാധീനിച്ച്, നഷ്ടം ഉണ്ടാക്കണമെന്ന ലക്ഷ്യത്തോടുകൂടിയുള്ള പ്രവൃത്തിയിൽ ഏർപ്പെടേണ്ടതുണ്ട്. ഐ പി സി 420-ാം വകുപ്പു പ്രകാരമുള്ള വഞ്ചനാക്കുറ്റം നിലനിൽക്കണമെങ്കിൽ ദുരുദ്ദേശ്യത്തോടുക്കൂടിയ ഒരു ചതിപ്രയോഗം നടത്തുകയും അതുവഴി മറ്റൊരാൾക്ക് നഷ്ടം സംഭവിക്കുകയും വേണമെന്ന് ഒട്ടേറെ വിധിന്യായങ്ങളിൽ സുപ്രീംകോടതി ചൂണ്ടിക്കാട്ടിയിട്ടുണ്ട്. കുറ്റാരോപിതർ ഏതെങ്കിലും ദുരുദ്ദേശ്യത്തോടുക്കൂടി പദ്ധതി നടത്തിപ്പിൽ ഇടപെട്ടതായി സി ബി ഐ റിപ്പോർട്ടിൽ എവിടെയും പരാമർശമില്ല. കാലപ്പഴക്കം ചെന്ന ജലവൈദ്യുതി നിലയങ്ങൾ നവീകരിക്കേണ്ടത് സാങ്കേതികമായ ആവശ്യമാണ്. അതിന് കെ എസ് ഇ ബി തീരുമാനിക്കുകയും അതിനു വേണ്ടിയുള്ള കരാറുകാരനെ ജി കാർത്തികേയൻ മന്ത്രിയായിരുന്ന കാലത്തുതന്നെ യു ഡി എഫ് സർക്കാർ കണ്ടെത്തുകയും കരാർ ഉറപ്പിക്കുകയും ചെയ്തിട്ടുണ്ട്. ഇപ്രകാരം ഏർപ്പെട്ട ഒരു കരാറിന്റെ തുടർനടത്തിപ്പിൽ ബന്ധപ്പെട്ടവർ ദുരുദ്ദേശ്യപരമായി പദ്ധതി നടത്തിപ്പിൽ ഇടപെട്ടതായി ആരോപിക്കാനാവില്ല. നീതിബോധത്തിനും നിയമവ്യവസ്ഥയ്ക്കും മുന്നിൽ നിലനിൽക്കാത്ത വിചിത്രമായ ഇത്തരമൊരു ആരോപണമാണ് കാർത്തികേയനുശേഷം തിരഞ്ഞെടുപ്പിലൂടെ ഭരണഘടനാപരമായി വൈദ്യുതിമന്ത്രിയുടെ ചുമതല രണ്ടുകൊല്ലക്കാലം വഹിക്കേണ്ടിവന്ന പിണറായി വിജയനെതിരായി ഉന്നയിക്കപ്പെടുന്നത്. ഈ വിചിത്രമായ വാദഗതി സി ബി ഐ എന്തിന്, ആരുടെ പ്രേരണയാൽ ഉയർത്തിയെന്ന് അറിയാൻ വേറെ അന്വേഷണമൊന്നും വേണ്ടതില്ല.

## രണ്ടു മന്ത്രിമാരുടെ പങ്ക് - ഒരു താരതമ്യ വിശകലനം

ലഭ്യമായ തെളിവുകളുടെ അടിസ്ഥാനത്തിൽ അദ്ദേഹത്തെ പ്രതിസ്ഥാനത്തു നിർത്താനാവില്ലെന്ന നിലപാടു സ്വീകരിച്ച് അദ്ദേഹത്തെ സിബിഐ കുറ്റവിമുക്തനാക്കി. പക്ഷേ, ആ ലഭ്യമായ തെളിവുകൾ എന്ത് എന്ന് കോടതിയെ അറിയിക്കാൻ സിബിഐ തയ്യാറായില്ല എന്ന മുൻ എജിയുടെ ഈ ചോദ്യം പ്രസക്തമാണെന്ന് പിന്നീട് സിബി ഐ കോടതിയും കണ്ടെത്തി. സിപിഐഎമ്മും ഇതേ ചോദ്യം രാഷ്ട്രീയമായി ഉന്നയിച്ചു. ഈ പശ്ചാത്തലത്തിലാണ് കോടതി ജി. കാർത്തികേയന്റെ പങ്കാളിത്തം കൂടുതൽ അന്വേഷിക്കണമെന്ന് ആവശ്യപ്പെട്ട് ഉത്തരവിട്ടത്.

ജി. കാർത്തികേയൻ സ്വകാര്യനേട്ടം ഉണ്ടാക്കിയതിന് തെളിവില്ല എന്ന് ആദ്യ റിപ്പോർട്ടിൽ വ്യക്തമായി ഉറപ്പിച്ചു പറഞ്ഞ സിബിഐ, പിണറായി വിജയനോ അദ്ദേഹത്തിന്റെ കാലത്തെ വൈദ്യുതി ബോർഡ് ഉദ്യോഗസ്ഥരോ എന്തെങ്കിലും സ്വകാര്യ നേട്ടം ഉണ്ടാക്കിയതിന് തെളിവുണ്ടെന്നോ ഇല്ലെന്നോ അന്വേഷണ റിപ്പോർട്ടിൽ വ്യക്തമായി പറഞ്ഞില്ല. എന്നാൽ തുടരന്വേഷണ റിപ്പോർട്ടിൽ ഈ ചോദ്യത്തിനും സിബിഐ കൃത്യമായ ഉത്തരം പറയുന്നു. എസ് എൻ സി ലാവലിൻ കരാറുമായി ബന്ധപ്പെട്ട് പിണറായി വിജയൻ എന്തെങ്കിലും സാമ്പത്തിക നേട്ടം ഉണ്ടാക്കിയതിന് ഒരു തെളിവുമില്ലെന്ന് അസന്ദിഗ്ധമായി സിബിഐ ഇപ്പോൾ വെളിപ്പെടുത്തിക്കഴിഞ്ഞു. പക്ഷേ, തുടരന്വേഷണ റിപ്പോർട്ടിലും ജി. കാർത്തികേയൻ കുറ്റവാളിയല്ല എന്നുള്ള നിലപാടാണ് സി ബി ഐ സ്വീകരിച്ചത്. കരാറിൽ നേരിട്ട് ഇടപെട്ടതിന് തെളിവില്ലത്രേ!

സിബിഐയുടെ തുടരന്വേഷണ റിപ്പോർട്ടിലെ ഇതുസംബന്ധിച്ച ഭാഗം ഞങ്ങൾ പൂർണമായും ഉദ്ധരിക്കുന്നു: മന്ത്രിയ്ക്ക് കരാറുകളെക്കുറിച്ച് അറിവുണ്ടായിരുന്നു. പക്ഷേ, ഇക്കാര്യങ്ങളിലെന്തെങ്കിലും ഇടപെട്ടോ എന്നതിന് തെളിവില്ല. കാരണം അക്കാലത്തെ ഫയലുകൾ ലഭ്യമായില്ല പോലും.

> Investigation could not substantiate any overt acts on the part of Shri G. Karthikeyan to suggest his collusion with the accused Board officials and M/s SNC Lavlin. These accused persons while signing the MOU on 10-8-1995 and subsequently awarding the consultancy contracts on 24-02-1996 to M/s SNC Lavlin had done so with the knowledge of the Minister. **But the backup files pertaining to these transactions were not available for investigation from the beginning** and in the absence of the same it could not be stated catogerically whether prior permission and consent of the minister was taken by the Board officials or post facto consent was obtained for entering into MOU and the subsequent contract (ഖണ്ഡിക 13 – അടിവര കൂട്ടിച്ചേർത്തത്).

കാർത്തികേയന്റെ കാലത്ത് ഒപ്പിട്ട രണ്ട് കരാറുകളെ സംബന്ധിക്കുന്ന വിവരങ്ങൾ അടങ്ങിയ പഴയ ഫയലുകൾ അന്വേഷണത്തിന്റെ ആദ്യഘട്ടം മുതൽ സി ബി ഐയ്ക്കു ലഭ്യമായിരുന്നില്ല എന്നാണ് വെളിപ്പെടുത്തപ്പെട്ടിരിക്കുന്നത്. ആദ്യഘട്ട അന്വേഷണത്തിലോ തുടരന്വേഷണത്തിലോ ഈ ഫയലുകൾ സി ബി ഐ പരിശോധിച്ചിരുന്നില്ല. തങ്ങൾക്കിത് ലഭ്യമായിരുന്നില്ല എന്നാണ് സി ബി ഐ പറയുന്നത്. കരാറുമായി ബന്ധപ്പെട്ട ഫയലുകൾ പഠിക്കാതെയാണ് കാർത്തികേയനെ പ്രതിയാക്കാനുള്ള തെളിവുകൾ ലഭ്യമല്ല എന്ന് സി ബി ഐ കോട

തിയ്ക്ക് റിപ്പോർട്ടു നൽകിയത്. അഞ്ചുവർഷം നീണ്ട അന്വേഷണത്തിൽ ഒരിക്കൽപ്പോലും കരാറിലെ ജി. കാർത്തികേയനുമായി ബന്ധപ്പെട്ട ഫയലുകൾ സിബിഐ കണ്ടിട്ടേയില്ല എന്നത് വിചിത്രമല്ലേ?

ഫയലുകൾ കാണാതെ, അതിലെ വിവരങ്ങളെക്കുറിച്ച് അന്വേഷിക്കാതെ എങ്ങനെയാണ് ജി. കാർത്തികേയനെതിരെ തെളിവില്ല എന്ന നിഗമനത്തിൽ എത്തിച്ചേർന്നത് എന്ന ചോദ്യത്തിന് സി ബി ഐ മറുപടി പറഞ്ഞേ തീരൂ. അന്വേഷണത്തിന്റെ തുടക്കം മുതൽ ഫയലുകൾ സിബിഐയിൽ നിന്നും മറച്ചുവെച്ചത് ആരാണ് എന്ന ചോദ്യവും ഉയരുന്നു. ആവശ്യമായ ഫയലുകൾ തരുന്നില്ല എന്ന പരാതി അന്വേഷണത്തിന്റെ ഒരുഘട്ടത്തിലും സി ബി ഐ ഉയർത്തിയിരുന്നില്ല. ഉദ്യോഗസ്ഥർ ഫയലുകൾ നൽകാൻ വിസമ്മതിച്ചാൽ റെയിഡ് നടത്തി പിടിച്ചെടുക്കാനുള്ള അധികാരമുള്ള ഏജൻസിയാണ് സി ബി ഐ. പ്രസക്തമായ ഫയലുകൾ വിട്ടുകൊടുക്കാതെ കെ എസ് ഇ ബിയിലെ ഉദ്യോഗസ്ഥർ അന്വേഷണത്തെ തടസപ്പെടുത്തുന്നു എന്നൊരു പരാതി കോടതിയുടെ മുന്നിലും സിബിഐ ഉന്നയിച്ചിട്ടില്ല.

ഇവിടെ മറ്റൊരു കഥ കൂടി നാം ഓർക്കണം. പിണറായി വിജയനെ നായകനാക്കി ഒരുപാടു ഫയൽമുക്കൽ കഥകൾ *മനോരമ* പ്രസിദ്ധീകരിച്ചത് എട്ടാം അധ്യായത്തിൽ വിശദീകരിച്ചത് ഓർക്കുമല്ലോ. അന്വേഷണത്തിനു ഫയലുകൾ വിട്ടുകൊടുക്കുന്നില്ല എന്നും മർമപ്രധാനമായ വിവരങ്ങൾ അടങ്ങിയ ഫയലുകൾ മുക്കിയെന്നുമായിരുന്നു വിവാദം. വിവാദം കത്തിജ്വലിക്കാനുള്ള ഇടവേള ആവോളം നൽകിയതിനു ശേഷം വാർത്ത തെറ്റാണെന്ന് അന്നത്തെ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയും വൈദ്യുതി മന്ത്രി ആര്യാടൻ മുഹമ്മദും വ്യക്തമാക്കിയിരുന്നു. സിബിഐയുടെ പുതിയ വെളിപ്പെടുത്തൽ മറ്റൊരു ചോദ്യം ഉയർത്തുന്നു. പിണറായി വിജയൻ ഫയൽ മുക്കിയെന്ന പ്രചണ്ഡമായ പ്രചാരണത്തിന്റെ മറവിൽ കാർത്തികേയനെ സംബന്ധിക്കുന്ന ഫയലുകൾ യഥാർത്ഥത്തിൽ മുക്കിയിരുന്നോ? ഉത്സവപ്പറമ്പിലെ പോക്കറ്റടിക്കാരന്റെ അടവായിരുന്നോ മനോരമയുടെ ഫയൽ മുക്കൽ കഥ?

അതേസമയം പിണറായി വിജയൻ മന്ത്രിയായിരുന്ന കാലത്തെ ഫയലുകളെല്ലാം സി ബി ഐ സസൂക്ഷ്മം പരിശോധിച്ചിട്ടുണ്ട്. അവയുടെ അടിസ്ഥാനത്തിൽ ലാവ്‌ലിൻ കരാർ ഒപ്പുവെയ്ക്കുന്നതിൽ 'പ്രത്യേക താൽപ്പര്യം' പിണറായി വിജയൻ എടുത്തു എന്ന് വാദിക്കുന്നതിനു വേണ്ടി ഏതാനും സംഭവങ്ങളും എടുത്തു പറയുന്നുണ്ട്. ഇപ്രകാരമുള്ള ഒരു കരാർ സംബന്ധിച്ച് സാധാരണഗതിയിൽ ഒരു മന്ത്രി പ്രകടിപ്പിക്കേണ്ട താൽപ്പര്യത്തിനപ്പുറം ഒന്നും ഈ വിവരണങ്ങളിൽ കാണാനാവില്ല. എന്നു മാത്രമല്ല, സി ബി ഐയുടെ തുടരന്വേഷണ റിപ്പോർട്ടിൽ കാർത്തികേയൻ ഇതിനേക്കാളേറെ 'പ്രത്യേക താൽപ്പര്യം' ലാവ്‌ലിൻ ഇടപാടിൽ എടുത്തതായി തെളിയിക്കുന്ന പരാമർശങ്ങളുണ്ട്. അവയിലേയ്ക്കു കടക്കാം.

**മഞ്ഞു മലയുടെ മുകളിൽ ജി. കാർത്തികേയൻ!**

വൈദ്യുതിബോർഡ് മുൻഅംഗങ്ങളായ ജനാർദ്ദനൻ പിള്ള, ആർ. ഉണ്ണികൃഷ്ണൻ, കെ. ജി. ചന്ദ്രശേഖരൻ എന്നിവർ സിബിഐയ്ക്കു നൽകിയ മൊഴികളിൽ നവീകരണ പുനരുദ്ധാരണ പദ്ധതി സംബന്ധിച്ച് ഒരു ചർച്ചയും ബോർഡിൽ നടന്നിട്ടില്ലെന്നു വ്യക്തമാക്കിയിട്ടുണ്ട്. ആർ. ഉണ്ണികൃഷ്ണൻ എം ഒ യു ഒപ്പിട്ടതുപോലുമറിഞ്ഞത് റിട്ടയർമെന്റിനു ശേഷമാണെന്നു മൊഴി നൽകിയിട്ടുണ്ട്. ബോർഡിന്റെ മുൻകൂർ അനുവാദമില്ലാതെ എടുക്കുന്ന പ്രധാനപ്പെട്ട നടപടികൾ ആദ്യം കൂടുന്ന ബോർഡ് യോഗത്തിൽ വെച്ച് അംഗീകാരം നേടണമെന്നാണ് നടപടിക്രമം. എം ഒ യു ഒപ്പുവെച്ചതിനുശേഷം കൂടിയ ഇരുപതിലേറെ യോഗങ്ങളിൽ ഈ കരാർ ചർച്ചാവിഷയമായില്ല എന്നുള്ളത് അത്ഭുതകരമാണ്. അതുപോലെ തന്നെ കെഎസ്ഇബിയിലെ റിട്ടയേഡ് ചീഫ് എഞ്ചിനീയറായിരുന്ന എ കെ ഹരിദാസ്, ജനറേഷൻ ചീഫ് എഞ്ചിനീയറായിരുന്ന ജി എച്ച് അയ്യർ എന്നിവർ നൽകിയ മൊഴിയിൽ കെഎസ്ഇബിയ്ക്കുള്ളിൽ നവീകരണം സംബന്ധിച്ച് വിശദമായ പഠനമോ ചർച്ചയോ നടത്തിയിട്ടല്ല കരാറിലൊപ്പുവെച്ചത് എന്നും പറഞ്ഞിട്ടുണ്ട് (തുടരന്വേഷണ റിപ്പോർട്ട് ഖണ്ഡിക 8).

ബോർഡിൽ ചർച്ച ചെയ്യാതെയാണ് ജി. കാർത്തികേയന്റെ കാലത്ത് വൈദ്യുതിബോർഡ് ധാരണാപത്രവും കൺസൾട്ടന്റിന്റെ കരാറും ഒപ്പിട്ടത് എന്ന് പകൽപോലെ വ്യക്തമാണ്. ധാരണാപത്രം ഒപ്പുവെച്ചതിനു ശേഷം മന്ത്രി കാനഡ സന്ദർശിച്ചു. അതിനുശേഷമാണ് കൺസൾട്ടന്റിന്റെ സേവനക്കരാർ ഒപ്പുവെച്ചത്.

2005 ജൂലൈ 19 ന് നിയമസഭയിൽ നടന്ന അടിയന്തര പ്രമേയ ചർച്ചയിൽ പങ്കെടുത്ത് ജി. കാർത്തികേയൻ നടത്തിയ പ്രസംഗത്തിൽനിന്നും വാചകങ്ങൾ ലൈവ് ടെലികാസ്റ്റിൽ നിന്നുദ്ധരിക്കട്ടെ:

> ആ പ്രോജക്ട് ഞാൻ മന്ത്രിയെന്ന നിലയിൽ ഒപ്പുവെച്ചതാണ് എന്നത് ശരിയാണ്. എന്റെ കാലത്താണ്.. ഞാൻ സമ്മതിച്ചല്ലോ... എന്റെ കാലത്താണത്. പി എസ് ശ്രീനിവാസന്റെ കാലം മുതലുള്ള പദ്ധതികളുമായി ബന്ധപ്പെട്ടു നിൽക്കുന്ന, അഖിലലോക പ്രശസ്തമെന്ന് ഈ സഭയിൽ എല്ലാവരും പറഞ്ഞിരുന്ന കമ്പനിയാണ് ലാവലിൻ. ഇന്റർനാഷണൽ ലെവലിൽ പരിഗണിക്കപ്പെടുന്ന കമ്പനിയാണത്. ഞാൻ മന്ത്രിയായിരിക്കെ കനേഡിയൻ അംബാസഡർ ഇവിടെ വന്ന് മുഖ്യമന്ത്രി എ കെ ആന്റണിയും ഞാനുമായി ചർച്ച നടത്തി.

എ കെ ആന്റണിയുടെയും ജി കാർത്തികേയന്റെയുമടുത്ത് ലാവലിനു വേണ്ടി ദൂതിനുവന്നത് കനേഡിയൻ അംബാസഡറാണ്. കെ എസ് ഇ ബി അറിഞ്ഞില്ലെങ്കിലും എ കെ ആന്റണി കാര്യങ്ങൾ അറിഞ്ഞിട്ടുണ്ട് എന്ന് ജി കാർത്തികേയൻ കേരള നിയമസഭയിൽ സമ്മതിച്ചിട്ടുണ്ട്.

ജി കാർത്തികേയൻ വെളിപ്പെടുത്തിയ ഈ കൂടിക്കാഴ്ചയെ സംബന്ധിക്കുന്ന ഫയലുകളോ രേഖകളോ എവിടെയെങ്കിലുമുണ്ടോ? ഒരു കാര്യം നമുക്കറിയാം. ഈ കൂടിക്കാഴ്ചയും ശുപാർശയുമൊന്നും കേരളത്തിൽ ഒരു വിവാദവുമായില്ല. കനേഡിയൻ അംബാസഡറുടെ സന്ദർശനം വിവാദമാകാത്ത കേരളത്തിൽ മറ്റൊരു വിവാദം കൊണ്ടുപിടിച്ചു മുന്നേറി. ഭരണപരമായ ബാധ്യതകളാൽ ഈ കരാർ പിന്തുടരേണ്ടി വന്ന പിണറായി വിജയനെ ലാവലിൻ കമ്പനിയിലെ ഉദ്യോഗസ്ഥർ കണ്ടതും ചർച്ച നടത്തിയതും വിവാദമായി, സിബിഐയ്ക്കു തെളിവുമായി.

പിണറായി വിജയനെതിരെയുള്ള സി ബി ഐയുടെ കുറ്റപത്രത്തിൽ നിന്നൊരു ഭാഗം നോക്കുക..

> *"സാക്ഷിമൊഴികളനുസരിച്ച് എസ്എൻസി ലാവ്‌ലിൻ പ്രതിനിധികളായ ദിലീപ് രാഹുലനും നാസറും മന്ത്രിയെ ആദ്യം കാണുകയും മന്ത്രി എന്ന നിലയിൽ അദ്ദേഹത്തിന്റെ നിർദേശപ്രകാരം ഈ കരാറുമായി ബന്ധപ്പെട്ട കാര്യങ്ങൾ നടത്തുന്നതിനായി കെഎസ്ഇബിയെ സമീപിക്കുകയുമായിരുന്നു".*

തന്നെ സന്ദർശിച്ച ലാവലിൻ പ്രതിനിധികളോട് ബോർഡിന്റെ ഉദ്യോഗസ്ഥരുമായി കാര്യങ്ങൾ ചർച്ച ചെയ്യാൻ പിണറായി വിജയൻ നിർദ്ദേശിച്ചതിൽ എന്താണ് തെറ്റ്? ഇതല്ലേ ഒരു മന്ത്രി ന്യായമായും ചെയ്യേണ്ടത്?

ഏറ്റവും പരിഹാസ്യമായ സിബിഐ നിഗമനം, ആശുപത്രി തുടങ്ങി ഉചിതമായ ഒരു വികസനപദ്ധതിയ്ക്കായി സിഡയുടെ ഗ്രാന്റ് അഭ്യർത്ഥിച്ചുകൊണ്ട് ജി. കാർത്തികേയൻ 14-3-1996 ൽ ലാവലിൻ വൈസ് പ്രസിഡന്റ് ക്ലോസ് ട്രെൻഡലിന് അയച്ച കത്തു സംബന്ധിച്ചാണ്. ഈ കത്തിൽ വിഷയസൂചികയായി നൽകിയിരിക്കുന്നത് പള്ളിവാസൽ - ചെങ്കുളം - പന്നിയാർ പദ്ധതികളുടെ പുനരുദ്ധാരണമാണ്. സിബിഐയ്ക്കല്ല, ഇന്ത്യാ ടുഡേയ്ക്കാണ് ഈ കത്ത് ആദ്യമായി കിട്ടിയത്. ഈ കത്തിനെക്കുറിച്ച് സിബിഐ ചോദിച്ചപ്പോൾ ഒറിജിനൽ കാണാതെ തനിക്കൊന്നും പറയാനാവില്ലെന്ന വിചിത്രമായ മറുപടിയാണ് കാർത്തികേയൻ സിബിഐയോടു പറഞ്ഞത്. ഈ പ്രതികരണം തുടരന്വേഷണ റിപ്പോർട്ടിൽ പ്രസ്താവിച്ച ശേഷം സിബിഐ എത്തിച്ചേർന്ന നിഗമനം ഇതായിരുന്നു:

> ഈ സാഹചര്യത്തിൽ ധാരണാപത്രത്തിലും തുടർന്നുള്ള കൺസൾട്ടൻസി കരാറിലും ഒപ്പിട്ട കെ എസ് ഇ ബി ഉദ്യോഗസ്ഥർക്കാണ് പൂർണമായ ബാധ്യത. കാരണം, നിലവിലുള്ള പദ്ധതികളുടെ അറ്റകുറ്റപ്പണിയും ശേഷി വർധിപ്പിക്കലുമായി ബന്ധപ്പെട്ട് എംഒയു റൂട്ട് ഉപേക്ഷിക്കപ്പെട്ട സാഹചര്യത്തിൽ നടപടിക്രമങ്ങൾ പാലിക്കാനുള്ള ചുമതല അവരാണ് നിർവഹിക്കേണ്ടത്. (ഖണ്ഡിക 10).

ഒറിജിനൽ കണ്ടാലേ മറുപടി പറയൂ എന്നു ആരോപണവിധേയന്റെ ശാഠ്യത്തിനു കീഴടങ്ങേണ്ടവരാണോ അന്വേഷണ ഉദ്യോഗസ്ഥർ? ഒറിജിനൽ കണ്ടെത്തി അദ്ദേഹത്തിന്റെ വിശദീകരണം ആരായാനുള്ള ബാധ്യത അവർക്കില്ലേ? അതൊന്നും ചെയ്യാതെ എന്തു പുനരന്വേഷണമാണ് സി ബി ഐ നടത്തിയത്? ജി കാർത്തികേയന്റെ ലെറ്റർ പാഡിലാണ് കത്ത്. ഒപ്പിട്ടിരിക്കുന്നതും അദ്ദേഹം തന്നെ. ആ കത്തിന്റെ ഉത്തരവാദിത്തം എങ്ങനെ ഉദ്യോഗസ്ഥരുടെ തലയിൽ മാത്രം ചാർത്തും? കാർത്തികേയൻ കത്തെഴുതിയാൽ അതിന്റെ ഉത്തരവാദി ഉദ്യോഗസ്ഥരാണ്. പക്ഷേ, പിണറായി വിജയൻ കാര്യത്തിലാണെങ്കിൽ മറ്റുള്ളവരുടെ കത്തിൽ നിന്നുപോലും സി ബി ഐ അദ്ദേഹത്തിന്റെ 'പ്രത്യേക താൽപ്പര്യം' ചികഞ്ഞെടുക്കും.



as Minister.

18. Shri G.Karthikeyan while defending the grant element involved in the case of Kuttiyadi Extension Project which was undertaken by M/s SNC Lavalin during his tenure as minister denied to have held any such discussion with M/s SNC Lavalin about PSP Projects. Further investigation disclosed that there was a letter dt.14.03.98 issued by him addressed to M/s SNC Lavalin, about the PSP Projects. A copy of the same was made available for investigation which shows that as Minister he was aware of the these projects. though he explained that in the absence of the original signed letter he would not be in a position to say about the content of the same. In this regard the onus is purely on those KSEB Officials who had entered in to the MOU and subsequent consultancy contracts as they were required to follow the procedures and the existing guidelines the MOU route was discarded in respect of maintenance and upgradation of existing projects.

മലബാർ കാൻസർ സെന്ററിന്റെ സഹായം സംബന്ധിച്ച് എസ് എൻ സി ലാവലിൻ വൈസ് പ്രസിഡന്റ് ക്ലോസ് ട്രെൻഡലിന് അയച്ച കത്തിനെ സംബന്ധിച്ച സിബിഐയുടെ ചോദ്യത്തിന് ജി കാർത്തികേയൻ പറഞ്ഞ മറുപടിയും അതിൽ നിന്ന് സി ബി ഐ എത്തിച്ചേരുന്ന നിഗമനവും - തുടരന്വേഷണ റിപ്പോർട്ട് പേജ് ഖണ്ഡിക 10

ഉദാഹരണത്തിന് കുറ്റപത്രത്തിലെ ഇങ്ങനെയൊരു ഭാഗമുണ്ട്...

കെഎസ്ഇബി അംഗം (അക്കൗണ്ട്സ്) കെ. ജി. രാജശേഖരൻ നായർ ഇഡിസി കാനഡയ്ക്കും തിരുവനന്തപുരം പവർഹൗസ്

റോഡ് എസ്ബിഐ ചീഫ് മാനേജർക്കും 20-05-97ൽ അയച്ച കത്തിൽ 19-5-97ൽ മന്ത്രിയുടെ ചേംബറിൽ നടത്തിയ ചർച്ചയുടെ വിവരങ്ങൾ പറഞ്ഞിട്ടുണ്ട്. വായ്പ അനുവദിക്കാൻ എസ്ബിഐ യുടെ ചെന്നൈ ജനറൽ മാനേജർ മന്ത്രിയുടെ സാന്നിദ്ധ്യത്തിൽ സമ്മതിച്ചതായി കത്തിൽ സൂചിപ്പിക്കുന്നു. ഇതിൽ നിന്ന് പിണറായി വിജയൻ ഇക്കാര്യത്തിൽ പ്രത്യേക താൽപ്പര്യമെടുത്തതായി തെളിയുന്നു.

പക്ഷേ, തലയിൽ ആൾത്താമസമുള്ളവരുടെ മുന്നിൽ തെളിയുന്നത് വേറെയാണ്. പിണറായി വിജയന്റെ കാലത്ത് ബോർഡിലടക്കം ചർച്ച നടത്തിയാണ് തീരുമാനങ്ങളെടുത്തിരുന്നത്. പൂർണ ബോർഡിന്റെ അംഗീകാരത്തോടെയാണ് അനുബന്ധ കരാർ ഒപ്പിട്ടത്. സുതാര്യമായിരുന്നു കാര്യങ്ങൾ. എവിടെയാണ് ഗൂഢാലോചന?

പിഎസ്പി കരാറുമായി ബന്ധപ്പെട്ട് ജി. കാർത്തികേയന്റെ കാലത്ത് നടന്ന പ്രധാനപ്പെട്ട സംഭവവികാസങ്ങൾ ഈ ഗ്രന്ഥത്തിൽ സാമാന്യം വിശദമായി പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. ഉപസംഹാരമെന്ന നിലയിൽ അവ സംഗ്രഹിക്കുകയാണ്.

- 1995 ആദ്യം കാനഡയിലെ അംബാസഡർ മുഖ്യമന്ത്രി എ കെ ആന്റണി, ജി കാർത്തികേയൻ എന്നിവരുമായി തിരുവനന്തപുരത്തുവെച്ച് കരാർ കാര്യങ്ങൾ ചർച്ച ചെയ്യുന്നു.
- 1995 ആഗസ്റ്റ് 10ന് എസ്എൻസി ലാവലിനുമായി ധാരണാപത്രം ഒപ്പുവെച്ചു.
- 1995 ഒക്ടോബർ മാസത്തിൽ ലാവലിനും കാനഡയിലെ മറ്റ് ഏജൻസികളുമായി മന്ത്രിതലത്തിൽ ചർച്ച നടത്തി.
- 1995 സെപ്തംബറിൽ വൈദ്യുതിബോർഡിലെ മുൻ ചീഫ് എഞ്ചിനീയർ രാധാകൃഷ്ണ പിള്ളയെ പിഎസ്പി നവീകരണ പുനരുദ്ധാരണ പദ്ധതിയുടെ വിശദമായ പഠനത്തിനു നിയോഗിച്ചു.
- 1996 ജനുവരി 3ന് കരാർ പ്രകാരം തങ്ങൾ തന്നെയായിരിക്കും കാനഡയിൽ നിന്നുള്ള യന്ത്രസാമഗ്രികളുടെയും സേവനങ്ങളുടെയും സപ്ലെയർ എന്ന കത്ത് ലഭിച്ചു.
- 1996 ഫെബ്രുവരി 24ന് കൺസൾട്ടന്റിന്റെ സേവനങ്ങൾ സംബന്ധിച്ച കരാർ ഒപ്പിട്ടു.
- 1996 മാർച്ച് 14ന് ആശുപത്രി തുടങ്ങിയ സാമൂഹ്യവികസന പ്രവർത്തനങ്ങൾക്കുള്ള ഗ്രാന്റിനു വേണ്ടിയുള്ള കത്ത് കാനഡയിലെ ലാവലിൻ മേധാവിയ്ക്ക് അയച്ചു.

മേൽപറഞ്ഞവയിലൊന്നിലും ലാവലിൻ കരാർ ആവിഷ്കരിച്ച് ഒപ്പുവെയ്ക്കുന്നതിൽ ജി. കാർത്തികേയന്റെ പങ്കിനും നേരിട്ടുള്ള ഇടപെടലിനുമുള്ള തെളിവുകൾ അഞ്ചുവർഷം നീണ്ട അന്വേഷണത്തിനു ശേഷവും സി ബി ഐയ്ക്ക് കണ്ടെത്താൻ കഴിഞ്ഞില്ല. ഈ നടപടികളെ

യെല്ലാം വെള്ളപൂശുമ്പോഴും മുൻസർക്കാർ ഉണ്ടാക്കിവെച്ച നിയമക്കുരുക്കിൽ ഉൾപ്പെട്ട് പദ്ധതിനവീകരണം അനന്തമായി നീണ്ടു പോകുന്നതിനുമുള്ള അപകടം ഒഴിവാക്കാൻ വേണ്ടി ഉത്തമവിശ്വാസത്തോടെ കരാറുമായി മുന്നോട്ടുപോകാൻ തീരുമാനിച്ച മന്ത്രിയെ ക്രൂശിക്കാനുള്ള അസംബന്ധന്യായങ്ങൾ നിരത്തുകയും ചെയ്യുന്നു. ഇത് സിബിഐ എന്ന അന്വേഷണ ഏജൻസിയുടെ രാഷ്ട്രീയ പരിമിതിയിലേയ്ക്കാണ് വിരൽ ചൂണ്ടുന്നത്. എന്നിരുന്നാലും, ഗൗരവമായി ഈ കേസിനെ വീക്ഷിക്കുന്ന ആർക്കും ഇതിനകം ലഭ്യമായ സി ബി ഐ റിപ്പോർട്ടുകളുടെയും മറ്റു രേഖകളുടെയും അടിസ്ഥാനത്തിൽ കണ്ടെത്താനാവുന്ന ശരിയായ ഉത്തരങ്ങൾ ഇവയാണ് :

ഒന്ന്: അഴിമതിയില്ലാത്ത അഴിമതിക്കേസാണിത്. സിബിഐ അന്വേഷണത്തിൽ ഒരുതരത്തിലുള്ള അഴിമതിയും തളിയിക്കപ്പെട്ടിട്ടില്ല. മലബാർ കാൻസർ സെന്റർ തലശേരിയിൽ സ്ഥാപിച്ചെടുക്കുകയായിരുന്നു ഇടപാടിലെ സ്വാർഥലക്ഷ്യം എന്ന ആരോപണം പരിഹാസ്യമാണ്.

രണ്ട്: യഥാർത്ഥ പ്രശ്നം തലശ്ശേരിയിലെ മലബാർ കാൻസർ സെൻററിന് പണം സമാഹരിച്ചു നൽകും എന്ന കനേഡിയൻ കമ്പനിയുടെ വാഗ്ദാനം നിറവേറ്റപ്പെടാത്തതാണ്. അതിനുത്തരവാദി, ആ പണം നേടിയെടുക്കാതെ ധാരണാപത്രം കാലഹരണപ്പെടുത്തിയവരാണ്.

മൂന്ന്: കേസുമായി ബന്ധപ്പെട്ട് ഉയർത്തിയ വ്യക്തിഹത്യയും അപവാദപ്രചാരണങ്ങളും രാഷ്ട്രീയ ലക്ഷ്യം വെച്ചുകൊണ്ടുള്ള കള്ളക്കഥകളായിരുന്നു. അവയിൽ ഒന്നുപോലും സി ബി ഐ അന്വേഷണത്തിൽ തെളിഞ്ഞില്ല.

നാല്: ജി കാർത്തികേയനെ പ്രതിപ്പട്ടികയിൽനിന്ന് ഒഴിവാക്കിയ അന്വേഷണ ഏജൻസി അത്തരം ന്യായങ്ങളൊന്നും പിണറായി വിജയന് ബാധകമാക്കിയില്ല. ഒരാളെ ഒഴിവാക്കാനും മറ്റൊരാളെ ഉൾപ്പെടുത്താനുമുള്ള ന്യായങ്ങൾ ഏജൻസി സൃഷ്ടിക്കുകയായിരുന്നു.

അഞ്ച്: കാനഡയിൽനിന്ന് പണം സമാഹരിച്ച് ആശുപത്രിക്കുവേണ്ടി നൽകാമെന്ന വാഗ്ദാനത്തിൽനിന്ന് ലാവലിൻ സ്വയം പിൻമാറിയതാണോ അതല്ല, അവരെ രക്ഷപ്പെടാൻ കേരളം അന്ന് ഭരിച്ച യു ഡി എഫ് സർക്കാർ സൗകര്യം ചെയ്തുകൊടുത്തതാണോ, അതിനു പിന്നിലെ കളികളെന്ത് എന്ന കാതലായ ചോദ്യത്തിൽനിന്ന് സി ബി ഐ ഒഴിഞ്ഞുമാറിയിരിക്കുന്നു.

ലാവലിൻ കേസുമായി ബന്ധപ്പെട്ട് സി പി എം തുടങ്ങിവെച്ച നിയമപരവും രാഷ്ട്രീയവുമായ പോരാട്ടം മേൽപറഞ്ഞ യാഥാർഥ്യങ്ങളിലേക്കുള്ള വാതിലുകൾ തുറന്നിരിക്കുന്നു. ഇന്നലെവരെ പിണറായി വിജയൻ എന്ന കമ്യൂണിസ്റ്റ് നേതാവിനെ സ്വഭാവഹത്യചെയ്യാൻ ലാവലിൻ ആയുധമാക്കിയവർക്ക് തലകുനിക്കാനും മാപ്പുയാചിക്കാനുമുള്ള വക ഈ കേസിൻെറ അവസാന ഘട്ടത്തിൽ വേണ്ടതിലേറെയുണ്ട്. ചരിത്രം ഒരേദിശയിൽ ഒഴുകുന്ന നദിയല്ല.